# നാലപ്പാട്ടുനിന്ന് വന്ദേരിചുറ്റി ഒരു മാനസയാത്ര

## ഡോ.സുവര്ണ്ണ നാലപ്പാട്ട്

**ഉള്ളടക്കം**



**നാലപ്പാട്ടിന്റെ ചരിത്രം**

മൃതമായ ഭൂതകാലത്തിലേക്കുള്ള ഒരു വെറും യാത്രയല്ല, ചരിത്രപഠനം.വർത്തമാലകാലത്തെ അറിയാനും അതിൽജീ വിക്കാനുമുള്ള ഒരുപാധിയാണ്.പുരാവസ്തുഗവേഷകർഭൂമികുഴിച്ച് തെളിവുകൾശേഖരിക്കുന്നു.ചരിത്രകാരന്മാർ സമൂഹ ത്തിന്റെ ദൈനംദിനസംഭവങ്ങളിൽനിന്ന് അവയുടെ വേരുതേടി സഞ്ചരിക്കുന്നു.ഓരോ മനുഷ്യനും ഓരോ വസ്തുവിനും, വീടിനും ഗ്രാമത്തിനും ഓരോ ചരിത്രമുണ്ട്.ആ ചരിത്രം ചുററുമുള്ള രാഷ്ട്രത്തോടും ഭൂമിയോടും ബന്ധപ്പെട്ടതുമാണ്. ഒരു വീടിന്റെ ചരിത്രം അതുണ്ടാക്കിയവരുടേയും അതിൽതാമസിച്ചവരുടേയും കൂടി ചരിത്രമാണ്.ശ്രദ്ധാപൂർവ്വം നോക്കുന്നവർക്കു മാത്രമേ ആ ചരിത്രം കാണാനാവൂ.10-20 നാഴിക മാത്രം ചുററളവുള്ള ഒരു ഗ്രാമത്തിൽഒററ മണിക്കൂര്സഞ്ചരിക്കുമ്പോഴേക്കും തന്നെ ഒരായിരം നൂററാണ്ടിലൂടെ മനസ്സ് സഞ്ചരിക്കുന്നു. നമ്മുടെ പൌരാണികര് എങ്ങനെ ജീവിച്ചു. അവരെന്തെല്ലാം ചിന്തിച്ചു. പ്രത്യേകസാഹചര്യങ്ങളിൽഅവരെങ്ങനെ ചിന്തിച്ചു. അന്നന്ന

ത്തെ പ്രശ്നങ്ങളെ അവരെങ്ങനെ പരിഹരിച്ചു. ഈ ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളും കൊണ്ട്,നമ്മൾ അളക്കുന്നത് അവരെയല്ല, നമ്മെയാണ്. നമ്മുടെ സ്വഭാവങ്ങളേയും സമൂഹജീവിതത്തിലെ നമ്മുടെ ഇടപെടലുകളേയുമാണ്.

- **മിത്തും ചരിത്രവും സബ് ആൾട്ടേൺജനതയുടെ വിശ്വാസങ്ങളും.**

നാലപ്പാട്ടിന്റെ ചരിത്രം മിത്തിലാരംഭിക്കുന്നു. വടക്കുനിന്ന് ഉതിർപ്പെരുവലംകടലിലൂടെ ദിശ തെററി വന്ന കപ്പലിൽഒരു രാജകുമാരിയും രണ്ടുസഹോദരിമാരും (തോഴികൾ). കേരളത്തി ലെ പെരുമാൾക്കുള്ളതാണ് ദിശതെററി ഉടമസ്ഥനില്ലാതെ വരുന്ന ഉരുക്കള്. പെരുമാള്രാ ജകുമാരിയെ ഭാര്യയായി സ്വീകരിച്ചു. അനുജത്തിമാരെ അനുജന്മാരെക്കൊണ്ടു വിവാഹം കഴിപ്പിച്ച് തന്റെ സാമ്രാജ്യത്തിന്റെ രണ്ടതിരുകളിൽകാപ്പതമ്പുരാന്മാരാക്കി നിയമിച്ചു. ഇവ രുടെ  തറവാട്ടുകൾക്ക് നേർപ്പാട്ട് കൈമള്,ചൂലാലി കൈമളെന്നാണ് പേരുകൾ. നേർപ്പാട്ട് (സത്യഗീതം) നൽപ്പാട്ട്, നമ്പാട്ട് എന്നൊ ക്കെ മാറിവന്നു. പിന്നീട് നാലുവശവും മാളികയോ ടെ,നടുമുററത്തോടെ ഉള്ള നാലുകെട്ടുകളില് വസിക്കയാൽഇവരെ നാലപ്പാട്ടുകാരെന്നും വിളിച്ചു. ഈ മിത്തിക്കൽകഥ വടക്കൻകേരളത്തിലെ പുലയന്മാരുടെ പാട്ടുകളിലുമുണ്ടെന്ന് സാംസ്കാരികകേരളചരിത്രത്തില്(ഗോപാലകൃഷ്ണൻ) കാണുന്നു. പുലയനെന്നാല്, പുലയിൽ (ഗുഹ)വസിക്കുന്ന പുലവർ (വിദ്വാനായ പാട്ടുകാരനെന്ന് തമിഴിൽഅർത്ഥം). നേർപ്പാട്ടും, നൽപ്പാട്ടും പാടുന്ന പുലവരാണ് നാലപ്പാട്ടുകാരെന്ന വാക്കിനർത്ഥം. ചൂലാലി കൈമളുടെ സാന്നിദ്ധ്യം പഴശ്ശിരാജയുടെ കാലം വരെ വയനാട്ടിന്റെ ചരിത്രത്തിലുണ്ട്.

പെരുമാൾകേരളത്തിന്റെ തെക്ക് ചൂർണ്ണിക്കരയിലും വടക്ക് വയനാട്ടിലും കാസർകോട്ടും നാലപ്പാട്ടുകാർഉണ്ട് , ഇപ്പോഴും. ആർക്കിയോളജിക്കൽരേഖകളിൽനിന്ന് , ടിപ്പുവിന്റെ കാലം വരെ സുൽത്താൻബത്തേരിക്ക് , നാലപ്പാട്ടുകുന്ന് ഗണപതിവട്ടം എന്നായിരുന്നു പേരെന്നു കാണുന്നു.

- **വംശവൃക്ഷം**

ഞാൻകുട്ടിക്കാലം മുതലേ ജിജ്ഞാസുവായിരുന്നു. കുട്ടികൾക്ക് ഇഷ്ടമുള്ള വിനോദമായിരുന്നു, പറമ്പിൽ പയറുകുത്തിയിടലും അവ കായ്ക്കുമ്പോള് പയറിറുത്ത് മണി ഉരിയുന്നതും. വെളുത്ത പയറുകുത്തിയാലും കറുത്തമണിപ്പയറും ചുവന്ന മണിപ്പയറും എഴുത്തശ്ശൻപയറുമൊക്കെ ഉണ്ടാ വുന്നതെങ്ങനെയാണ് . മുററമടിക്കുന്ന കാളിക്കും കാക്കിക്കും ആച്ചക്കും കൂടി അതറിയാം.പക്ഷേ അമ്മയാണ് അതിനെ മനുഷ്യജനിതകവുമായി താരതമ്യപ്പെടുത്തി പറഞ്ഞുതന്നത്.അമ്മ പറ ഞ്ഞു, ഇന്ത്യയിലെ രാജകുടുംബങ്ങളിലെ ദത്തുസമ്പ്രദായം മെൻഡലിന്റെ സിദ്ധാന്തമനുസ രിച്ചാണ് ക്രമീകരിച്ചിരിക്കുന്നത്.അമ്മയോട് അമ്മയുടെ പൂർവ്വീകരെപ്പററി നിരന്തരം ചോദിക്ക

ൽഎനിക്കിഷ്ടവിനോദമായിരുന്നു.അഛനോടും ചോദിക്കാറുണ്ട്.അങ്ങനെ ശൈശവത്തി ൽവരച്ച വംശവൃക്ഷങ്ങൾ എന്റെ ആദ്യ ചരിത്രസംരംഭങ്ങളായി.ഈ വംശവൃക്ഷങ്ങളിൽനിന്ന് പിന്നീട് പുരാണങ്ങളിലെ രാജാക്കൻമാരുടേയും ഋഷിമാരുടേയും വംശവൃക്ഷങ്ങളുണ്ടാക്കുന്ന കളി ജനിച്ചു. ജിജ്ഞാസ കണ്ടുപിടുത്തങ്ങൾക്ക് വഴി തെളിയിക്കുന്നു.കാളിന്ദി എന്ന നോവലെറ്റിലെ (കുങ്കുമം വാരികയി ലാണ് പ്രസിദ്ധീകരിച്ചത്) വംശവൃക്ഷം വരക്കുന്ന പ്രാന്തൻചെക്കന് ഡോ. ശ്രീധരനിൽ എന്റെ ഈ കളിയുണ്ട്. ചെറിയ ഒരാത്മാംശം.

ചരിത്രത്തിന് പലവിധം തത്വങ്ങളുണ്ട്. ആവർത്തിക്കുന്ന ചാംക്രികമായ ചരിത്രം, കർമ്മസിദ്ധാന്തം കൊണ്ട് നന്മയും തിന്മയുമായി വേലിയേററവും ഇറക്കവുമായി വരുന്ന സംഭവപരമ്പര, നിരന്തരം പുരോഗമിക്കുന്ന പ്രോഗ്രസ്സീവ് ചരിത്രം, ചരിത്രം കണ്ടെടുക്കപ്പെടുകയല്ല സൃഷ്ടിക്കപ്പെടുകയാണെന്ന് കരുതുന്ന പോസ്ററ് മോഡേൺചരിത്രം . സമൂഹചരിത്ര കാരന്മാരും, സാംസ്കാരികചരിത്രകാരന്മാരും,ബൌദ്ധികചരിത്രകാരന്മാരും രാഷ്ട്രീയചരിത്രകാരന്മാരും, സാമ്പത്തികചരിത്രകാരന്മാരും ശാസ്ത്രചരിത്രകാരന്മാരും പരിസ്ഥിതിചരിത്രകാരന്മാരും ഫെമിനിസ്ററ് ചരിത്ര കാരന്മാരും എല്ലാം കൂടി ചരിത്രത്തിൽ പല ശാഖകളുണ്ടാക്കിയിട്ടുണ്ട്. ജനതയുടെ ചരിത്രമായ ആൾട്ടർനേററീവ് ചരിത്രം ഇതിൽനിന്ന് എല്ലാം വ്യത്യസ്തമാണ്. ഞാൻ കണ്ടെത്തുകയും സൃഷ്ടിക്കുകയും ചെയ്ത നാലപ്പാട്ട് ചരിത്രം ഈ ശാഖകളുടെയെല്ലാം സമന്വയമാണ്. എന്റെ കുടുംബചരിത്രത്തിൽനിന്നാരംഭിച്ച അത് എല്ലാ ചരിത്രങ്ങളേയും സ്പർശിക്കുന്നു.

ഈ അദ്ധ്യായത്തിൽ ചേർത്ത വംശപരമ്പരകളെ മൂന്ന് നാലപ്പാട്ട് ശാഖകളിൽനിന്നായി ശേഖരിച്ചതാണ്. മററു വിവരങ്ങൾ പത്രങ്ങളിൽനിന്നും  നോട്ടുബുക്കുകളിൽനിന്നും ഡയറികളിൽനിന്നും നാലപ്പാട്ടെ വ്യക്തികളുടേയും, അവരെക്കുറിച്ച് മററുള്ളവരെഴുതിയ പുസ്തകങ്ങളിൽനിന്നും കത്തുകളിൽനിന്നും, പ്രഭാഷണങ്ങളിൽനിന്നും ,പുരാവസ്തുഗവേഷകരുടെ രേഖകളിൽനിന്നും ഗുണ്ടർട്ട് നിഘണ്ഡുവിൽനിന്നുമൊക്കെയായി പലപ്പോഴായി സംഭരിച്ചവയാണ്. ചരിത്രം ആധികാരികമാവാൻകൃത്യമായ തിയ്യതികള് വേണമെന്ന് ഹെറഡോട്ടസ് കരുതി. അദ്ദേഹം തനിക്ക് മുമ്പുള്ള 200 വർഷത്തെ  ചരിത്രരേഖകളാണ് രേഖപ്പെടുത്തിയത്. എന്റെ അമ്മ നാലപ്പാട്ട് അമ്മിണിയമ്മ  1790 മുതൽക്കിങ്ങോട്ട് ഒമ്പതു തലമുറ നാലപ്പാട്ടുകാരുടെ വംശവൃക്ഷമാണ് എനിക്ക് കൈമാറിയത്. അതായത് 250 വർഷത്തെ ക്രോണോളജി. അന്ന് അമ്മ എന്നോടുപറഞ്ഞ ഒരു കാര്യം എനിക്ക് ശരിക്ക് മനസ്സിലായിരുന്നില്ല. ബയോളജിയും ജനിതകശാ സ്ത്രവും പഠിച്ച ശേഷമാണ് അതിന്റെ പ്രാധാന്യം മനസ്സിലാക്കാനായത്. അമ്മ പറഞ്ഞത് നാലുതലമുറയായി തലപ്പള്ളി വംശക്കാരുടെ ജനിതകം കൈമാറപ്പെടുകയാൽ അമ്മയുടേയും വലിയമ്മയുടേയും രക്തം (ജനിതകം) പൂർണ്ണമായും ക്ഷത്രിയമാണെന്നും എൻറേത് അങ്ങനെയല്ലെന്നുമാണ്. ചരിത്രത്തിൽ നൂററാണ്ടുകള്ക്കുമുമ്പ് , ചോളൻമാർക്ക്

രാജ സന്തതി ഇല്ലാതായപ്പോൾ പല്ലവരിൽനിന്ന് ഒരാളെ ദത്തെടുത്തത് ഇതേ നിയമം വെച്ചാണെന്ന് വർഷങ്ങൾക്കു ശേഷമാണ് അറിഞ്ഞത് .ഗ്രിഗോർമെൻഡലിന്റെ പേരിലറിയുന്ന ജനിതകനിയമം വരുന്നതിന് എത്രയോ മുമ്പ് ഈ നിയമം ഇന്ത്യയിലെ മനുഷ്യർക്കറിയാമെന്നത്, അറുപതുകളുടെ ആദ്യം ബയോളജി വിദ്യാർത്ഥിനിയായി ചേർന്ന എന്നെ ആശ്ചര്യപ്പെടുത്തി. ഇന്ത്യാചരിത്രം,ശാസ്ത്രങ്ങളെന്നിവയിലേക്ക് ജിജ്ഞാസുവായ മനസ്സതിരിയാൻ വേറെ ഒന്നും ആവശ്യമായിവന്നില്ല. അഛന്റെ വീട്ടിൽ കുട്ടിക്കാലത്ത് ഞങ്ങള് പയറ്നട്ടു. വെള്ളപ്പയറ് വിതച്ചാലും പലവർണ്ണ പ്പയറുണ്ടാവുന്നത് കണ്ട് അത്ഭുതം കൂറും. അപ്പോഴാണ് പുറംപണിക്ക് വരുന്ന ആച്ച,കാളി, കാക്കി എന്നിവരുടെ മനസ്സിലും കൂടി മെൻഡലിന്റെ നിയമമുണ്ടെന്നറിയുക. ഒരു സ്കൂളിലും പോകാത്ത അമ്മയും ആച്ച.കാളി പ്രഭൃതികളും കേരളത്തിലെ ഓരോ കൃഷിക്കാരും അറിയുന്ന ഒരു സത്യമാണ് പിന്നീട് മെൻഡൽകണ്ടെത്തിയത്. ഇന്ത്യക്കാരുടെ അറിവ് ശാസ്ത്രമല്ലെന്നും യൂറോപ്പ്യന്റെ അറിവ് മാത്രം ശാസ്ത്രമെന്നും പറയുന്നതിലെ അപാകത ബോദ്ധ്യപ്പെടാൻഇത് സഹായിച്ചു.

തെക്കൻ,മദ്ധ്യകേരളങ്ങളിലായി ഇപ്പോൾ മൂന്ന് നാലപ്പാട്ട് ശാഖകളുണ്ട്. ഇവർ 1790 മുതലുള്ള ക്രോണോളജി ഉള്ളവ രാണ്. ഇവരിലൊരു ശാഖ ക്രിസ്തുമതം സ്വീകരിച്ചവരാണ്. വടക്കൻകേരളത്തിലെ നാലപ്പാട്ട് ശാഖ ടിപ്പുവിന്റെ കാലത്ത് മതം മാറിയവരാണ്.ഇവരുടെ ക്രോണോളജി അറിയുകയില്ല. 1790ൽ ടിപ്പു ചൂർണ്ണി കടക്കാനൊരുങ്ങുമ്പോൾമുതലുള്ള ചൂർണ്ണിക്കര ശാഖയിലാണ് തെക്കന്,മദ്ധ്യകേരളത്തിലെ മൂന്നുശാഖ വരുന്നത്. ഇതിൽ പുന്നയൂർക്കുളം ശാഖയിലാണ് നാലപ്പാട്ടു നാരായണമേനോനും,ബാലാമണിയമ്മയും,മാധവിക്കുട്ടിയും ഞാനുമൊക്കെ ജനിച്ചത്. ചൂർണ്ണി കടക്കാനൊരുങ്ങുന്ന ടിപ്പുവിന്റെ കൈവശം സാമൂതിരിയുടെ ഒരു ഉത്തരവുണ്ടായിരുന്നു. ടിപ്പുവിന്റെ പട്ടാളക്കാർക്കു വഴങ്ങിക്കൊടുക്കാത്ത  പുംശ്ചലികളായ നായർസ്ത്രീകളെ ശിരഛേദം ചെയ്യുവാനാണ് ഉത്തരവ്. ഈ ഉത്തരവിനെ ഭയന്ന് ചൂർണ്ണിക്കര നാലപ്പാട്ടെ വിഷ്ണു എന്ന ചെറുപ്പക്കാരൻപ്രായപൂർത്തിവരാത്ത തന്റെ രണ്ടു സഹോദരിമാരെയും കൂട്ടി , രണ്ടായിരത്തിലധികം വർഷമായി തങ്ങളനുഭവിച്ചുവരുന്ന ഭൂമിയും സ്വത്തും എല്ലാമുപേക്ഷിച്ച് നാടുവിട്ടു. കുഞ്ചി എന്ന സഹോദരിയെ കന്മനത്ത് ഉണ്ണി എന്ന നാടുവാഴിക്ക് വിവാഹം കഴിച്ചുകൊടുത്ത്, അനുജത്തി ലക്ഷ്മിയെ അവരെ ഏൽപ്പിച്ച് വിഷ്ണു ക്രിസ്തുമതം സ്വീകരിച്ചു. യുദ്ധവേളയിൽപുറംതിരിഞ്ഞോടിയവനെന്ന ദുഷ്പേരുകേട്ട് കൊച്ചി രാജാവിന്റെ കീഴിൽവീണ്ടും ചേരാനോ, കൊച്ചിയിലെ നായർസ്ത്രീകളെ  ഹീനമായി കണ്ട സാമൂതിരിയോടു ചേരാനോ മനസ്സു സമ്മതിക്കാത്തതിനാലുള്ള ഒരു മതംമാററമായിരുന്നു അത്. 1790ൽപാലക്കാട്ടുകോട്ടയും ചേററുവാ കോട്ടയും ഇന്തോ അറബ് കൈകളിൽനിന്ന് ബ്രിട്ടീഷ് ഈസ്ററ് ഇന്ത്യാ കമ്പനിക്കാരുടെ കയ്യിലെത്തിയിരുന്നു. ഒരുപക്ഷേ ക്രിസ്തുമതത്തിലേക്കുള്ള മാററം ഇക്കാരണത്താലുമാകാം. എന്തായാലും താൻ മതം മാറും മുമ്പ് , സഹോദരിമാരെ സുരക്ഷിതരായി എത്തേണ്ടിടത്തെത്തിക്കണമെന്ന് വിഷ്ണു നിശ്ചയിച്ചിരുന്നു,അവരുടെ സന്തതിക

ൾക്ക് ജനിതകമാററം(സങ്കരം) വരരുതെന്നും. പെൺകുട്ടി സന്തതിയാണല്ലോ, നായർക്ക് അടുത്ത അവകാശി.

കന്മനത്ത് ഉണ്ണി കുഞ്ചിക്ക് മേൽപ്പത്തൂരിന്റെ ചന്ദനക്കാവിനടുത്ത്, കുറുമ്പത്തൂരിൽസ്വത്തുക്കൾകൊടുത്ത് കുടിയിരുത്തി. അവിടേക്ക് , ചൂർണ്ണിക്കര സാന്നിദ്ധ്യക്കാവിലെ ദേവിയെ ആവാഹിച്ചിരുത്തി. ചെറിയ കുട്ടി ലക്ഷ്മി അതിസുന്ദരിയായിരുന്നു. ഒരിക്കൽ മാമാങ്കത്തിനുവന്ന എലിയങ്ങാട്ടുരാജാവ് അവളെ കണ്ടു. വിവാഹം കഴിച്ച് പുന്നയൂർക്കുളത്തേക്ക് കൊണ്ടുപോയി. തിരുത്തീക്കാട്ട് എന്ന ശ്രീ അഗ്നിവനത്തിൽ വസ്തുക്കൾനല്കി കുടിയിരുത്തി. അവിടത്തെ പുരാതനമായ നാഗക്കാവും 2000 വർഷത്തിലധികം പഴക്കമുളള രേണുക, എന്ന മനസാദേവി, (പത്മാവതി) വിഗ്രഹവും ലക്ഷ്മിയുടെ അനന്തരാവകാശികൾക്കായി.




വന്നേരി ഗ്രാമത്തിന്റെ ഗ്രാമക്ഷേത്രമായ ഗോവിന്ദപുരത്തിന് തൊട്ടടുത്താണ് നാലപ്പാട്ടും, അച്ഛന്റെ വീടും. അച്ഛന്റെ അച്ഛൻ പണി കഴിപ്പിച്ച വീട് നില്ക്കുന്നത് ഗോവിന്ദപുരം ക്ഷേത്രത്തിന്റെ കിഴക്കുഭാഗത്ത് ,എലിയങ്കാട്ടുകോവിലകത്തിന്റെ വടക്ക്, കുന്നത്തൂര് നാഗലശ്ശേരി വടശ്ശേരി മനക്കലെ നമ്പൂതിരിമാരുടെ പഴയ ഇല്ലപ്പറമ്പിലാണ്. പതിമൂന്നാം നൂറ്റാണ്ടിലാണെന്നു പറയപ്പെടുന്നു, കുന്നത്തൂര്നമ്പൂതിരിമാര് ഇല്ലം ഉപേക്ഷിച്ച് പോയത്.(വന്ദേരി പെരുമ്പടപ്പ് സ്വരൂപം കൊച്ചിയിലേക്കു പലായനം ചെയ്ത അതേ കാലത്ത്).

മരുമക്കത്തായമനുസരിച്ച് പുന്നയൂർക്കുളം നാലപ്പാട്ട് ശാഖയുടെ വംശവൃക്ഷം ( കടപ്പാട്. നാലപ്പാട്ട് അമ്മിണിഅമ്മ)

1709-2009 [www.Nalapat.com](http://www.Nalapat.com)

ചൂർണ്ണിക്കര 1790 മുതൽ

വിഷ്ണു(കുറിയ) കരയാംപറമ്പ് ശാഖ (കൃസ്തുമതം)

കുഞ്ചി — ലക്ഷ്മി

കന്മനത്ത് ഉണ്ണി — എലിയങ്ങാട്ടിൽകണ്ടൻതേവശങ്കരൻതേവ

(കുറുമ്പത്തൂർശാഖ) — (പുന്നയൂർക്കുളം ശാഖ)

1 ലക്ഷ്മി എലിയങ്ങാട്ടിൽകണ്ടൻതേവശങ്കരൻതേവരാജാ

2. കുഞ്ചി എലിയങ്ങാട്ടിൽ മരുമകൻരാജാ

3. ഗോവിന്ദമേനോൻ. ലക്ഷ്മിക്കുട്ടി കുഞ്ഞിക്കുട്ടി

മാരാത്ത് കുഞ്ചി കാട്ടുമാടം നമ്പൂതിരി പുന്നത്തൂർകോട്ടേൽതമ്പുരാൻ

4. ചിന്നു,ഉണ്ണിമായ പാറു, മാധവി, അമ്മാളു അമ്മുക്കുട്ടി

ചിറളയംകുഞ്ഞുരാജയിൽ

5. മാധവിക്ക് ആമയൂർമണ്ണൂർപുരുഷോത്തമൻ നമ്പൂരിയിൽ — കൊച്ചു(കല്യാണി)

നാലപ്പാട്ട് നാരായണമേനോൻ

(കാളിപുറയത്ത് മാധവിയമ്മയും ബാലാമണിയമ്മയുംപത്നിമാർ)

6 കൊച്ചുവിന് ചിററഞ്ഞൂർവലിയകുഞ്ഞുണ്ണിരാജയിൽ

ബാലാമണിയമ്മ — അമ്മിണിയമ്മ

വടേക്കരമാധവൻനായർ — കാളിപുറയത്ത് കരുണാകരമേനോൻ

| 6 ബാലാമണിയമ്മ | അമ്മിണിയമ്മ |
|---|---|
| 7. മോഹൻദാസ് കമല<br>ശ്യാംസുന്ദർ സുലോചന | വാസന്തി,<br>സുവർണ്ണ,നാരായണമേനോൻ,സുധ,അശോകൻ |
| 8.അജയ്,മാധവചന്ദ്രൻ,മോഹൻദാസ്,ബാലാമണി<br>മാധവദാസ്(മോനു), പ്രിയദർശൻ,<br>ജയ്സൂര്യ<br>അരുൺ,അനുരാധ,അനുപമ | വിനോദ്,വാണി,വിജയ്ഗോപാൽ<br>അഭിലാഷ്<br>പാർവ്വതി, ഭാരതി<br>സുഷമ<br>സംഗീത,സരിത |
| 9.വൈഷ്ണവി,സിദ്ധാർത്ഥ്<br><br>വിഷ്ണു,ശിവൻ<br>ആഞ്ജനേയ്<br>ആഗ്നേയ്<br>ആദിത്യ | ഉണ്ണികൃഷ്ണൻ,വിദ്യ<br>വാസുദേവ്,ഗായത്രി<br>നന്ദഗോപാൽ,അമ്മിണി<br>സീത<br>കണ്ണൻ(മാധവ്) |

1. ലക്ഷ്മി എലിയങ്ങാട്ടിൽ കണ്ടൻതേവഎന്ന ശങ്കരൻതേവ രാജാ
2. മകൾകുഞ്ചി എലിയങ്ങാട്ടിൽമരുമകൻതേവ രാജാ
3. അവർക്ക് 3 മക്കൾ, ഗോവിന്ദമേനോൻ,ലക്ഷ്മിക്കുട്ടി,കുഞ്ഞിക്കുട്ടി . ലക്ഷ്മിക്കുട്ടിക്ക് കാട്ടുമാടം നമ്പൂതിരിയിൽപാറുഅമ്മ, മാധവിഅമ്മ, അമ്മാളു എന്ന് 3 മക്കൾ, അതിൽമാധവിയമ്മ മാത്രമാണ് വിവാഹം കഴിച്ചത്. .കുഞ്ഞിക്കുട്ടിക്ക് പുന്നത്തൂർകോട്ടയിൽത മ്പുരാനിൽഅമ്മുക്കുട്ടി. ഗോവിന്ദമേനോന് മാരാത്ത് കുഞ്ചിഅമ്മയിൽകൃഷ്ണൻ, ചിന്നു, ഉണ്ണിമായ (ഇവ ർനാലപ്പാട്ടെയല്ല,മാരാത്തെയാണ്)
4. മാധവിഅമ്മക്ക് ആമയൂർമണ്ണൂർപുരുഷോത്തമൻനമ്പൂതിരിയിൽഞങ്ങളുടെ കുലഗുരു നാലപ്പാട്ട് നാരായണമേനോൻ ജനിച്ചു. അമ്മുക്കുട്ടിഅമ്മയ്ക്ക് ചിറളയം കുഞ്ചുരാജയിൽ കല്യാണിക്കുട്ടി എന്ന കൊച്ചുഅമ്മ ജനിച്ചു. ഇവരുടെ സന്തതികളാണ് ഇപ്പോൾ പുന്നയൂർക്കുളം നാലപ്പാട്ട് ശാഖയിലുള്ള എല്ലാവരും. നാരായണമേനോന് കുട്ടികളില്ല.
5. കൊച്ചുഅമ്മയ്ക്ക് ചിററഞ്ഞൂർവലിയ കുഞ്ഞുണ്ണിരാജയില് രണ്ടുകുട്ടികളുണ്ടായി.ബാലാമണിയമ്മ (യഥാർത്ഥനാമം ലക്ഷ്മി), അമ്മിണിയമ്മ (യഥാർത്ഥനാമം പത്മാവതി)

6. ബാലാമണിയമ്മക്ക് വി.എം.നായരിൽ നാലുകുട്ടികൾ. മോഹൻദാസ്,കമല,ശ്യാംസുന്ദർ,സുലോചന. അമ്മിണിയമ്മക്ക് കാളിപുറയത്ത് കരുണാകരമേനോനിൽ അഞ്ചുകുട്ടികൾ. വാസന്തി,സുവർണ്ണ,നാരായണമേനോൻ,സുധ,അശോകൻ.
7. മോഹൻദാസിന് കാളിപുറയത്ത്കൃഷ്ണകുമാരിയില് 4 കുട്ടികൾ. (അവർ കാളിപുറയത്തെയാണ്) കമലയ്ക്ക് കാളിപുറയത്ത് മാധവദാസില് 3 കുട്ടികൾ- മാധവദാസ് (മോനു),പ്രിയദർശൻ(ചിന്നൻ),ജയസൂര്യ (ഷോഡു).സുലോചനക്ക് നാഴികത്ത് ഉണ്ണികൃഷ്ണൻനായരിൽമൂന്നുകുട്ടികൾ. അരുണ്,അനുരാധ,അനുപമ. വാസന്തിക്ക് കാളിപുറയത്ത് വേണുഗോപാലിൽ 3 കുട്ടികൾ- വിനോദ്,വാണി,വിജയ്. സുവർണ്ണയ്ക്ക് കരിയാട്ടിൽഉദയഭാനുവിൽഒരുമകന്-അഭിലാഷ്. നാരായണമേനോന് പുലിക്കോട്ട് ശോഭയിൽ2 കുട്ടികള് പാർവ്വതി,ഭാരതി. (പുലിക്കോട്ട്). സുധയ്ക്ക് വടേക്കര അരവിന്ദനിൽ സുഷമ. അശോകന് പാറക്കോട്ട് രമണിയിൽ സംഗീത,സരിത (പാറക്കോട്ട്)

8 അനുരാധയ്ക്ക് രാജീവിൽ, ആഗ്നേയ്, അനുപമക്ക് സഞ്ജീവില് ആദിത്യ. വാണിക്ക് കൃഷ്ണകുമാറിൽ വാസുദേവ്,ഗായത്രി. സുഷമക്ക് പ്രിയനിൽ മാധവ്. (കണ്ണൻ).ഇവിടെ പുരുഷന്മാരുടെ താവഴി പെടുത്തിയിട്ടില്ല.

ഈ ലിസ്ററിൽ പുരുഷന്മാരുടെ കുട്ടികളും ചേര്ത്ത് നോക്കിയാല് 219 വർഷം കൊണ്ട് ആകെ 66 അംഗങ്ങ ളേ ഉള്ളു.അതിൽ 39 മാത്രം മരുമക്കത്തായപ്രകാരം നാലപ്പാട്ടുകാരാണ്. 27 പേർ, പുരുഷന്മാരുടെ മക്കളാകയാല്, നാലപ്പാട്ട് എന്ന നാമം വഹിക്കുന്നവരല്ല. ഒമ്പതാമത്തെ തലമുറയിൽ നാലപ്പാട്ട് എന്ന നാമം തുടരുവാനായി ഒററ പെണ്കുട്ടിയേ ഉള്ളു. വാണിയുടെ മകൾ ഗായത്രി. അതായത്, നാലപ്പാട്ട് പുന്നയൂർക്കുളം ശാഖ ഇനി തുടരണമെങ്കിൽ ഈ കുട്ടി വലുതായി വിവാഹിതയായി അവൾക്ക് ഒരു പെൺകുട്ടി ജനിക്കണം.

നാലപ്പാട്ടെ വംശവൃക്ഷവും കാളിപുറയത്തെ വംശവൃക്ഷവും പല പ്രാവശ്യമായി ജനിതകങ്ങളെ വിവാഹബന്ധം വഴി കൈമാറിയിട്ടുണ്ട്. എന്റെ ജനിതകത്തിലും, മാധവിക്കുട്ടിയുടെ മക്കളുടെ ജനിതകത്തിലും അതിന്റെ പ്രഭാവമുണ്ട്. അതിനാൽ , എന്റെ അച്ഛൻ പറഞ്ഞുതന്ന കാളിപുറയത്തെ വംശവൃക്ഷവും താഴെ ചേർക്കുന്നു.

1. പയ്യത്ത് കുഞ്ഞുണ്ണിനായർ

2. അഞ്ചുമക്കളിൽ ഒരാൾപെൺകുട്ടി. ലക്ഷ്മി .4 ആൺമക്കൾ,മാധവമേനോൻ, ഗോവിന്ദമേനോൻ, ശങ്കുണ്ണിമേനോൻ(പാലിശ്ശേരിയിൽ നിന്ന് വിവാഹം, 2 മക്കൾ),രാവുണ്ണിമേനോൻ എന്ന രാമമേനോൻ. (മക്കളില്ല)
3. ലക്ഷ്മിക്ക് 9 മക്കൾ, 3 പെണ്ണും 6 ആണും. കുട്ടപ്പമേനോൻ( കുഞ്ഞിക്കുട്ടിയമ്മയുടെ മകൾ അമ്മിണിയിൽ മിടുക്കനെന്ന ഗോവിന്ദമേനോൻ),അമ്മുക്കുട്ടിയമ്മ(മകൾ മാതു കൊച്ചിരാജാവിന്റെ മകൻരാമമേനോനെ വിവാഹം കഴിച്ച് അപ്പുണ്ണിമേനോനെന്ന മകൻ),കൊച്ചുവമ്മ( മക്കൾ **ടി.പി .വിനോദിനിയമ്മ**, മാലിനി യമ്മ),ഗോപുമേനോൻ,ഗോപാലമേനോൻ( 2 മക്കൾഉണ്ണിയും ബേബിയും), കല്ലുവമ്മ, അച്ചു, മാധവൻ, ശങ്കുണ്ണി എന്ന മണിയൻമേനോൻ(മകൾ നളിനി പി.ടി.മോഹനകൃഷ്ണന്റെ ഭാര്യയാണ്).

ഗോവിന്ദമേനോനുംമാധവമേനോനും കാളിപുറയത്തുനിന്ന് രണ്ടു സഹോദരിമാരെ വിവാഹം കഴിച്ചു. മാധവ മേനോന് കല്യാണിയമ്മയിൽ 11 മക്കൾ, ഗോവിന്ദമേനോന് കുഞ്ഞിക്കുട്ടിയമ്മ യിൽ, 9 മക്കൾ. കാളിപുറയത്ത് കല്ല്യാണിയമ്മയുടെ മക്കള് രാവുണ്ണി,ഗോവിന്ദൻ(ബാർ അ റ്റ് ലാ) , നാരായണൻ(**ഓ ബ്രി മേനോന്റെ പിതാ വ്**),**മാധവിയമ്മ (നാലപ്പാട്ട് നാരായണമേ നോന്റെ പ്രഥമപത്നി .കണ്ണുനീർത്തുള്ളി  എഴുതിയത് ഇവരുടെ വിയോഗത്തിലാണ്)**,പാറുക്കുട്ടി (**കമലാദാസിന്റെ ഭർത്താവ് മാധവദാസ് ഇവരുടെ മകനാണ്**), കൊച്ചുണ്ണി, കേശവദാസ്, **ബാലാമണി (നാലപ്പാട്ട് നാരായണ മേനോ ന്റെ ദ്വിതീയപത്നി)**, കുഞ്ഞുണ്ണി (കാത്തൊള്ളില് ലക്ഷ്മിയമ്മയിൽ പ്രസന്ന,ശ്യാമള, വത്സല, മാധവൻകു ട്ടി,ഇന്ദിര),കമലാക്ഷി (മക്കൾ ലീല, രവിപ്രസാദ്, കല്ല്യാണിക്കുട്ടി) ,ശാരദ(കാത്തൊള്ളിൽ കുമാര മേനോനിൽകൃഷ്ണകുമാരി (**നാല പ്പാട്ട് മോഹൻദാസിന്റെ ഭാര്യ)**,ദുർഗ്ഗ, വിജയൻ,സുജാത, ഗൌരി, ഉദയഭാനു).
കാളിപുറയത്ത് കുഞ്ഞുക്കുട്ടിയമ്മക്ക് ഗോവിന്ദമേനോനിൽഉണ്ടായ കുട്ടികള്, കൃഷ്ണമേനോൻ (മക്കൾ സുന്ദരി, തങ്കം,വിലാസിനി,ഹേമലത,നിർമ്മലചന്ദ്രഗോവിന്ദമേനോൻ, രാധ), ലക്ഷ്മിയമ്മ(മകൻമിടുക്കൻമേനോനെന്ന ഗോവിന്ദമേനോൻ), ഹരിദാസമേനോൻ(മക്കൾ ഗോവിന്ദൻകുട്ടി എന്ന കുട്ടേട്ടൻ,മോഹനൻ,വേശമണി, **ചന്ദ്രേട്ടനെന്ന കെ.പി.ഹരിദാസ്**), അച്ചുതമേനോൻ(വാപ്പാലക്കളത്തിൽ ജാനകിയമ്മയില് ഡോ.മാലതി മേനോൻ,സുശീല, രാജൻ) , ശിവശങ്കരമേനോൻ (അഗ്രികൾച്ചറൽഡിപ്പാർട്ട്മെന്റിൽഓഫീസറായിരുന്നു.) മനവഴി കല്ലാണിക്കുട്ടിയമ്മയിൽ ബാല,രാധ,ശാന്ത,അപ്പുക്കുട്ടൻ,പ്രഭ,പ്രേമ,

**കെ.ജി. കരുണാകരമേനോൻ (എന്റെ അഛൻ .നാലപ്പാട്ട് അമ്മിണിയമ്മയിൽ** വാസന്തി, **ഡോ.സുവർണ്ണ,** നാരായണമേനോൻ,സുധ,അശോകൻ**),**

ലീലാവതിയമ്മ പുതുവീട്ടിലെ ബാലകൃഷ്ണമേനോനില് ഡോ.വേണുഗോപാലനും ലക്ഷ്മിയും

4. കുഞ്ഞിക്കുട്ടിയമ്മയുടെ താവഴിയിൽ സുന്ദരിയുടെ മക്കള് (കല്യാണിയമ്മയുടെ താവഴിയിലെ പാറുക്കുട്ടിയമ്മയുടെ മകന് ബാലകൃഷ്ണനിൽ) കൃഷ്ണദാസ്,ദേവദാസ്, ശിവദാസ്,ഹരിദാസ്. തങ്കത്തിന്റെ മക്കൾ കരുണാകർ,മിനി,രാജൻ), വിലാസിനി യുടെ മക്കൾ ഉണ്ണികൃഷ്ണന്,ശോഭ (നാലപ്പാട്ട് അമ്മിണിയമ്മയുടെ മകൻനാരായ ണമേനോന്റെ ഭാര്യ), ആശ.നിർമ്മലന്റെ മകൻഅര്ജുൻ,രാധയുടെ മക്കള് ഉഷ. നിഷ. കെജി കരുണാകരമേനോന്റെയും നാലപ്പാട്ട് അമ്മിണിയമ്മയുടേയും 5 മക്കൾ- 1. വാസന്തി ( ഭർത്താവ് കാളിപുറയത്ത് ലീലാവതിയമ്മയുടെ മകൻ ഡോ.വേണുഗോപാൽ) , ഡോ.സുവർണ്ണ (ഭർത്താവ് ഡോ.ഉദയഭാനു), നാരായണമേനോൻ (ഭാര്യ പുലിക്കോട്ട് ശോഭ),സുധ (ഭർത്താവ് വടേക്കര അരവി ന്ദൻ),അശോകൻ (ഭാര്യ രമണി പാറക്കോട്ട്.)ലീലാവതിയമ്മയുടെ മക്കൾ .ഡോ.പി.ബി മേനോനിൽ ഡോ.വേണുഗോപാൽ, ലക്ഷ്മി.(ലക്ഷ്മിയുടെ മക്കൾ ജയകുമാർ,ഗീത,പ്രീത)
5. വാസന്തിയുടെ മക്കൾ വിനോദ്, വാണി,വിജയ് . സുവർണ്ണയുടെ മകൻഅഭിലാഷ്, നാരായണമേനോന്റെ മക്കൾപാർവ്വതിയും ഭാരതിയും. സുധയുടെ മകൾ സുഷമ. അശോകന്റെ മക്കൾ സംഗീത,സരിത.
6. വിനോദിന്റെ മക്കൾ ഉണ്ണികൃഷ്ണൻ,വിദ്യ. വാണിയുടെ മക്കൾ വാസുദേവ്,ഗായത്രി. വിജയിന്റെ മക്കൾ നന്ദഗോപാൽ,അമ്മിണി. അഭിലാഷിന് മക്കളില്ല. പാർവ്വതി വിവാഹം കഴിച്ചില്ല. ഭാരതിക്ക് ഒരു മകള് സീത. സുഷമയുടെ മകൻമാധവ് എന്ന കണ്ണൻ, അശോകന്റെ കുട്ടികൾക്ക് ഇതുവരെ മക്കളില്ല. (ഒരാൾമാത്രമേ വിവാഹം കഴിച്ചിട്ടുള്ളു).

1883 വരെ പുന്നയൂർക്കുളം ,കുറുമ്പത്തൂർശാഖകൾകൂട്ടുകുടുംബവ്യവസ്ഥയിലാണ് കാര്യങ്ങൾനട ത്തിയിരുന്നത്. 1883ൽ നാരായണമേനോന് 16 വയസ്സായപ്പോഴാണ് പുന്നയൂർക്കുളത്തെ വീട്ടുകാര്യങ്ങൾ, അദ്ദേഹത്തെ ഏൽപ്പിക്കുന്നത്. അതുവരെ കുറുമ്പത്തൂരിലെ നാരായണിയമ്മ യുടെ ( നാരായണിയമ്മ നാലപ്പാട്ട് നാരായണമേനോന്റെ അമ്മമ്മ ലക്ഷ്മിക്കുട്ടിയമ്മയുടെ തലമുറക്കാരിയാണ്).മകൻകൃഷ്ണമ്മാമയായിരുന്നു കാര്യം നോക്കിയിരുന്നത്. അദ്ദേഹത്തിന് വിളവെടുപ്പുകാലങ്ങളിൽമാത്രമാണ് പുന്നയൂർക്കുളത്ത് വരാൻസമയം കിട്ടിയിരുന്നത്.എന്റെ അമ്മക്ക് കുറുമ്പത്തൂരിലെ അംഗങ്ങളുമായി നല്ല അടുപ്പമായിരുന്നു .അതിനാൽ അവരുടെ വംശവൃക്ഷം ലഭിക്കാൻകഴിഞ്ഞു. 2004ൽ ചന്ദ്രശേഖരമേനോന് എന്ന ഉണ്ണിയേട്ടന്, അവരു ടെ വംശവൃക്ഷം വരച്ചുതരികയും ചെയ്തു. അതിൽ 6 തലമുറയേ ഉള്ളൂ. 11.7.2009ന് ചെന്നൈ യിൽവെച്ച്, ഇതിലെ പുരുഷശാഖകൂടി സരോജിനിയേടത്തി,അവരുടെ മകൾദേവി, ലളിതാ മോഹനചന്ദ്രൻ എന്നിവര് തന്നു.

**നാലപ്പാട്ട് ചേരിക്കൽ കുറുമ്പത്തൂര് മരുമക്കത്തായമനുസരിച്ച് സ്ത്രീകളുടെ ശാഖ** (Informant Nalapat Chandrasekhara Menon alias Unni Ettan)

1. നാരായണിയമ്മ
2. രാവുണ്ണിമേനോൻ,കൃഷ്ണമേനോൻ,ഡോ.മാധവമേനോൻ,ലക്ഷ്മിക്കുട്ടിയമ്മ
3. ലക്ഷ്മിക്കുട്ടിയമ്മയുടെ മക്കൾ,സരോജിനി,തങ്കം, കമലം,ഡോ.കേശവമേനോൻ, ചന്ദ്രശേഖര മേനോൻ, ശ്രീധരമേനോൻ,മാധവമേനോൻ
4. സരോജിനിക്ക് സുകുമാറിൽ ബാലകൃഷ്ണൻ,ദേവി,ഉഷ. തങ്കത്തെ രണ്ടാംതലമുറയിലെ ഡോ.മാധവമേനോന്റെ മകൻ ഡോ.വാസുദേവൻ വിവാഹം ചെയ്തു. കുട്ടികൾ ഗീത,വേണു.കമലത്തിന് സുകുമാരനിൽ മുരളിയും രാധികയും.
5. ദേവിയുടെ മക്കൾ അർജ്ജുൻ,ആദിത്യ. ഉഷയുടെ കുട്ടികൾ സിദ്ധാർത്ഥൻ,ഗായത്രി .

**11.7.2009ന് ലഭിച്ച പുരുഷശാഖ** (Informants sarojini sukumar ,Devi and Mrs Lalitha Mohanachandran)

ഡോ.മാധവമേനോന്റെ മക്കൾ രാജശേഖരൻ,ചന്ദ്രമൌലി,കമല (പരേത).ശങ്കുണ്ണിമേനോന്റെ മക്കൾ രവീന്ദ്രനാഥും വിജയ് ശങ്കറും(ഭാര്യ മാലിനി). രവീന്ദ്രനാഥിന് നളിനിയിൽ രോഹിത്,ശാരദ.(ഭർത്താവ് രാമചന്ദ്രനിൽ നന്ദകുമാർ. മരിച്ചുപോയി)

ഡോ.കേശവമേനോൻ നോർമ്മന് അച്ചുതൻനായരുടെ മകൾസുലോചനയെ വിവാഹം കഴിച്ചു. മക്കൾലളി തയും ശ്രീകുമാറും. ലളിതക്ക് മോഹനചന്ദ്രനിൽ ലക്ഷ്മി (ഭർത്താവ് Loughlian) ,മാധവി.( ഭർത്താവ് Gerard , മകള് പൌളീന).ശ്രീകുമാറിന് രഞ്ജനയിൽ സഹീൽ,അമോൽ.

ചന്ദ്രശേഖരമേനോന് രമണിയിൽകൃഷ്ണകുമാർ.(ഭാര്യ ഷിഞ്ജു.മക്കൾദീപ്തി,ധനുഷ്)

ശ്രീധരമേനോന് രത്ന എന്ന മണിയിൽദിലീപ്(ഭാര്യ ലക്ഷ്മി .മകൻധീരജ്),ബിന്ദു (ഭർത്താവ് ഗോപീകൃഷ്ണ .മക്കൾഹിതാർത്ഥ,കൃഷ്ണ)

മാധവമേനോന് നിർമ്മലയിൽജയന് (ഭാര്യ സുമി.ഒരു മകനുണ്ട്),പ്രിയ (ഭർത്താവ് അശോകൻ)

ബാലകൃഷ്ണന് ആദ്യഭാര്യ ശോഭയില്ദിവ്യ,നിത്യ.രണ്ടാം ഭാര്യ സ്മിതിയിൽപ്രണവ്,അങ്കിത.

മുരളിക്ക് പ്രിയയിൽ വർഷിണി,വരുൺ.

ക്രിസ്തുമതത്തിലേക്ക് മാറിയ വിഷ്ണുവിന്റെ കുടുംബം ഇപ്പോഴും നിലവിലുണ്ടെന്ന് അമ്മാമ ൻപറഞ്ഞതായി അമ്മ ഓർക്കുന്നുണ്ടായിരുന്നു. ആദ്യമായി റെയിൽവേ വന്നപ്പോ

ശ്ചൂർണ്ണിക്കര ആലുവാ ഭാഗത്തെ ഒട്ടുമിക്ക ഭൂമിയും നാലപ്പാട്ടുകാരുടേതാണെന്നു കണ്ട ബ്രിട്ടീഷ് സർക്കാർആരെങ്കിലും അവകാശികളുണ്ടെങ്കിൽവരണമെന്ന് വിളംബരം ചെയ്തു.ഇതു കണ്ട് അമ്മാമന്റെ സുഹൃത്ത് കുററിപ്പുഴ കൃഷ്ണപ്പിള്ള അമ്മാമനെ ആലുവക്ക് വിളിച്ചു. അപ്പോഴാണ് അമ്മാമൻ നാലപ്പാട്ടെ പഴയ സാന്നിദ്ധ്യക്കാവും , തറവാട്ടുകളരിയായ അംബാട്ടുകാവും ഒക്കെ ചെന്നുകാണുന്നത്. മതംമാറിയ ശാഖ ഇപ്പോഴും ഉണ്ടെന്നറിഞ്ഞതും അപ്പോഴാണത്രെ. (അമ്മാമൻ വിളംബരത്തിന് മറുപടി അയക്കയോ, ഭൂമി തന്റേതാണെന്ന് പറയുകയോ ചെയ്തില്ല) എന്നാൽഅമ്മക്ക് അവരെക്കുറിച്ച് ഒന്നും അറിയില്ലായിരുന്നു. ഞാൻ ചെറിയ ഒരന്വേഷണം നടത്തി അവരെ കണ്ടുപിടിച്ചു.തൃശ്ശൂരുനിന്ന് എറണാകുളത്തേക്കുപോകുംവഴി കൊരട്ടിയിൽനാലുകെട്ട് എന്ന ഒരു സ്ഥലത്തിനടുത്ത് നാലപ്പാട്ട് ഓയിൽട്രേഡേഴ്സ് എന്ന് ഒരു ബോർഡ് കണ്ടു. ഹെർമൻഗുണ്ടർട്ടിന്റെ നിഖണ്ഡുവിൽനാലപ്പാട്ട് എന്നതിന് വലിയ നടുമുററവും നാലുകെട്ടുമുള്ള വലിയ പഴയ നായർഭവനം എന്നാണർത്ഥമെന്ന് കണ്ടത് ഓർത്തു, നാലുകെട്ട് എന്ന ബോർഡ് കണ്ടപ്പോള്. അത് ഒരു വാസ്തുനാമമാണ്. തെക്കേപ്പാട്ട് എന്നുപറഞ്ഞാല് തെക്കോട്ടുമാത്രം പൂമുഖമുള്ള വീടാണ്. പടിഞ്ഞാറെപ്പാട്ട് എന്നാൽ പടിഞ്ഞാട്ടുമാത്രം മുഖം. നാലപ്പാട്ടെന്നാൽനാലുവശത്തേക്കും പൂമുഖമുണ്ട്. കർണ്ണാടകത്തില്ചൌക്കി എന്ന വാസ്തുവാണത്. മലയാളത്തിലേക്ക് മൊഴിമാറ്റം ചെയ്ത പ്രശസ്തമായ ഒരു നോവലിലും ചൌക്കിയിലുണ്ട് എന്നതിന് നാലപ്പാട്ടുണ്ട് എന്നാണ് പറയുന്നത്. ഹിന്ദിയിലെ ചൌക്കി തമിഴിലെ(സംഘകാലം) ചതുക്കവും സംസ്കൃതത്തിലെ ചതുഷ്കവുമാണ്. ഗുണ്ടർട്ടിന്റെ നിഘണ്ഡുവിലും നാലപ്പാട്ടിന് നാലു വശവും താമസിക്കാനുള്ള വലിയ കെട്ടുകളും നടുവിൽ നടുമുറ്റവുമുള്ള വലിയ ഭവനമെന്ന് പറയുന്നു. ടിപ്പു വരുന്നതിനു മുമ്പ് വയനാട്ടിലെ സുൽത്താന് ബത്തേരിയുടെ പേരും നാലപ്പാട്ടുകുന്ന് ഗണപതിവട്ടമെന്നായിരുന്നു എന്ന് ഞാനറിയുന്നത് ആർക്കിയോളജിക്കൽ രേഖകളിൽനിന്നാണ്.നാലുവശത്തുനിന്നും ഗതാഗതമാർഗ്ഗവും നിരീക്ഷണസ്ഥാനവുമുള്ള ഒരു പ്രധാനസ്ട്രാറ്റജിക് സ്ഥാനമായിരുന്നു അത് ടിപ്പുവിനു മുമ്പും. ഇപ്പോഴവിടെ നാലപ്പാട്ട് എന്ന ഗൃഹനാമമുള്ളവരാരും ഇല്ലെന്നാണ് അറിവ്. കാസർഗോട്ടും മറ്റും കാണുന്ന നാലപ്പാട്ടുകുടുംബം ഇവിടെനിന്ന് മാറിത്താമസിച്ചവരാണോ എന്ന് അറിവില്ല.

ഞാൻനാലപ്പാട്ട് ഓയിൽട്രേഡേഴ്സിലേക്ക് കയറിച്ചെന്നപ്പോൾഅവിടെ ആന്റണി എന്ന ഒരാളുണ്ട്. അദ്ദേഹത്തിന് പഴയ മതംമാററകാര്യങ്ങൾസംസാരിക്കാൻആദ്യം വലിയ താൽപ്പര്യം കണ്ടില്ല. നാരായണമേനോന്റെ ശതാബ്ദി ആഘോഷിച്ചകൊല്ലം മീഡിയ വന്നതും താൻഒഴിഞ്ഞുമാറിയതും അദ്ദേഹം പറഞ്ഞു. ഞാൻമീഡിയയിൽനിന്നല്ല, നാലപ്പാട്ടെ ഒരംഗമാണെന്ന് പറഞ്ഞപ്പോഴാണ് അദ്ദേഹം സംസാരിക്കാൻതയ്യാറായത്. പള്ളിറെക്കോഡുകളും,

കുടുംബാംഗങ്ങളുടെ ശരീരപ്രകൃതിയും വെച്ച് തങ്ങൾ നാലപ്പാട്ടെ മതം മാറിയ അംഗങ്ങളാണെന്ന് വിശ്വസിക്കുന്നതായി അദ്ദേഹം സമ്മതിച്ചു.അവരെല്ലാം അമ്മാമനെപ്പോലെ വെളുത്തു തടിച്ചിട്ടാണത്രെ. വംശവൃക്ഷം തന്റെ സഹോദരന് കൂടുതലറിയാമെന്നും പറഞ്ഞു. പിന്നീട് പത്രോസ് എന്ന ആ സഹോദരനാണ് എറണാകുളത്ത് കീർത്തിനഗറിലെ എന്റെ താമസസ്ഥലത്തു വന്ന് അവരുടെ വംശവൃക്ഷവും കൃത്യമായി വരച്ചുതന്നത്.ഈ വംശവൃക്ഷം താഴെ പറയുന്ന ലിങ്കിലുണ്ട്. (http://www.scribd.com/ doc/99466828/The-Saaga-of-Nalapat ) അദ്ദേഹം അമ്മയുടെ അടുത്ത് പുന്നയൂർക്കുളത്തും പോവുകയുണ്ടായി.

## സാഹിത്യചരിത്രത്തിലെ നാലപ്പാട്ട്

അറിയപ്പെടാത്ത ഒരു കവിയാണ് നാലപ്പാട്ടെ ആദ്യകവി അമ്മാളു എന്ന കുട്ടിച്ചെറിയമ്മ. നാലപ്പാട്ട് നാരായണമേനോന്റെ അമ്മ മാധവിയമ്മയുടെ അനുജത്തിയായിരുന്നു. നാലപ്പാട്ടെ പാമ്പിന്കാവി ന്റെ മുറ്റത്ത് കുട്ടി ച്ചെറിയമ്മയുടെ കൃഷ്ണകവിതകളും കേട്ട്,അവരുടെ കൈ പിടിച്ചു പിച്ച വെച്ചുനടന്ന കുട്ടനും കൊച്ചുവുമാണ് എ ന്റെ അമ്മാമനും അമ്മമ്മയും. കുട്ടന്റെ മനസ്സില് കൃഷ്ണനെന്ന സത്യം ഓരോരോ പുല്ക്കൊടിയിലും കല്യാണകൃഷ്ണന്റെ മെയ് വടിവാണെന്ന അദ്വൈതവും ആര്ഷജ്ഞാനവുമായി ജ്ഞാനയോഗമായി ഉണര്ന്നു. കൊച്ചുവാകട്ടെ,തികഞ്ഞ കൃഷ്ണഭക്തയുമായി. ഉദ്ധവനേയും രാധയേയും പോലെയായി ആ രണ്ടു സഹോദരങ്ങള്. അമ്മാളു അവിവാഹിതയായി കഴിയാനാണ് ഇഷ്ടപ്പെട്ടത്. മീരയെപ്പോലെ, രാധയെപ്പോലെ, ആണ്ടാളെപ്പോലെ കൃഷ്ണനാണ് തന്റെ വരനെന്നു നിശ്ചയിച്ച് കൃഷ്ണകവിതകളെഴുതിയും ഏകാദശി നോറ്റും ജീവിതം നയിച്ചു. അമ്മ മരിക്കുന്നതിന്നു മുമ്പ് ,അമ്മാളു ആരാധിച്ചിരുന്ന ഒരു ഫോട്ടോ എനിക്കു തന്നിട്ടു പറഞ്ഞു, ഇത് നിന്റെ കയ്യിലാണ് ഇനി ഇരിക്കേണ്ടതെന്ന്. ജ്ഞാനഭക്തികര്മ്മയോഗങ്ങളുടെ വിധാതാവായ കൃഷ്ണനുമായി നാലപ്പാട്ടെ സ്ത്രീകളെല്ലാം പ്രണയത്തിലാണ്. അമ്മാളുവിന്റെ പെട്ടിയിൽ ആംബർഗ്രിസ് എന്ന ഒരു വസ്തുവും ,കൃഷ്ണാ നിനക്കു തരാനായി എന്റെ കയ്യിൽ പരിശുദ്ധമായ ഈ ശരീരവും ആത്മാവുമല്ലാതെ മറ്റൊന്നുമില്ല എന്നാരംഭിക്കുന്ന കവിതകളെഴുതിയ കുറെ മഞ്ഞച്ച കടലാസുകെട്ടുകളുമല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല. എന്താണ് ആംബർഗ്രിസ്. അന്വേഷണം എത്തിയത് ഫൂണിഷ്യരിലാണ്. തിമിംഗലത്തിന്റെ ശരീരത്തിലുണ്ടാവുന്ന ഒരുതരം പശപോലുള്ള സുഗന്ധദ്രവ്യം കട്ടപിടിച്ച് ധ്രുവപ്രദേശത്തെ കടലിനു മുകളിലൊഴുകിനടക്കും.പണ്ടുകാലത്ത് ഫൂണീഷ്യരാണ് ഈ വസ്തു ലോകത്തിന്റെ പല പ്രദേശങ്ങളിലും എത്തിച്ചിരുന്നത്. വളരെ വിലകൂടിയ അമൂല്യമായ സുഗന്ധദ്രവ്യമാണിത്. പുറത്തിറങ്ങാത്ത അമ്മാളുവിന് ഇതെവിടെനിന്നു കിട്ടി. കടലിലെ കപ്പൽഛേദകാലത്ത് പൂർവ്വീകരുടെ കയ്യിലുണ്ടായിരുന്നതോ. അതോ, ചൂർണ്ണിക്കരയിലെ താമസകാലത്ത് മുത്തുവ്യാപാരം ചെയ്തിരുന്ന (ചൌർണ്ണേയമെന്ന മുത്ത്) പൂർവ്വീകരുടെ കയ്യിൽനിന്നോ. അതുമല്ലെങ്കിൽ മൂഷകവംശത്തിലെ പ്രതാപിയായ എലിയങ്ങാട്ടുരാജാവി

ൽനിന്ന് ലക്ഷ്മിമുത്തശ്ശിക്ക് കിട്ടിയതോ. അറിയാനൊരു വഴിയുമില്ല.




നാലപ്പാട്ട് നാരായണമേനോന്റെ ആശയലോകം വിപുലമായിരുന്നു.അദ്ദേഹത്താല് സ്വാധീനിക്കപ്പെട്ടവരുടെ എണ്ണവും അവരുടെ മഹത്വവും സംഭാവനകളും നോക്കിയാല്ത്തന്നെ ഇത് വ്യക്തമാവും. കവിതാരംഗത്ത് ശിഷ്യയായ ബാലാമണിയമ്മ, ജ്യോതിശ്ശാസ്ത്രത്തില് ശൂലപാണിവാരിയര്, സാമൂഹികമാറ്റത്തില് വിടി ഭട്ടതിരിപ്പാടും നിരൂപണത്തില് കുട്ടികൃഷ്ണമാരാരും , ഇപ്പോഴത്തെ തലമുറയില് ഞാനും ഉള്പ്പെടെ, ആ നിര നീളുന്നു. എന്റെ സാഹിതീസപര്യക്ക് അമ്മാമന്റെ പ്രചോദനത്തെക്കുറിച്ച് പ്രൊ.എം ലീലാവതി ഇങ്ങനെ എഴുതിയിരിക്കുന്നു:- ആർഷജ്ഞാനത്തിന്റെ ഘടകങ്ങളായി നാലപ്പാട്ട്കവി കണ്ടിരുന്ന ജ്യോതിശ്ശാസ്ത്രം,പദാർത്ഥതത്വം,ദർശനങ്ങൾ, മനശ്ശാസ്ത്രം മുതലായ നാനാ വിജ്ഞാന ശാഖകളോട് സംശ്ലിഷ്ടങ്ങളായ ആശയങ്ങള് ചക്രവാളത്തിലെ ഗീതങ്ങൾക്കുള്ള പുറം ലാളിത്യത്തിന് അകംഗഹനതയരുളിയിട്ടുണ്ട്. ആ വിജ്ഞാനശാഖകളില് നിന്നുൾക്കൊണ്ട കവിയുടെ കാഴ്ച്ചപ്പാടെന്തെന്ന് അദ്ദേഹം

രചിച്ച മററു ഗ്രന്ഥങ്ങളിൽനിന്നുമാത്രമല്ല, വായിച്ചറിഞ്ഞ ഗ്രന്ഥങ്ങളിൽനിന്നുകൂടി ഗ്രഹിക്കാന് ശ്രമിച്ചതിനു ശേഷമാണ് ചക്രവാളത്തെ വ്യാഖ്യാനിക്കാന് സുവർണ്ണ ഒരുങ്ങിയിരിക്കുന്നത്.(അവതാരിക നാലപ്പാട്ടിന്റെ ചക്രവാളച്ചെമ്പുരുളി)
ആദ്യമായി ഒരു ലേഖനമെഴുതാന് ശ്രീ ഇ.എം എസ്സിനെ പ്രേരിപ്പിച്ചത് പാവങ്ങളാണെന്ന് അദ്ദേഹം തന്നെ എഴുതിയിട്ടുണ്ട്. അഴീക്കോടും ആര്ഷജ്ഞാനം തന്നെ തത്വമസി എഴുതാന് പ്രേരിപ്പിച്ചെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. വിദ്വാന് പ്രകാശം ഭാരതരചനക്ക് പാവങ്ങളാണ് വഴികാണിച്ചതെന്നു പറയുന്നു. കൂടാതെ ഉറൂബ് , എടശ്ശേരി, അക്കിത്തം മുതലായി പലര്ക്കും അദ്ദേഹം വഴികാട്ടിയായിരുന്നു. വളര്ച്ചയെത്തിയ ഒരൊത്ത മനുഷ്യനെന്ന മുണ്ടശ്ശേരിയുടെ വിലയിരുത്തല് അദ്ദേഹത്തെ മനസ്സിലാക്കാനാഗ്രഹിക്കുന്നവര്ക്ക് ഒരു പിടിവള്ളിയാവും. പുളകാങ്കുരത്തിലെ ഇന്നത്തെ അമ്മ എന്ന കവിത കേരളത്തിലെ എല്ലാ വിദ്യാലയങ്ങളിലും പഠിപ്പിക്കുന്ന പക്ഷം ഇവിടത്തെ ഒരു കുട്ടിയും വഴി തെറ്റിപ്പോകയില്ലെന്നും വിദ്യാഭ്യാസമന്ത്രി കൂടിയായിരുന്ന അദ്ദേഹം പറഞ്ഞുവെച്ചിട്ടുണ്ട്.  1917ല് തിയോസഫിക്കല് സൊസൈറ്റിയില് അംഗമായി ചേര്ന്ന നാലപ്പാട്ട് ബിഷപ്പ് ലഡ് ബറ്ററുമായി ചേര്ന്ന് സൂക്ഷ്മമായ കിര്ളോണ് ക്യാമറയിലൂടെ പ്രകൃതിശക്തികളെ കാണുന്നതിനെക്കുറിച്ചും ഒരു പുസ്തകമെഴുതിയിട്ടുണ്ട്. ബഹുമുഖപ്രതിഭയായിരുന്ന നാലപ്പാട്ടിനെപ്പോലെ ഒരു പിന്ഗാമി ആ തറവാട്ടില്നിന്ന് പിന്നെ ഉണ്ടായോ എന്നകാര്യം ചിന്തിക്കേണ്ടതാണ്.
എന്തുകൊണ്ടാണ് നാലപ്പാട്ടിന്റെ കണ്ണുനീര്ത്തുള്ളിയെ രണ്ടാം  ക്ലാസ് കവിയുടെ ഒന്നാം ക്ലാസ് കവിത എന്ന് സഞ്ജയനെപ്പോലെ ഒരാള് വിലയിരുത്തിയത് എന്നതും വിചിന്തനമര്ഹിക്കുന്നു. കേരളത്തിലെ ബുദ്ധിജീവികളെല്ലാം രണ്ടായി തിരിഞ്ഞ് സഞ്ജയന്റെ നിരൂപണം ശരിയോ തെറ്റോ എന്ന് വാദിക്കുമ്പോളും , അകമേ ചിരിക്കുന്ന ഒരു ഋഷികവി നാലപ്പാട്ടിലുണ്ടായിരുന്നിരിക്കണമെന്നാണ് എന്റെ വിശ്വാസം.കാരണം ആ വാചകം തന്നെ പാവങ്ങളില്നിന്നാണ് സഞ്ജയന് കടമെടുത്തത്. ഒരു രണ്ടാം ക്ലാസ് യോദ്ധാവിന്റെ ഒന്നാം ക്ലാസ് വിജയമെന്ന് വാട്ടര്ലൂയുദ്ധത്തെക്കുറിച്ച്  പാവങ്ങളിലെ പരാമര്ശമാണ് ഇങ്ങനെയൊരു നിരൂപണമായി പുറത്തുവന്നതെന്ന് ഇന്നുവരെ മറ്റൊരു നിരൂപകനും കണ്ടുപിടിച്ചതായി കേട്ടിട്ടില്ല. വിമര്ശകന്റെ മനസ്സിനെത്തന്നെ സ്വാധീനിച്ച ഈ ഒരൊറ്റ വാക്യം മതി, നാലപ്പാട്ടിന്റെ ഗുരുത്വത്തിന് തെളിവായിട്ട്.
കലാകൌമുദിയിലെ കോളത്തിലൂടെ നാലപ്പാട്ടിനെ വിമര്ശിച്ചിട്ടുള്ള കൃഷ്ണനായരും ചങ്ങമ്പുഴയേയും നാലപ്പാട്ടിനേയും താരതമ്യപ്പെടുത്തുമ്പോള് ഇങ്ങനെ എഴുതി:-
“ചങ്ങമ്പുഴക്കവിത ഞാന് യൌവനകാലത്തു ചൊല്ലി പുളകമനുഭവിച്ചിരുന്നു...... സഹൃദയത്വത്തിനു പരിപാകമുണ്ടാവണമെങ്കില് പ്രായമേറെച്ചെല്ലണം. അല്ലെങ്കിലേതോ

ദുരപായദുഃഖം വരട്ടെ, വന്നാലു മതിന്റെ കൂടെ, അതും സഹിക്കുന്ന മനക്കരുത്തുണ്ടാകു ന്നതല്ലോ ഭുവനസ്വഭാവം എന്ന നാലപ്പാട്ടിന്റെ ശ്ലോകം യൌവനകാലത്ത് എനിക്ക് മാനസികോന്നമനം നല്കിയതുപോലെ ഇക്കാലത്തും മാനസികോന്നമനം നല്കുന്നു.''
(കലാകൌമുദി. 1128. 61.)




അരുത് എന്ന കവിത അമ്മാമനെഴുതിയത് എന്നെക്കുറിച്ചായത് എന്നെ ആഹ്ലാദി പ്പിക്കുന്ന സംഭവ മാണ്. (അപ്രകാശിതകവിതകള്. നാലപ്പാട്ടിന്റെ പദ്യകൃതികള്.ഒരു കാലഘട്ടത്തിന്റെ ഓര്മ്മക്ക്) . നാരായണമേനോനാണ് ബാലാമണിയമ്മയുടെ ഗുരു സാഹിത്യത്തിലും ,ഫിലോസഫിയിലും. എങ്കിലും കവിതയല്ലാതെ ഗദ്യകൃതികളൊന്നും അമ്മ രചിച്ചിട്ടില്ല. ഇംഗ്ലീഷില്,മലയാളസാഹിത്യരംഗത്തെ സ്ത്രീകളെക്കുറിച്ച് എഴുതിയ ഒരു അപ്രകാശിത ഗദ്യമാണ് ഇതിന്നൊരപവാദം. കവിതകളിലാണ് ഫിലോസഫി മുഴുവനായി പ്രതിഫലിപ്പിച്ചത്. എന്റെ കവിതാപരിശ്രമങ്ങളെ വളരെയേറെ ഉറ്റുനോ ക്കുകയും ഒട്ടേറെ ഉപദേശങ്ങള് തരികയും ചെയ്ത വലിയമ്മ എനിക്ക് സരസ്വതീദേവി യും അമ്മമ്മയും അമ്മയും കഴിഞ്ഞാല് ,നാലാമത്തെ അമ്മയാണ്. അമ്മാമന് മരിച്ച ശേഷമാണ് വലിയമ്മ പുന്നയൂര്ക്കുളത്ത് ഞങ്ങളുടെ കൂടെ ഏറെനാള് താമസിക്കുന്ന ത്. അക്കാലത്ത് ഞാനെഴുതിയ മരണം എന്ന കവിത വലിയമ്മയെ വളരെ സന്തോ ഷിപ്പിച്ചു, മാതൃഭൂമി ബാലപംക്തിയിലേക്ക് അത് അയച്ചു കൊടുപ്പിച്ചു.

സമസ്യാപൂരണങ്ങളായും മറ്റ് അനേകവിധത്തിലും വലിയമ്മ എന്നെ കവിതാരചനക്ക് ഉപയുക്തമായ ഒരു മനസ്സാക്കി മാറ്റി. കോഴിക്കോട്ടേക്ക് താമസം മാറ്റിയിട്ടും നിരന്തരം കത്തുകളിലൂടെ എന്നെ സ്വാധീനിച്ചുകൊണ്ടിരുന്നു.

ബാലാമണിയമ്മയുടെ കത്ത്

Letter from Balamani Amma

Kozhikode.
2-5-1960.

സുഗതകുമാരിയുടെ ആദ്യകവിതാസമാഹാരമായ മുത്തുച്ചിപ്പി എനിക്ക് അയച്ചുതരിക യും അത് ശ്രദ്ധിച്ചു വായിക്കാനാവശ്യപ്പെടുകയും ചെയ്തു. അമ്മയുടെ കവിത (1961)

എന്ന് ഒരു കവിത വലിയമ്മ എന്നെക്കുറിച്ച് എഴുതിയിട്ടുണ്ട് .അരവിന്ദമഹര്ഷിയുടെ കവിതകളെ പരിഭാഷപ്പെടുത്തിയ എന്റെ കൃതി (അരവിന്ദഹൃദയം)ക്ക് അവതാരിക എഴുതിത്തന്നത് വലിയമ്മയാണ്. എന്റെ ഓരോ സാഹിതീപരിശ്രമവും ഉറ്റുനോക്കുകയും പഠിക്കുകയും ചെയ്തവരില് പ്രഥമ സ്ഥാനീയ വലിയമ്മയാണ്. സ്വന്തം കുഞ്ഞു വളരുന്നതുകാണുന്ന അമ്മയുടെ ആനന്ദ വായ്പ്പാണ് അപ്പോളെല്ലാം എനിക്കവരില് കാണാനായിട്ടുള്ളത്.




എന്റെ അമ്മ **അമ്മിണിയമ്മ** കവിതയേക്കാളധികം സമൂഹസേവനത്തിലും ഗാന്ധിയന് മാതൃകാജീവിതത്തി ലുമാണ് ശ്രദ്ധവെച്ചത്. കുട്ടിക്കാലത്തുതന്നെ ഗാന്ധിജിക്ക് ആഭരണങ്ങളെല്ലാം ഊരിക്കൊടുത്ത് തന്റെ സാമൂഹ്യപ്രതിബദ്ധത അമ്മ തെളിയിക്കുകയുണ്ടായി. അവിഭക്ത കോണ്ഗ്രസ്സിന്റെ നെഹ്റുവിയന്കാലഘട്ടത്തില് ബ്ലോക്ക് വികസനത്തിനായി സംഘടിപ്പിച്ച പ്രൊജക്ട് ഇംപ്ലിമെന്റിങ്ങ് കമ്മിറ്റിയുടെ ചെയറ്പേഴ്സനായിരുന്നു. അങ്കണവാടി, മഹിളാ സമാജം,കുട്ടികളുടേയും സ്ത്രീകളുടേയും ക്ഷേമപ്രവര്ത്തനങ്ങള്, അംബറ്ച്ച ര്ക്കാ ക്ലാസ്സുകളും ഉന്നല്ക്ലാസുകളുമുള്പ്പെടെ സ്വയംതൊഴില്യ കണ്ടെത്താനുള്ള സ്ത്രീസംരംഭങ്ങള്ക്ക് സഹായം, വയോജനപെന്ഷന് അര്ഹരായവരെ കണ്ടെത്തി അവര്ക്ക് പെന്ഷനെത്തിക്കാനുള്ള ശ്രമങ്ങള്, എന്നിങ്ങനെ സംഭവബഹുലമായ ആ ജീവിതത്തിലും കവിതകളുണ്ടാകാതിരുന്നില്ല. വിരഹിണിരാധ, ബാലരാമായണം, ശാകുന്തളം , അന്പേശിവം എന്ന ആത്മകഥ, ശിവപുരാണം,

സിദ്ധാര്ത്ഥനെന്നിങ്ങനെ കവിതകളും ഗദ്യകൃതികളുമായി അമ്മ രചനകളിലേര്പ്പെട്ടു. ഋഷിതുല്യമായ ജീവിതം കൊണ്ട് അവര് പുന്നയൂര്ക്കുളത്ത് ശ്രദ്ധേയയായി. അക്ഷര ശ്ലോകത്തിലും ആയുര് വേദസസ്യങ്ങള്വളര്ത്തുന്നതിലും തല്പരയായിരുന്നു. അച്ഛ ന്റെ(കെ.ജി കരുണാകരമേനോന്റെ) പ്രചോദനത്തോടെ ആരംഭിച്ച നാലപ്പാടന് സ്മാ രക സാംസ്കാരികസമിതിയുടെ പ്രവര്ത്തനത്തിലും മരണം വരെ സജീവമായി പങ്കെടു ത്തിരുന്നു. നാലപ്പാട്ടുകാര്ക്ക് സാഹി ത്യത്തിലാണ് അഭിരുചി.സംഗീതത്തിലില്ല. അച്ഛനും അച്ഛന്റെ വീട്ടുകാര്ക്കുമാണ് സംഗീതത്തിലും ദൃശ്യമാദ്ധ്യമങ്ങളിലും പ്രിയം. എനിക്ക് ഈ അഭിരുചി കിട്ടിയത് അച്ഛനില്നിന്നാണ്. ഇതിനെ കുറിച്ച് പാഥേയമെ ന്ന ആത്മകഥയില് ഞാനെഴുതിയിട്ടുണ്ട്. മദ്രാസ് ലോ കോളേജില് വെച്ച് നൃത്തം വെക്കുന്ന സ്ത്രീവേഷക്കാരി എന്റെ അച്ഛനാണ്




നാലപ്പാട്ടിന്റെ വേശ്യഅമ്മയുടെ വിശറിയിലെ മിസിസ് പണിക്കരുടെ വേഷവും ചന്തുമേനോന്റെ ഇന്ദുലേഖയിലെ സൂരിനമ്പൂരിയുടെ വേഷവും അച്ഛന്റെ




ബഹുമുഖപ്രതിഭക്ക് തെളിവാണ്.

നല്ലതങ്ക ഇറങ്ങിയ കാലത്ത്  യേശുദാസിന്റെ അച്ഛന് ഞങ്ങളുടെ വീട്ടില് നാടകം കളിക്കാനായി വരാറുണ്ട്,അച്ഛനു വേണ്ടി പാട്ടുകളും പാടാറുണ്ട്. രാഗചികിത്സയില് ഗവേഷണം നടത്തുന്ന കാല ത്ത് ഞാനത് ഓര്ക്കാറുണ്ട്.




സമൂഹനന്മക്കുവേണ്ടി എന്തെങ്കിലും ചെയ്യാത്ത ജന്മം പാഴായിപ്പോയ ജന്മമാണെന്ന് എന്നെ പഠിപ്പിച്ചത് അമ്മയും അച്ഛനുമാണ്. ഏറ്റവും വലിയ അദ്ധ്യാത്മികസൌന്ദര്യം മനസ്സിന്റെ നൈര്മല്യമാണെന്ന് നാലപ്പാട്ടെ അമ്മമാരെല്ലാം എന്നെ പഠിപ്പിച്ചു. ഇതൊക്കെ ചേര്ന്ന ഒരു ജന്മം ജ്ഞാനം,ഭക്തി,കര്മ്മം ഇവകളുടെ സമന്വയമായി ,ജീവിച്ചുതീര്ത്തതിന്റെ ആനന്ദാനുഭ്ര

തിയിലാണ് സപ്തതിയിലേക്ക നീങ്ങുന്ന എന്റെ മനസ്സ്. ഈ സമയത്ത്, എനിക്കുമുമ്പേ പറന്ന പക്ഷികളെ വിനയത്തോടെ,സ്നേഹത്തോടെ സ്മരിക്കുക മാത്രം ചെയ്യുന്നു.







ആംഗലേയകവിയും മലയാളം ചെറുകഥാകൃത്തും നോവലിസ്റ്റും ആത്മകഥാ കൃത്തുമായിട്ടാണ് കമലാദാസ് എന്ന മാധവിക്കുട്ടി സാഹിത്യരംഗത്തെത്തുന്നത്. സ്ത്രീകള്ക്ക് മുമ്പില്ലാതിരുന്ന ധൈര്യംപകര്ന്ന എഴുത്തുകാരി യെന്ന് അവരെ വിശേഷിപ്പിക്കുന്നു. ഇംഗ്ലീഷ് കവിതകളും എന്റെ കഥ എന്ന ആത്മകഥയുമാണ് അവര്ക്ക് ഏറെ പ്രശസ്തി നേടിക്കൊടുത്തത്. പുന്നയൂ ര്ക്കുളത്തെ ലോകസാഹിത്യഭൂപടത്തില് പ്രശസ്തമാക്കിയത് മാധവിക്കുട്ടിയാണ് എന്നു പറ യാം. ആത്മ കഥാരൂപത്തിലുള്ള അവരുടെ കൃതികളില്, വെക്കേഷനുകളില് മുത്തശ്ശിയുടെ കൂടെ കഴിച്ചുകൂട്ടിയ പുന്നയൂര്ക്കുളമാണ് മുഖ്യകഥാപാത്രം.

എന്നെ മാധവിക്കുട്ടിയോ അവരുടെ കൃതികളോ അധികമൊന്നും സ്വാധീനിച്ചിട്ടില്ല. അതിന്ന് രണ്ടു കാരണങ്ങളുണ്ട്. ഒന്നാമതായി ആമിയോപ്പ(ഞങ്ങളങ്ങനെയാണ് മാധവിക്കുട്ടിയെ

വിളിക്കുന്നത്) വിവാഹം കഴിച്ചു ബോംബേക്ക് പോകുമ്പോള് ഞാന് വളരെ ചെറിയ കുട്ടി യാണ്.(ആമിയോപ്പുവിന്റെ വിവാഹഫോട്ടോയില് , എന്നെ അമ്മാമന്റെ ഭാര്യ കുട്ടിയോപ്പ എടുത്തിട്ടാണ് നില്ക്കുന്നത് )




ഞാനും ആമിയോപ്പുവിന്റെ മൂത്തമകനായ മോനുവും തമ്മില് മൂന്നുവയസ്സിന്റെ വ്യത്യാസമേയു ള്ളൂ. രണ്ടാമതായി, ചെറുപ്പം മുതലേ എന്റെ വായനാശീലവും ആസ്വാദനശീലവും വളരെ വ്യത്യസ്തമാണ്. ആമിയോപ്പുവിന്റെ കഥകളില് നെയ്പ്പായസവും കവിതകളില് ആനമലൈ കവിതകളുമാണ് എനിക്കേറ്റവും ഇഷ്ടം.

കുട്ടിക്കാലത്ത് മാതൃഭൂമിയില് പ്രസിദ്ധീകരിച്ചുവന്ന എന്റെ കവിത (12 വയസ്സിലെഴുതിയ മരിച്ച കിളി) കണ്ട് ആമിയോപ്പ നാലുവരി എനിക്ക് എഴുതിയയച്ചു:- സ്വര്ണ്ണമോളേ, കവിത കണ്ടിട്ട് ആദ്യം ചിരിച്ചു,പിന്നെ കരഞ്ഞു. ഇങ്ങനെ ഒരനുജ ത്തി എനിക്കുണ്ടല്ലോ എന്നോര്ത്ത് ചിരിച്ചു, കിളിയെ ഓര്ത്ത് കരഞ്ഞു. പുഴയുടെ കഥ എന്ന ആദ്യകാലനോവല് വായിച്ചിട്ടും ആമിയോപ്പ ഒരു കത്തയച്ചു. അതിലെ അവസാനഭാഗം വളരെ ഇഷ്ടമായി എന്ന് എഴുതിയിരുന്നു.



ഞതാ പൂവാണെ പറേവാ.''

മടങ്ങുമ്പോഴാം മറെറാരു രഹസ്യം കൂടിയറിഞ്ഞു. മരണം ഭയപ്പെടേണ്ട ഒന്നല്ല. കടലിൽത്താഴന്ന സൂര്യനറിയാം, ഇനിയുമൊരുദയം വരുമെന്ന്. രാത്രിയെ കെട്ടിപ്പുണരുന്ന സന്ധ്യക്കറിയാം, പുതിയ പകലുണ്ടെന്ന്. മരണം അവസാനമല്ല. ആരംഭമാണ്. മഞ്ഞുകിരീടത്തിന് നാശമില്ല. അതുരുകിയൊലിച്ച അമൃതം എന്നിലാണലിഞ്ഞത്. എന്നിൽ നിന്ന് കൈവഴികളിലേക്ക്...രൂപം മാറിയാലും ഭാവം മാറാത്ത സ്നേഹത്തിന്റെ സംസ്കാരം. നാളെ പ്രഭാതത്തിൽ ഗിരിശൃംഗം ഇനിയുമതിനെ ശിരസ്സിലണിയും...പുതിയ മാതൃകയിൽ.

★ ★ ★

മാധവിക്കുട്ടിക്ക് ഏറ്റവും ഇഷ്ടപ്പെട്ട വരികള് പുഴയുടെ കഥ എന്ന സുവര്ണ്ണ നാലപ്പാട്ടിന്റെ നോവലില് നിന്ന്.

പിന്നെ എറണാകുളത്ത് വെച്ച് ഞങ്ങള് തമ്മില് അടുത്ത് പരിചയപ്പെട്ടപ്പോള് എന്റെ ബുദ്ധിശക്തി അമ്മാമന്റേയും ചിറ്റഞ്ഞൂര് കോവിലകത്തേയും കൂടിച്ചേര്ന്നതാണെന്ന് ഒരഭിപ്രായം പറഞ്ഞു. അത് സ്മരണകളിലെ വിടേയോ എഴുതിയിട്ടുമുണ്ട്. സി. കുഞ്ഞന് രാജാ, കുഞ്ഞുണ്ണിരാജാ മുതലായവരെല്ലാം മദ്രാസ് അഡയാറ് തിയോസഫിക്കല് ലൈബ്രറിയിലെ ഡയറക്ടര്മാരായിരുന്ന് നിരവധി ഗവേഷണപ്രബന്ധങ്ങള് രചിച്ചവരാണ് .




അവരെല്ലാം ഞങ്ങളുടെ മുത്തശ്ശനായ ചിറ്റഞ്ഞൂര് വലിയ കുഞ്ഞുണ്ണിരാജയുടെ മരുമക്കളാണ്. അതാണ് ആമിയോപ്പ ഉദ്ദേശിച്ചത്. ആമിയോപ്പവിനെ ചില പ്രത്യേക ഇമേജുകള്ക്കകത്ത് നിരൂപകന്മാര് തളച്ചിടാറുണ്ട്. നാലപ്പാടിന്റെ പാരമ്പര്യവും ആശയങ്ങളും കമലയെ സ്വാധീനിച്ചിട്ടില്ല എന്നു കരുതുന്നവര് ശ്രദ്ധിക്കേണ്ട ചിലതുണ്ട്. വര്ഷങ്ങള്ക്കുമുമ്പ് (പേജ് 82-83) എന്ന കൃതിയില് അവരെഴുതി:- വിശക്കുമ്പോള് ഒരു സ്നേഹിതയുടെ മുറിയി

ല്നിന്ന് രണ്ടുപഴം പറിച്ചെടുക്കുന്നത് അന്തോണീപുണ്യവാളന്റെ കണ്ണില് ഒരു മഹാപാതകമാണോ.

അപ്പം മോഷ്ടിച്ചതിന് ഴാങ്ങ് വാല് ഴാങ്ങിനെ കുററവാളിയെന്നു മുദ്രകുത്തിയ സമൂഹത്തോട് പാവങ്ങളുടെ കര്ത്താവ് ചോദിച്ച ഈ ചോദ്യം മാധവിക്കുട്ടിയെ നാലപ്പാട്ട് സ്വാധീനിച്ചതിന് തെളിവല്ലേ. അമ്മമ്മയെക്കുറിച്ച് ആമിയോപ്പ എഴുതി:- ഇവടെ വല്യമ്മക്ക് കാശിന് ഞെരുക്കണ്ട്. പക്ഷേ നിധി കുഴിച്ചെട്ക്കാന് വല്ല്യമ്മക്ക് താല്പര്യല്യ. കാശിന് വേണ്ടി മരിക്കണ സൊഭാവല്ല,വല്ല്യമ്മടെ.

അമ്മമ്മ നാലപ്പാട്ടിന്റെ ഇന്നത്തെ അമ്മക്ക് സദൃശയായിരുന്നു. ദരിദ്രനാരായണത്വവും ദയയും നിഷ്കളങ്കത്വവും സ്വഭാവമാക്കിയ ഒരു അമ്മ. ശങ്കരന് മുറിവേറ്റപ്പോഴും, പശു പ്രസവിക്കുമ്പോഴും,സോപ്പ് കഷ്ടപ്പെട്ടുണ്ടാക്കി സൌജന്യമായി എല്ലാവര്ക്കും വിതരണം ചെയ്യുമ്പോഴും അവസാനം പൂഴിക്കര അങ്ങാടിയില് നിന്ന് അവനവന്നുള്ള സോപ്പ് വാങ്ങുമ്പോഴും വാങ്മയചിത്രങ്ങളിലൂടെ ആമിയോപ്പ വരച്ചിട്ട അമ്മമ്മയുടെ സുന്ദരചിത്രം മറക്കാവതല്ല.

അമ്മമ്മയുടെ മൊഴിമുത്തുകള് പാവക്കുട്ടി എന്ന അദ്ധ്യായത്തില് കാണാം. അവ:-

1. സ്വാര്ത്ഥം പഠിച്ചുവെച്ചാപ്പിന്നെ കുട്ടികള് നശിക്കും.
   ശില്ലിക്കാശ് എന്റെ കയ്യിലില്ല. എന്നാലും ആരേം ചതിച്ചിട്ടില്ല്യാന്ന് ഒറപ്പ് പറയാം. അത് വിചാരിക്കു മ്പോ മനസ്സില് നല്ല സുഖം തോന്നും.ഒന്നിലും ആസക്തി പാടില്ല്യ കമലേ, എന്തിനോടെങ്കിലും സ്നേഹം കൂടിവരുമ്പോ മനസ്സ് നിയന്ത്രിക്കാന് പഠിക്കണം.ഇല്ലെങ്കില് ദുഃഖം തന്നെ ഫലം.



അമ്മമ്മയുടെ സ്നേഹത്തിലോ,സുരക്ഷിതത്വത്തിലോ ഉപദേശത്തിലോ ഉദ്ദേശ ശുദ്ധിയിലോ കമലക്ക് എപ്പോഴെങ്കിലും സംശയം ഉണ്ടായിട്ടേ ഇല്ല. തനിക്ക് അവ പാലിക്കാനായില്ല എന്നതിലാണ് ദുഃഖം. ഒട്ടേറെ സഞ്ചരിച്ച് തിരിഞ്ഞു നോക്കുമ്പോള് ,മരീചികപോലെ തന്റെ ഉള്ളിന്റെയുള്ളില് അരികിനേക്കാള രികെയും അകലെയേക്കാളകലെയുമായി നില്ക്കുന്ന അമ്മമ്മയുടെ നാലപ്പാട്ടെ സുന്ദരലോകം നഷ്ടപ്പെട്ടതിലുള്ള ദുഃഖമാണ് മാധവിക്കുട്ടിയെ സൃഷ്ടികളുടെ മായാലോകത്തിനധിപയാക്കിയത്, ശൈലീവല്ലഭയായ എഴുത്തുകാരിയാ ക്കിയതും. ആ സുന്ദരലോകം അവരെ സ്വാധീനിച്ചിട്ടില്ലെങ്കില് പിന്നെ ഏതു ലോകമാണവരെ സ്വാധീനിച്ചിട്ടുള്ളത്.

മൂന്നു കടിഞ്ഞാണിട്ട ആമിയുടെ കുതിരസ്സവാരിയെക്കുറിച്ച് അമ്മാമന് പരാ മര്ശിച്ചതിനെ മാധവി ക്കുട്ടി ഓര്മ്മിക്കുന്നുണ്ട്. ഇംഗ്ലീഷ്,മലയാളം, ബംഗാളി സാഹിത്യഭാഷകളിലുള്ള പരിചയമാണ് പരാമര്ശം.ഇംഗ്ളീഷും സംസ്കൃതവും പഠിച്ച നാലപ്പാട്ടിനും ആ കുതിരസ്സവാരി അന്യമായിരുന്നില്ല. കുട്ടികളുടെ കഴി വുകളില് നാലപ്പാട്ട് അഭിമാനം പ്രകടിപ്പിച്ചിരുന്നതിനെ മാധവിക്കുട്ടി ഇങ്ങനെ രേഖപ്പെടുത്തുന്നു:- വ്യക്തിത്വം വളര്ത്തിയെടുക്കേണ്ടതിന്റെ ആവശ്യകതയെ

പ്പറ്റി ആദ്യമായി എന്നെ ബോധവതിയാക്കിയത് അമ്മാമനാണ്.വ്യക്തിത്വം ക്ഷയിപ്പിച്ച് കൂട്ടത്തില് മുഴുകിച്ചേരാനാണ് കല്ക്കത്തയിലെ ഗുരുനാഥന്മാര് നിർദ്ദേശിച്ചത്. ശരീരത്തിനും മനസ്സിനും ചിന്തക്കും സാധാരണത്വത്തിന്റെ യൂണിഫോം ഒരേ സമയത്ത് വസ്ത്രവും ആഭരണവുമാക്കാന് അവര് വാക്കുകളാലും ചേഷ്ടകളാലും എന്നെ പ്രേരിപ്പിച്ചു.
കവിയുടെ അസംസ്കൃതപദാര്ത്ഥം വ്യക്തിത്വമാണെന്ന് എന്റെ കഥയില് പ്രസ്താവിച്ച കവി തന്റെ  വ്യക്തിത്വം വളര്ത്തിയെടുക്കാന് അമ്മാമനാണ് സഹായിച്ചതെന്നും പ്രസ്താവിച്ചിട്ടുണ്ട്. ആത്മനിന്ദയോ അപകര്ഷതാബോധമോ അമ്മാമന്റെ മുന്നില് തനിക്ക് ഒരിക്കലും അനുഭവിക്കേണ്ടിവന്നിട്ടില്ലെന്നും , വായിക്കാന് മാത്രം പഠിച്ചാല് പോരാ ,ചിന്തിക്കാനും പഠിക്കണമെന്ന് അമ്മാമന് പറയാറുണ്ടെന്നും ആമിയോപ്പ എഴുതിയിട്ടുണ്ട്.മാധവിക്കുട്ടിയുടെ പൂജാമുറിയിലെ കത്തിജ്വലിക്കുന്ന നിലവിളക്ക് നാ തി (നാലപ്പാട്ട് തിരുത്തിക്കാട്ട് ) നാരായണമേനോനെന്ന് എഴുതിയ പഴയ നിലവിളക്കാണെന്നതിന് അവരുടെ വാക്കുകള് തന്നെ സാക്ഷ്യം വഹിക്കുന്നു. പാവങ്ങളിലെ മെത്രാന്റെ മെഴുകുതിരിക്കാലുപോലെ അമ്മാമന് കൊളുത്തിവെച്ച കെടാവിളക്കാണ് ഇന്നും നാലപ്പാട്ടെ കുട്ടികളുടെ മനസ്സിലെ സര്ഗ്ഗചിന്തക്ക് മാര്ഗ്ഗദര്ശി. അടുത്ത തലമുറയിലെ സരിത (അശോകന്റെ ചെറിയ മകള് ) അമ്മാമനെ കുറിച്ച് ഋഷികവി എന്ന ഡോക്യുമെന്ററി എടുക്കുമ്പോള്, വലിയമ്മ എന്റെ സര്ഗ്ഗചേതന കണ്ട് സന്തോഷിച്ചതില്നിന്ന് ഒട്ടും കുറവല്ല, എന്റെ സന്തോഷം.

2. നിലാവെളിച്ചവും കാറ്റും സുഖവും വിലക്കുവാങ്ങാന് കിട്ടില്ലെന്ന് കണ്ടെത്തുന്ന അമ്മമ്മയുടെ വാത്സല്യമാണ് മാധവിക്കുട്ടിയെപ്പോലെത്തന്നെ നമ്മളെ എല്ലാവരേയും താങ്ങിനിര്ത്തുന്ന നമ്മുടെ ഭൂമി. വി.എം നായരുടെ ആദ്യത്തേതും അവസാനത്തേതുമായ ഗ്രന്ഥത്തിനുള്ള അവതാരികയില് ബാലാമണിയമ്മ എഴുതി. മനുഷ്യന്റെ ചിന്ത വാര്ദ്ധക്യത്തില് അന്തിവെയിലിനെപ്പോലെ പിന്നോട്ടുനീങ്ങുന്നു.  അനുഭവങ്ങളെ അയവിറക്കുന്നതിനേക്കാള് ,ചിന്തകളെ പാകപ്പെടുത്തുന്നതിലാണ് പ്രാധാന്യം.    എല്ലാ മനുഷ്യരുടെ ചിന്തയും പാകപ്പെടാനും ലോകം മുഴുവനും സുഖമായിരിക്കാനും ജഗദീശ്വരന്റെ അനുഗ്രഹമുണ്ടാകട്ടെ എന്നാണ് നാലപ്പാട്ടിന്റെ സന്ദേശം. അത് ഇന്ത്യയുടെ സന്ദേശവുമാണ്, ഈ പ്രപഞ്ചമാതാവിന്റെ  സന്ദേശവുമാണ്. ഈശ്വരന്റെ കയ്യൊപ്പവീണ ആ

സന്ദേശത്തോടെ എനിക്കു മുമ്പേ പറന്ന പക്ഷികളുടെ സ്മരണക്കുമുമ്പില്




ഭദ്രദീപം കൊളുത്തുന്നു.

**മഹാഗൃഹം (മഹാസൃഷ്ടി) എന്ന മഹോദയപുരം**

ഇംഗ്ളീഷിലൊരു ചൊല്ലുണ്ട്: Great minds talk about ideas, Average minds talk about events,Lesser minds talk about people.

ഫിലോസഫി,ചരിത്രം,ഗോസ്സിപ്പ് – ക്രമത്തില്, ഈ മൂന്നിനത്തിലാണ് മേൽപ്പറഞ്ഞ മൂന്നു മനസ്സുകളുടെ വ്യാപാരം. പ്രപ ഞ്ചതത്വങ്ങളേയും ആശയങ്ങളേയും പ്രതിപാദിക്കുന്നവർക്ക് , പലപ്പോഴും ചരിത്രസംഭവങ്ങൾ ഉദാഹരണത്തിനായി ചൂണ്ടിക്കാണിക്കേണ്ടിവരും .ചരിത്രപുരുഷന്മാരുടെ കഥകൾ പറയേണ്ടിവരും. അങ്ങനെ വരുമ്പോള് ആശയം,ചരിത്രം, ജനതയുടെ കഥകളെന്നിവ വെവ്വേറെ നോക്കിക്കാണേണ്ടവയല്ല എന്നും മനസ്സിലാവും. ഹോളിസ്റ്റിക്ക് ജെസ്റ്റാൾട്ട് രീതിയിൽ നോക്കുമ്പോൾ, മനസ്സ് മൂന്നിനും അതീതമായ ഒരു സത്യമണ്ഡലത്തെ സ്പർശിക്കുന്നു. വിശ്വാമിത്ര, ഭരദ്വാജ (ഭരത് വാസിയാണ് ഭരദ്വാജിയും ഭാരദ്വാജിയുമാകു

ന്നത്)വർഗ്ഗക്കാരായ കേരളീയരുടെ മഹാഗൃഹമായ പെരുമ്പടപ്പിനും ചിത്രകൂടത്തിനും അഹിഛത്രത്തിനും പ്രാധാന്യം നൽകുന്നത് ഞാനും അവിടെ ജനിച്ചുവളർന്നതു കൊണ്ടു തന്നെയാണ്. എങ്കിലും ഇതെന്റെ മാത്രം കഥയല്ലതാനും. മനുപുത്രിയായ ഇള, (ഐലവംശം)വിശ്വാമിത്രസഹോദരിയും ജമദഗ്നിപത്നിയുമായ സത്യവതിയെന്ന രേണുക (സതീയ പുത്രവംശം) കൌശിക വിശ്വാമിത്രപുത്രി ശകുന്തള(പൂരുവംശത്തിലെ ഭരതന്റേയും ആന്ധ്രപുത്ര കേരളപുത്ര എന്നറിയുന്ന ആന്ധ്രകന്റേയും അമ്മ) ,യയാതിപുത്രിയായ മാധവി എന്ന നാലു സ്ത്രീതാവഴികളുടെ ചരിത്രം കൂടിയാണ് കേരളത്തിന്റെ മഹാഗൃഹചരിത്രം. കാശിരാജാവായ ദിവോദാസന് മാധവിയിലുണ്ടായ പ്രതർദ്ദനന്റെ പന്ത്രണ്ടാം തലമുറക്കാരന് ഭർഗ്ഗഭൂമിയുടെ പേരിൽ ഭാർഗ്ഗവഭൂമി എന്നറിയപ്പെടുന്ന ഈ നാട്ടിലെ ആയുർവ്വേദത്തിന് അശ്വിനീകുമാരന്മാരുടെ പഴക്കമുണ്ട്.
ഉശീനര,(ഭോജ,ശിബിവംശം)ദിവോദാസ,ഹര്യശ്വ(അയോദ്ധ്യ)വിശ്വാമിത്ര(കുശിക-കോസല)ന്മാരിൽ ശിബി, പ്രതർദ്ദനന്, സുമനസ്സ്,അഷ്ടകനെന്നീ മക്കളാണ് മാധവിക്ക് ഉണ്ടായത്.
വിശ്വാമിത്ര,ആയ്,ഐല,പൂരു,സതിയപുത്ര, കേരള പുത്രർക്കെല്ലാം ഒരുപോലെ ബന്ധുവായ സത്യപുത്രൻ പരശുരാമൻ, യയാതിവംശത്തിലെ തുർവ്വശുക്കളുടെ ശാഖയെ കേരളത്തിലേക്കു കൊണ്ടുവന്നു എന്ന് ഋഗ്വേദം പറയുന്നു.

പ്രയത് സമുദ്രമതി ശൂരപാർഷീ

പാരയാ തുർവ്വശം യദും സ്വസ്തി.

സമുദ്രതീരത്തെ ശൂരപാർശ്വീകദേശങ്ങളിൽനിന്ന് (ഇത് സൌരാഷ്ട്രം മുതല് പേർഷ്യന് ഗൾഫുവരെ വ്യാപിച്ചുകിടന്നി രുന്നു)തുർവ്വശുയദുക്കളെന്ന് പറയുന്നു. മത് എന്നാല്, ദേശം, സമുദ്രമത്-സമുദ്രദേശം. ടൈഗ്രിസ് മുതൽ കിഴക്കോട്ട് ശൂരിസ്ഥാനം-കാരക്കോറം  വരെ മദ്രദേശമെന്നും (മദ്ധ്യദേശം,മിദിയന്മാരുടെ ദേശം) പാർശ്വദേശമെന്നും (പാർശ്വത്തി ലുള്ള ദേശം-പാരസീകം,പാർഷി,പാർസി) അറിയപ്പെടുന്നു. ഇതാണ് യയാതി തന്റെ പുത്രനായ തുർവ്വശുവിന് കൊടുത്ത നാട്. മദ്രയിലെ മാദ്രി,ഗാന്ധാരത്തിലെ ഗാന്ധാരി ,കേകയത്തിലെ കൈകേയി ,മിത്രാവിന്ദ ഇവരെല്ലാം ഇന്ത്യയിലെ രാജാക്കന്മാരുടെ ഭാര്യമാരായിട്ടും, മുറപ്പെണ്ണുങ്ങളായിട്ടും ഇവിടെ വന്നിട്ടുണ്ട്. ഭാരതവാസി (ഭാരദ്വാജി)കൾക്ക് തുർവ്വശുക്കളായ ദൂരവാസികൾ വേദകാലത്ത് ഒരേ വംശത്തിന്റെ രണ്ടുശാഖകളായിരുന്നു. മ്ലേഛ(മെലൂഹ) ദേശത്തിനിപ്പുറമുള്ള സൌരാഷ്ട്രം മുതല് കന്യാകുമാരിവരെ യദുക്കളും ഭൃഗുക്കളും സമുദ്രതീരത്ത് ജീവിച്ച് ഇവിടത്തെ തുറമുഖങ്ങൾ നിയന്ത്രിച്ചുപോന്നു. മഹാഭാരതവും പത്മപുരാണവും യവനരെന്നു വിളിക്കുന്നത് തുർവ്വശുക്കളെയാണ്. യോനീബന്ധം സ്ഥാപിച്ച് സന്ധിചെയ്ത് കഴിഞ്ഞിരുന്നതുകൊണ്ടാണത്. തമിഴിലെ എയ്യരെന്നപേര് ,എഴിനി എന്ന പദം (എഴിനിയുടെ സംസ്കൃതമാണ് യവനിക)മുതലായവ ഇതിൽനിന്നുണ്ടായി. യോനീബന്ധം സ്ഥാപിക്കുന്നതിന്

എഴിനിക്കുറ് (ആയിനിക്കുറ്) എന്നുപറയും. യോനീബന്ധം കാമസൂചകമാണ്. യോനീബന്ധം സ്ഥാപിക്കാനായി വരുന്നവൻ വധൂഗൃഹത്തിൽനിന്ന് അയിനിയൂണു കഴിക്കുന്നതോടെ അവനെ മണവാളനെന്നർത്ഥമുള്ള മാപ്പിള്ള എന്നു പറയുന്നു. ഈ ഊണുകഴിഞ്ഞാൽ രണ്ടുഗൃഹങ്ങളും തമ്മിൽ കുറ്(വിശ്വാസം) പുലർത്തുന്നു. ഇത് പുലയർക്കും ക്ഷത്രിയർക്കും ബ്രാഹ്മണർക്കും പൊതുവായ ഒരാചാരമാണ് എന്നത് ഇതിന്റെ പഴക്കവും സാർവ്വത്രികസ്വഭാവവും കാണിക്കുന്നു. അയിനി ക്കുറുകൊണ്ട് ശക്തരാവുന്ന സമ്പ്രദായത്തിന് മനുഷ്യവംശത്തോളം തന്നെ പഴക്കമുണ്ട്. തലപ്പള്ളി രാജവംശത്തിലൊരു ശാഖക്ക് അയിനിക്കുറ്റിൽ നമ്പിടി എന്ന പ്രത്യേകനാമം ഉണ്ട്. അവരുടെ മറ്റൊരു ശാഖ മണക്കുളം (തിരുമണ മെന്നാൽ തമിഴില് വിവാഹം) എന്നറിയപ്പെടുന്നു. തലപ്പള്ളിയും പെരുമാക്കന്മാരും നായര്പ്പടയാളികളുടെ സഹോദരിമാരും വന്ദേരിപെരുമ്പടപ്പുമായി ഇത്തരമൊരു ബന്ധം ചരിത്രാതീതകാലം മുതലേ നിലവിലുണ്ട്. അത്തച്ചമയദിനത്തിൽ ഇപ്പോഴും വന്നേരി പെരുമ്പടപ്പ കൊച്ചിരാജാവ് വന്നേരിനാട്ടിലെ മണക്കുലംശാഖയിലേക്ക് പ്രത്യേകമായി ഒരു ക്ഷണക്കത്ത് അയക്കുന്ന പതിവ് അയിനിക്കുറ്മറന്നിട്ടില്ല എന്നു കാണിക്കാനാണ്. 1340ൽ വന്ദേരി വിട്ടുപോയ കൊച്ചി രാജാവ് , 700 വർഷം കഴിഞ്ഞിട്ടും ആ പഴയ സമ്പ്രദായവും കുറും തെറ്റിച്ചിട്ടില്ല. വംശങ്ങളുടെ പരസ്പരലയനം സാധാര ണയായിരുന്നു. തുർവ്വശുവംശത്തിൽഒരുകാലത്ത് സന്തതിയില്ലാതെ വന്നു. അന്ന് പൂരുവംശത്തിലെ ദുഷന്തനെ തുർവ്വശുവംശം ദത്തെടുത്തു. ആ രണ്ടുവംശവും ലയിച്ചു. ദുഷന്തപത്നി ഗാധിപുരം ,കുശസ്ഥലി (പിന്നീട് ദ്വാരക നിർമ്മിച്ച സ്ഥലം) എന്ന് രണ്ട് രാജധാനികൾക്കും ,വഞ്ചിമഹോദയപുരങ്ങൾക്കും അധിപനായ കുശികന് വിശ്വാമിത്രന്റെ പുത്രിയും കണ്വന്റെ വളർത്തുപുത്രിയുമായിരുന്നു. ശകുന്തളയുടെ മക്കൾഭരതനും ആന്ധ്രകനും കൂടി ടൈഗ്രിസ് മുതൽ ബംഗാളം വരെയും ഹിമാലയം മുതൽ കന്യാകുമാരിവരേയുമുള്ള ഭൂഭാഗം ഭരിച്ചു. രണ്ടുമഹാഗൃഹങ്ങള്,(Mehrgarhs)ഈ രണ്ടു രാജ പുത്രന്മാർക്കുമായി ഉണ്ടായിരുന്നു. മൂത്തവനായ ഭരതൻ ഉത്തരേന്ത്യയില് വസിച്ച്, കേകയത്തിലെ മഹാഗൃഹത്തിലൂടെയുള്ള കരമാർഗ്ഗമായ വാണിജ്യം പോഷിപ്പിക്കയും ക്ഷത്രം നടത്തുകയും ചെയ്തു. ഇളയവനായ ആന്ധ്രകൻ, മദ്ധ്യഭാരതം (വിന്ധ്യൻമുതല്) ഇരുസമുദ്രതീരമുൾപ്പെട്ട ദക്ഷിണാപഥം മുഴവനും ഭരിച്ചു. കടൽവഴിയുള്ള വാണിജ്യം ആന്ധ്രകന്റെ വംശക്കാരാണ് നിയന്ത്രിച്ചത്.

ഋഗ്വേദം 8ആം മണ്ഡലം (8. 5-38)ചേദിനൃപൻ കൈശികന് പഞ്ചജനങ്ങളുടെ ചക്രവർത്തിയാണെന്നു പറയുന്നു. മഹാ ഭാരതകാലത്തിനുമുമ്പ് ഉപരിചരവസു എന്ന ചേദിരാജാവ് (ബംഗാളും മദ്ധ്യേന്ത്യയും ഉൾപ്പെട്ട പ്രദേശം ഇദ്ദേഹമാണ് ഭരിച്ചിരുന്നത്) മത്സ്യഗന്ധിയായ ദാശകന്യ സത്യവതിയുടേയും(വ്യാസനും മഹാഭാരതത്തിലെ കുരുപാണ്ഡവരും സത്യവതിയുടെ പുത്രപരമ്പരയാണ്) മത്സ്യവിരാടരാജാക്കന്മാരുടേയും , പർവ്വതവാസികളായ ഗിരികന്മാരുടേയും പിതാവാണ്. ഉപരിചരവസുവിന് മുമ്പ് 9 പേര് ഇവിടം ഭരിച്ചിരുന്നു എന്നും അവരിലൊരാളായ മാന്ധാതാവിന്റെ പത്നി ,യയാതിയുടെ പുത്രനായ യദുവിന്റെ ഏഴാംതലമുറ

യിൽജനിച്ച ബിന്ദുമതിയാണെന്നും കാണുന്നു. അങ്ങനെ മാന്ധാതാ വംശവും യദുവംശ വുമായി ഇവർക്ക് ബന്ധം പണ്ടേ പറയപ്പെട്ടിട്ടുണ്ട്. മാന്ധാതാവിന്റെ പേരിൽ, അദ്ദേഹം പ്രതിഷ്ഠിച്ച ഒരു ശിവലിംഗം തളിപ്പറമ്പുരാജരാജക്ഷേത്രവുമായി ബന്ധപ്പെട്ട ഐതിഹ്യങ്ങ ളിലുണ്ട്. മാന്ധാതാവിന്റേയും ബിന്ദുമതിയുടേയും 50 പുത്രിമാരെ സൌഭരിമഹർഷി വിവാഹം കഴിച്ചു.സൌഭ എന്ന ത്രിശങ്കുസ്വർഗ്ഗം ,കാളിന്ദിയിലെ കാളിയഹ്രദം, മാന്ധാതാ, മാധവിമാ രുടെ പേരുവഹിക്കുന്ന തിരുമാന്ധാംകുന്ന് ഇവയെല്ലാം ഈ വംശത്തോട് ബന്ധപ്പെട്ട് തെ ക്കെ അർദ്ധഗോളത്തിലെ ആകാശദേശത്തും വയനാട്ടിലും തെക്കേ മലബാറിലുമായി കാണു ന്നു. മാധവിയുടെ പേരിലൊരു കാർത്ത്യായനീക്ഷേത്രവും ആറങ്ങോട്ടുകരയിലുണ്ട്.

വൈവസ്വതമനു എന്ന ദക്ഷന്(വിശ്വകർമ്മാ)സൂര്യപുത്രൻ. അദ്ദേഹത്തിന്റെ പുത്രൻ ഇക്ഷ്വാ കു. പുത്രി ഇള, പുത്രൻബു ധൻ.  ഇളയുടെ മക്കള് പുരൂരവസ്സും ഉൽക്കലനും ഗയനും വിനേത കനും ഐലവംശജരാണ്. ഐലവംശത്തിന്റെ മൂത്ത താവഴി (പെരുമാനെന്ന് തമിഴ്.) വന്നിലച്ചേരി ,ഇളയതാവഴി ഇളങ്കോ ചെരുമാന് അഥവാ ചേരമാന് (ചിറ്റിലച്ചേരി.) മൂത്ത താവഴിയില് പുരൂരവസ്സിന്റെ വംശം പേർഷ്യയിലെ മിദിയന്(മാദ്ര) ഇന്ത്യയിലെഹാരഹ്ഊരം (കാരക്കോറം) ബലൂ ചിസ്ഥാനം(കേകയം)അഫ്ഗാനിസ്ഥാനം (ഗാന്ധാരം)ഹരപ്പ ,മോഞ്ച ദാരോ ,പഞ്ചനദം, ഗുർജ്ജരദേശം വരെ ഭരിച്ചു. ഉൽക്കലനും ഗയനും അവിടുന്ന കിഴക്കോട്ടുള്ള ദേശങ്ങൾ മദ്ധ്യേന്ത്യയില് ഭരിച്ചു. ഉൽകലം,ഗയ,ദശേരകമെന്ന ദാശരാജ്യം എന്നിവ ചെറിയ താവഴിക്കാരും ഭരിച്ചു. മദ്രവംശക്കാരനായ ബലബന്ധു (ഇയാളാണ് മെഗാസ്തനീസിന്റെ ഡയോനീഷ്യസ്) സാമ്രാജ്യത്തെ തീബ്സ് വരെ നീട്ടി. ഹരപ്പ മോഹഞ്ജോദാരോ വരെ ദിഗ്വിജയം നടത്തി. ചന്ദ്രഗുപ്ത മൌ ര്യന്റെ കാലമായ ബിസി 320ൽനിന്ന് 6142 വർഷം മുമ്പാണ് ബലബന്ധുവിന്റെ കാലം എന്ന് മെഗാസ്തനീസ് പറയുന്നു. ആ കണക്കുവെച്ചു നോക്കിയാൽ ബിസി 6362ലാണ് ഹരപ്പയിലേക്കുള്ള ബലബന്ധുവിന്റെ വരവ്.ബലബന്ധുവി ന്റെ 15ആം തലമുറക്കാരനായ ഹെർക്കുലിസ്(ഐരകുലേശൻ) പുത്രി പാണ്ഡ്യയെ രാജ്ഞി യാക്കി മത്സ്യരാജ്യത്തെ മരുമക്കത്തായമാക്കി എന്ന് മെഗാസ്തനീസ്. പാണ്ഡ്യദേശത്ത് സ്ത്രീ കൾ ഭരിക്ക്ന്ന ഈ റിപ്പബ്ലിക്കിനെ മെഗാസ്തനീസിനെപ്പോലെ പ്ലിനിയും പരാമർശിക്കുന്നു. ഐലന്മാരുടെ പെണ്മലയാളം പ്രശസ്തമാണ്.കിള്ളിയാറിന്റെ തീരത്തുള്ള വീരസ്ത്രീകളുടെ (സതിയപുത്ര)പാരമ്പര്യമാണത്. മദിര,മധു എന്നർത്ഥമുള്ള മദ്ര(മത്,ഇര- ദേശം ,ഇര ഇരാദേശം എന്ന് അർത്ഥം)യുടെ ഉത്ഭവം. രലയോരഭേദം കൊണ്ട് ഇര-ഐര-ഐല- ഇളാവംശങ്ങളെല്ലാം ചന്ദ്രവംശമാണ്.മൂവർ,ശഫരം,മീനെന്ന ചിഹ്നമുള്ള പാണ്ഡ്യവംശമാണ്. വൈവസ്വതമനുവിന്റെ പിതാവായ പ്രചേതസ്സിന്റെ കാലത്ത് ഭൂമിയുടെ കുറെ ഭാഗം പ്രലയ ത്തിൽ മുങ്ങിപ്പോയി. അതിനുശേഷമാണ് വരുണപുത്രിയായ സവർണ്ണയില് ദക്ഷന്റെ ജന നം. പ്രചേതസ്സ്,ദക്ഷൻ-ഇവരണ്ടും വാരുണി (മദ്യം)സൃഷ്ടിച്ച വരുണപര്യായമായി ഉപയോഗി ക്കാറുണ്ട്. പ്രചേതസ്സുകളുടെ തപസ്സ് എന്റെ വന്ദേരിനാട്ടിലെ ഗുരുവായൂരിലെ രുദ്രതീർത്ഥത്തി

ലാണ് നടന്നതെന്ന കഥ അമ്മമ്മ പറഞ്ഞുതരുമ്പോളെല്ലാം ഞാനത്ഭുതം കൊണ്ടിട്ടുണ്ട്. എത്ര പഴയതാണ് നമ്മുടെ ചരിത്രം. വരുണന് വേദത്തിൽ ജംബുവെന്നും പര്യായമുണ്ട്. ജംബുദ്വീപമെന്നാല് വരുണനാൽ(സമുദ്രം)ചുററപ്പെട്ട ദ്വീപം-ദക്ഷിണേന്ത്യ –അതിന് നാവലം ദ്വീപ് (നാവ ൽ അഥവാ ഞാവൻപ്പഴവും കുറുക്കന്മാരും അധികമുളള ദ്വീപ്)എന്ന് തമിഴിലും പറയും. പ്രത്യേകിച്ചും പഴയ തിരുനാവാ തുറമുഖത്തിന് ഈ പേരുണ്ടായിരുന്നു. അറബിഭാഷ യിൽ മദ്യത്തിന് നബീദ് എന്നൊരു പേരുണ്ട്. നബീദ് എന്ന ഇര (ഇള)യുടെ പുത്രനായ ബുധ നെ ഭാരതം ബുധനെന്നും ബുദ്ധനെന്നും വിളിക്കുമ്പോള്, നബു,നബി എന്നാണ് ബാബിലോ ണിയക്കാർ വിളിച്ചിരുന്നത്. ന എന്ന മലയാളഅക്ഷരം അറബിയിലെഴുതുമ്പോൾ തല തിരി ച്ച് മലയാള ത്തിലെ ധ പോലെയാണ് എഴുതുക.ബുധ എന്ന പദം ബ്രാഹ്മിയെ തലതിരിച്ച് ഖരോഷ്ടിയാക്കിയാല് ധബു(നബു)വാണ്. ബുധഗ്രഹത്തിന്റെ മാന്ത്രികച്ചതുരം ധരിക്കുന്നത് ഭാഗ്യവും വരക്കുന്നത് സമ്പത്തും ബുദ്ധിയും ഓർമ്മശക്തിയും വർദ്ധിപ്പിക്കുമെന്ന് ഭാരതീയരും ബാബിലോണിയക്കാരും അറബികളും ഒരുപോലെ വിശ്വസിച്ചിരുന്നു. (അവർ ഒരമ്മയുടെ മക്കളായിട്ടാണ് ചരിത്രം ആരംഭിച്ചത്).1767ൽ ഓക്സ്ഫോഡില് പ്രസിദ്ധീകരിച്ച ഒരു പഴയ അറബിഗ്രന്ഥത്തിന്റെ പരിഭാഷകനായ തോമസ് ഹൈഡ് ഗണിതപരമായ ഈ അത്ഭുത ത്തെ ബുധന്റെ മാന്ത്രികച്ചതുരമെന്നു വിളിക്കുമ്പോള് അറബികള് അത് യന്ത്രമായി ധരിക്കു ന്നു. സൈന്ധവസംസ്കാരത്തേയും ഹരപ്പൻലിപിയേയും വായിച്ചറിയാന് ഇപ്പറയുന്ന കാര്യ ങ്ങളെല്ലാം സഹായിക്കും.

ബൌധായനസൂത്രത്തിൽ പറയുന്ന മാതുലപുത്രിയെയോ മാതുലനേയോ വിവാഹം കഴിക്കല് ,അയിനിക്കുറ് ,മൂത്ത താവ ഴി പെരുമാനും ഇളയതാവഴി ചെരു(റ്റ)മാനുമായി വെവ്വേറെ ഭൂമി ഭരിച്ച് സഹകരണാടിസ്ഥാനത്തിലുളള കൂട്ടു ഭരണവ്യ വസ്ഥ,ദത്ത് കൊണ്ട് താവഴികളെ ലയിപ്പിക്കലും നിലനിർത്തലും, പഞ്ചജനങ്ങളെ ഒരുവംശമാക്കി ഒറ്റമഹാ രാഷ്ട്രമാക്കി ജനത യാക്കി നിർത്തുന്ന രാഷ്ട്രതന്ത്രവും ധനതത്വശാസ്ത്രവും വിപണനശൈലികളും –ഈ സ്വഭാവ ങ്ങളോട്ടു കൂടിയ സതി യപുത്ര,ഐലവംശ,ഭൃഗുഗോത്രക്കാരായ പെരുമ്പടപ്പ് പെരുമാനെന്ന ചേരമാന്റെ മഹാസർഗ്ഗമായ മഹോദയം ,അഥവാ പെരുമ്പടപ്പ് കേരളത്തിന്റെ നടുനാട്ടിലെ ശ്രീമൂലവാസം മുതല് നമുക്ക് യാത്ര തുടങ്ങാം.

***വന്നേരി പെരുമ്പടപ്പിന്റെ ശ്രീമൂലവാസമായ ചിത്രകൂടം***

ദുഷന്തപുത്രനായ ഭരതൻ ഭരദ്വാജഗോത്രത്തിലെ വിതഥനെ ദത്തെടുത്തു. ഭരതനുശേഷം വിതഥനാണ് ചക്രവർത്തിയായത്. ഭരതന്റെ മക്കൾക്ക് അതിനുള്ള യോഗ്യതയില്ലെന്ന് ഭരതൻതന്നെ തീരുമാനിക്കുകയാണുണ്ടായത്. ഭാരദ്വാജരുടെ ആസ്ഥാനമായ (താമസസ്ഥ ലം) ചിത്രകൂടം നാഗഗണങ്ങളുടെ ബ്രാഹ്മിയിലെ കകാരമായ കല്ലിനും കൂടിയുള്ള നാമമാണ്.



കേരളത്തിലെ പുരാതനമായ ചിത്രകൂടം വന്നേരി നാട്ടിലെ പെരുമ്പടപ്പിലേതാണ്. പതിമൂന്നാംനൂറ്റാണ്ടുമുതൽ വന്നേരിമാടഭൂപതി എന്ന പെരുമ്പടപ്പ കൊച്ചിരാജാക്കന്മാര് തൃപ്പൂണിത്തുറയിലും മട്ടാഞ്ചേരിയിലുമാണ് താമസം. അക്കാലം തൊട്ട് തൃപ്പൂണിത്തുറയിലും ഒരു ചിത്രകൂടമുണ്ട്. കേരളരാജവംശത്തിലെ ബ്രഹ്മക്ഷത്രരായ ഭരദ്വാജികളുടെ ശ്രീമൂലവാസമായ പഴവഞ്ചി വന്ദേരിനാട്ടിലായിരുന്നു.  ചിത്തിരൈക്കൂടലെന്ന തമിഴ്പദത്തിന്റെ സംസ്കൃതപദമാണ് ചിത്രകൂടം. പൊന്നാനിപ്പുഴയുടെ തീരത്ത് ചിത്തിരൈക്കൂടല് നടത്തിയിരു ന്ന ഏറ്റവും പഴയ രാജവംശമായിരുന്നു കേരളത്തിലെ ഭരദ്വാജി വംശം (ഭരദ്വാജികളുടെ പുഴയാണ് ഭാരതപ്പുഴ).

വാസ്തുവിദ്യയിൽ ക്ഷേത്രഭൂമിയുടെ മദ്ധ്യം (നടുനാട്,മിദിയൻ) ബ്രഹ്മപദം. കിഴക്കുനിന്ന് പടിഞ്ഞാട്ട് മദ്ധ്യത്തിലൂടെ വരക്കുന്നത് ബ്രഹ്മസൂത്രം. തെക്കുവടക്കായി വരക്കുന്നത് യമസൂത്രം. തെക്കുപടിഞ്ഞാറ് ,വടക്കുകിഴക്കായി മൃത്യുസൂത്രമെന്ന കർണ്ണം. ഇന്ത്യയിലെ ഭൂപടത്തെ ആദ്യം നാമിങ്ങനെ വിഭജിക്കണം. തെക്കുപടിഞ്ഞാറൻ, വടക്കുകിഴക്കൻകാലവർഷക്കാറ്റുകള് മൃത്യുസൂത്രരേഖ ഋജുരേഖയായല്ല, പൃഥന അഥവാ വളഞ്ഞരേഖയായിട്ടാണ് (കുടിലരേഖ) എന്ന് കടൽയാത്രികരായ ദക്ഷിണേന്ത്യക്കാർക്ക് നേരത്തെ മനസ്സിലാക്കിത്തന്നു. ഗോളാകൃതിയായ പൃഥ്വിയുടെ പൃഥന(വളവ്) എന്ന Geodesic അനുസരിച്ച് വാസ്തുനിർന്നിച്ചവരാണ് കടലോരനിവാസികളായ ദ്രാവിഡവർഗ്ഗം. ഈ വാസ്തുവിന്റെ നട്ടുമുറ്റം (നാഭി) ആയ ബ്രഹ്മനഗരം തിരുനാവായെന്നും ചക്രവർത്തിയുടെ നിലപാടുതറ അവിടെയാവണമെന്നും അവരാണ് സ്ഥാനനിര്ണ്ണയം ചെയ്തത്. ബ്രഹ്മനഗരത്തിന്റെ തെക്കുപടിഞ്ഞാറ് (നിരൃതി) വാസ്തുപുരുഷന്റെ  കാൽക്കരൈനാട്ടും വടക്കുകിഴക്ക്(ഈശാനം) തിരുമലതിരുപ്പതി ,ഉഡുപ്പികോലവുമായി അൽപ്പമൊന്നു വളഞ്ഞ് വഞ്ചിരൂപത്തിലാണ് കേരളത്തിന്റെ കിടപ്പ്. വളഭിനാമം വളവിനെ സൂചിപ്പിക്കുന്നു. വളഭരെന്നും രാജവല്ലഭരെന്നും വിളിക്കുന്ന ശ്രീവല്ലഭവംശമായ കേരളരാജവംശം (മൂഷകവംശം) കേരളചരിത്രത്തിൽ പരശുരാമകാലം മുതലേ നിറഞ്ഞ സാന്നിദ്ധ്യമായിരുന്നു.

ബ്രഹ്മപദത്തിന് തൊട്ടുകിടക്കുന്ന അകത്തളത്തില് (അകച്ചേരി) നാന്മറൈ അന്തണരും പെരുമാക്കളും പാർപ്പനരും(ദർശകര്)ബ്രഹ്മക്ഷത്രരും വസിക്കുന്ന പ്രകാശഭൂമിയായ വെട്ടത്ത്നാട് (വെട്ടം വെളിച്ചം)അവരുടെ സഭകൾ, നേത്രനാരായണനായ ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ ആതവനാട്ടിലെ മറയറിഞ്ഞ മറവഞ്ചേരികള്, എണ്കുണരെന്ന് പേരുകേട്ട് അഷ്ടകവൈദ്യർ, ഇവരുടെയെല്ലാം ആശയസംവാദം,അറത്തിൽപ്പോരും വിധിതീർപ്പുകളും,- പെരുമ്പടപ്പിലെ പള്ളിവിരുത്തിക്കാരായ ഭരദ്വാജരുടെ നമ്പൂരി(നൽപൂരി)കൊൾകൈ അന്തണരുടെ മുതൽവനായ ആദിപ്പെരുമാളുടെ ആദിപ്പെരു(മ)വനം ഗ്രാമം വന്ദേരിയുടെ അകത്തളത്തിലായിരുന്നു.വടക്ക് വാകയൂർപ്പെരുന്തുറയും ,തെക്ക് ചേറ്റുവാ അഴിയും, കിഴക്ക് ആറങ്ങോട്ടുസ്വരൂപത്തിന്റെ പാലക്കാട്ടുചുരവും പടിഞ്ഞാട്ട് കടലും –പള്ളിവിരുത്തിത്താവഴിയായ പെരുമ്പടപ്പിന്റെ ഈ അധികാരസീമ തലപ്പള്ളിതാലൂക്കിന്റെ പഞ്ചജനപദമായ തലപ്പള്ളി സ്വരൂപത്തിന്റേയും ആവാസ കേന്ദ്രമായതും യാദൃഛികമല്ല. അയിനിക്കുറ്റകാരായ അവരെക്കൂടാതെ പെരുമ്പടപ്പ സ്വരൂപത്തിന് ഒരു പുരാതനചരിത്രമുണ്ടായിരുന്നില്ല. ഏലിമല(ഏഴിമല) യിലെ മൂഷകനായ എലിയങ്ങാട്ടുസ്വരൂപം തലപ്പള്ളിസ്വരൂപത്തിന്റെ പെരുമ്പടപ്പ് വന്നേരി ശാഖയോട് ഏറ്റവും അടുത്ത് ബന്ധപ്പെട്ടു കിടക്കുന്നു. ഇവരുടെ മൂഷകവംശാവലി കാർത്തവീര്യന്റേയും പരശുരാമന്റേയും കാലം മുതലിങ്ങോട്ട് പ്രബലമായിരുന്നത് കടൽവഴിയുള്ള കച്ചവടത്തിന്റെ കുത്തക കൊടുത്ത വാണിജ്യാടിസ്ഥാനത്തിലുള്ള സ്വയംപര്യാപ്തതയും ഫലഭൂയിഷ്ഠമായ പ്രകൃതിയും കൊണ്ടാണ്.

മഹാഗൃഹം (ബൃഹദ്ഗൃഹം) എന്നതിന് ഹേമചന്ദ്രന്റെ അഭിധാനചിന്താമണിയില് പറയുന്ന പേര് കാരൂഷകമെന്നാണ്. സംസ്കൃതത്തിൽ കാരൂഷകം കേരളപര്യായമാണ്. അതായത് മഹാഗൃഹം (പെരുമ്പടപ്പ്) എന്ന കേരളം (കാരൂഷകം) കേരളത്തിലെ വന്നേരിയിലും, ഹൈഹയത്തിലെ മാഹിഷ്മതിയിലും കേകയത്തിലെ മെഹർഗാർഹിലുമായി മൂന്നു താവഴികളുടേതായി യാദവർക്ക് (മൂഷകവംശത്തിലെ ദ്രാവിഡർക്ക്)ഉണ്ടായിരുന്നു എന്നാണ് ഗ്രഹിക്കേണ്ടത്. ഇതിലെ കേകയത്തിലെ മഹാഗൃഹം കരവഴിയുള്ള വ്യാപാരത്തിന്റെ നിയന്ത്രണവും വന്ദേരിയിലേത് കടൽവഴിയുള്ള വ്യാപാരത്തിന്റെ നിയന്ത്രണവും എടുത്തിരുന്നു. ഹൈഹയത്തിലെ മാഹിഷ്മതി എന്ന മഹാഗൃഹമായിരുന്നു കേന്ദ്രഭരണത്തിന്റെ സിരാകേന്ദ്രം. മെഹർഗാർഹ് ആർക്കിയോളജിസ്റ്റുകളുടെ നിരീക്ഷണത്തില് പെട്ടതോടെ, ഇന്ത്യയിലെ പഴയ വംശാവലികൾ,അവയുടെ കാലഗണന, ബ്രിട്ടീഷുകാരുടെ കാലത്തെ ഗണനയിലെ അപാകതകളെന്നിവയും ചരിത്രകാരന്മാരുടെ കണ്ണിൽപ്പെടാനാരംഭിച്ചു. നന്ദലാൽ ദേയുടെ ഭൂമിശാസ്ത്രനിഘണ്ടു കാരൂഷകനൃപന്മാർക്ക് അധിരാജന് അഥവാ അധികാരി എന്ന ബിരുദമുണ്ടായിരുന്നതായി പറയുമ്പോൾ, കേരളത്തിലെ ഗംഗാധരക്കോയിലധികാരികൾ, അതികമാൻ (അധിരാജാ),കൊങ്ങുചേരന് ആഞ്ചി മുതലായ ബിരുദനാമങ്ങൾക്ക് വിപുലമായ മറ്റൊരു അർത്ഥം കിട്ടും. കാരൂഷകനൃപന്മാരാണിവരെന്നു വരും. കാരി ,കാരീശ് മുതലായ നാമങ്ങൾ

സംഘകാലത്തും സെന്റ് തോമസ് രേഖകളിലും കാണുന്നു. വാസ്തുവിദ്യപ്രകാരം ചുവന്ന മണ്ണുളളതും ധാരാളം ജലാശയങ്ങളാല് ചുറ്റപ്പെട്ടതുമായ ഭൂമിയാണ് മഹാഗൃഹനിർമ്മിതിക്ക് ഉത്തമം. വന്ദേരിനാട്ടില് ഇതുരണ്ടും സമൃദ്ധമാണ്. നെല്ലിനാട്ടില് ചെക്കച്ചിവന്ത മണർപാങ്കാന ഇടങ്കള് തേരി എന്റ് പെയർപെറ്റുളളന. (തിവാകരനികണ്ഡു) ചെമ്മണ്ണുരും ധാരാളം നെല്ലുവിളയുന്ന കോൾകൃഷിപുഞ്ചനിലവും(കോലരാജധാനിയിലെ പാടം) കായലും നിറഞ്ഞ വന്തേരി (വലിയ തേരി) ഉള്ള നാടാണ് വന്ദേരി നാട്. ആദിമൂലവാസമായ ആ സ്ഥാനത്ത് ,വന്ദേരി ചെല്ലി എന്നൊരാളുടെ പുത്രനായ പാണ്ടിയന് മൂന്നാംസംഘകാലത്ത് തെന്മധുര കടലെടുത്തപ്പോൾവീണ്ടും ഒരു നെടുംതോൽ (മഹാസഭ) സ്ഥാപിച്ചു. ആന്ധ്ര, ചോള,ചേദി, പാണ്ഡ്യ, രാജ്യങ്ങളിൽനിന്ന് ഭരണാധികാരികളെ മൂത്തതാവഴിക്രമത്തില് സ്വീകരിച്ച്, അവർക്ക് വിവാഹബന്ധം വഴി മക്കളിലൂടെ രണ്ടു സഭാസ്ഥാനങ്ങളുടെ അധീശത്വവും ലഭിക്കുന്ന രീതിയിലുളള കൂട്ടുഭരണമായിരുന്നു അക്കാലത്ത്. അയിനിക്കുറിന്റെ പ്രാധാന്യവും ഇതാണ്. കടലും കരമാർഗ്ഗമായ വാണിജ്യത്തിനുളള സാദ്ധ്യതകളും, മണ്സൂൺകാറ്റിന്റേയും മഴയുടേയും ലഭ്യതയും പ്രകൃതിസമ്പത്തുക്കളും വാസ്തുവിന്റെ സ്വാഭാവികമായ കിടപ്പുകൊണ്ട് കിട്ടിയ ആവാസയോഗ്യമായ സമതലവും പ്രതിരോധത്തിന് മലയും കാടും കടലും-എല്ലാം കൂടി മൂഷകവംശത്തിന്റെ തലപ്പള്ളി വിദേശികൾക്ക് ഏറെക്കാലം ബാലികേറാമലയായി അവശേഷിക്കയും ഇന്നാട്ടുകാരുടെ അക്ഷയപാത്രവും കാമധേനുവുമായിത്തീരുകയും

.സംഘകാലത്തെ വഞ്ചിമൂതൂരെന്ന പഴവഞ്ചിഃ സ്ഥലനാമങ്ങളും അവയുടെ കിടപ്പും



Edakkal
bharathappuzha
Ponnani
Veliyankod
sea
Mulloormala Ori
Palakkad
Vannerinad of Perumpadappu swaroopam
Nandan
sanyan
k
T
N
Punnathoor kotta
Kuthiramala Kari
Parambumala
Paarivallal
Mahodayapuram
periyar
Marancheri
Eramangalam Perumudisseri
&Thali
Perumpadapp Cheriyathkunnu,Koyilpalli
Kattumadam
Karikkad
KunnathoorNagalasseri
mana
chemmannur
(Kootal aattupuram)
Govindapuram
parur
attupuram
Punnayurkulam
Eliyanghad
manchira
kapliyamkad
Manathala
Nalapat
vadakkekad mahavishnu,
Thiruvanchaikkalam
Paavittamkulangara
Punnayur
Manikanteswaram
Manakkulam kovilakam
Mangalamkunnu
Kadalayi mana
Punnathoor
Punnathalappathi


CHENNAI
NH 47
COIMBATORE
ROUTE MAP
ROAD
RAIL
PALAKKAD
NH 47
OTTAPPALAM
SHORANUR
WADAKKANCHERI
PATTAMBI
KUNNAM
KULAM
TRICHUR
TRITHALA
KOOTANAD
VAIDYAMADHAM
AKKIKAVU
GURUVAYUR
EDAPPAL
PONNANI
KUTTIPURAM
MALAPPURAM
KOTTAKAL
KOZHIKODE
MANGALORE
NH 17
PERUMBAVOOR
ALUVA
KOTTAYAM
TVM
ERNAKULAM
TVM
പൊന്നാനി,
ആലുവാ
കര,സമുദ്രപാതകൾ


കൊടുങ്ങല്ലൂർ
ചേരമാൻ മസ്ജിദ്
തിരുവഞ്ചിക്കുളം
ചേരമാൻ പറമ്പ്
കോട്ടപ്പുറം കോട്ട
അഴീക്കോട്
പെരിയാർ നദി
മുനമ്പം
ചേന്ദമംഗലം
പട്ടണം
വൈപ്പിൻ ദ്വീപ്
തൂകലൻ തോട്
പറവൂർ തോട്
പറവൂർ

കൊയിലാണ്ടി മുതൽ ചേറ്റുവാ വരെയുള്ള ഖണ്ഡത്തിന്റെ ചതുരശ്രുസമീകരണം. (സംഘകാലത്തെ വേൾമുഖ്യന്മാർ ചുറ്റും കാവൽ.)

വെളിയങ്കോട്ടു –ചേറ്റുവാ ഖണ്ഡത്തിന്റെ ചതുരശ്രുസമീകരണം

കൊയപ്പള്ളി ഗംഗാധരക്കോവിലധികാരികളുടെ കോവിൽപ്പള്ളിയും അകച്ചേരിയായ ആഴ്‌വാഞ്ചേരി,മാറഞ്ചേരി (മറവഞ്ചേരി)യും പുറച്ചേരികളായ പുറങ്ങ്,വെളിയങ്കോട് എന്നിവയും .ഈശാനകോണിൽ പുകാര് അഥവാ തർക്കം തീർക്കുന്ന പുകാർത്തറ (പൂംപുകാറെന്ന പഴയ സംഘകാലനാമത്തോട് സാമ്യം)യും ഐലക്കാട്ടും കാണാം. നിരൃതികോണിലാണ് തലപ്പള്ളി കാപ്പുതമ്പുരാൻ പുന്നത്തൂരിന്റെ പുന്നത്തൂർക്കോട്ടയും കാപ്പുവീടായ കാവീട്ടും.മദ്ധ്യഭാഗത്തായി എലിയങ്കാട് (മൂഷകവനം)കൊട്ടാരവും ഗ്രാമ ക്ഷേത്രമായ ഗോവിന്ദപുരവും കുന്നത്തൂർനാഗലശ്ശേരി വടശ്ശേരിമനയും ഉണ്ട്.

ദുര്ഗ്ഗങ്ങളായ കരുവൂര്(ഗർഭഗൃഹം)

വെളിയങ്കോട്:-അകനൂറിൽ(അകം 359)മാമൂലനാർ എന്നകവി (മഹാമൂലനാർ-ശ്രീമൂലവാസത്തെ മഹാകവിയായ വൃദ്ധൻ)ചേരന്മാരുടെ പ്രധാനപട്ടണമാണ് വെളിയം എന്നു പറയുന്നു. പതിറ്റുപ്പത്ത് (പതികം 2)ഇമയവരമ്പ ൻ(ഹിമാലയം അതിർത്തിയാക്കിയവനെന്നും ഇമയവരുടെ അഥവാ ഹിമാലയവാസികളുടെ അന്പന് -പ്രിയങ്കരനെന്നും വിഗ്രഹിക്കാവുന്ന പദം) നെയുംചേരൽ ആതന് എന്ന ചക്രവർത്തിയുടെ പത്നി വെളിയന് വേണ്മാള് നല്ലിനൈ (വെളിയത്തിലെ വേൾമുഖ്യന്റെ പുത്രി നളിനി )ആണെന്നു പറയുന്നു.നെടുംചേരൽആതന്റെ അമ്മയും വെളിയന്റെ കുടുംബത്തിലേതാണ്. (വെൾ ആവിക്കോമാന് പതുമന് തേവി ഈന്റ) .അതായത് തന്റെ മുറപ്പെണ്ണിനെയാണ് ചക്രവർത്തി വിവാഹം കഴിച്ചത്. പെരും ചോറ്റ് ഉതിയൻ (ഉദയൻ)അക്ഷയപാത്രചേരനെന്നൃ വിശേഷബിരുദങ്ങൾ ചേരനാട്ടിലെ ഭക്ഷ്യസമൃദ്ധി, ദാനശീലം എന്നിവക്ക് ഉദാഹരണങ്ങളാണ്. സൌജന്യഭക്ഷണം പ്രധാനക്ഷേത്രങ്ങളിലും അതോടനുബന്ധി ച്ച വിദ്യാഭ്യാസസ്ഥാപനങ്ങളിലും കൊടുത്തിരുന്നു.ഗ്രാമവാസികളാരും അതിനാൽ പട്ടിണി കിടക്കേണ്ടിവന്നിരുന്നില്ല. ഇന്നും ആ പതിവ് ഗുരുവായൂർ ക്ഷേത്രത്തിലുണ്ട്. കൊങ്ങുനാട്ടിലും (ഇപ്പോഴത്തെ കൊയമ്പത്തൂർജില്ല)കുഴൂമൂരിലും (കുഴൂര്,മാളക്കടുത്ത്) ചേരന്മാർക്ക് രണ്ടു രാജധാനികളുണ്ടെന്ന് അകംപാട്ടില്(അകം 168)കാണുന്നു.

ചെങ്കുട്ടവൻ കേരളത്തില് കൊടുങ്ങല്ലൂരില് കണ്ണകിക്ക് ശിലനാട്ടുന്നതിനുമുമ്പ് , മൂഷകവംശത്തിലെ മഹോദയനെന്ന ചക്രവർത്തി ബിസി 250നോടടുത്ത് കൊടുങ്ങല്ലൂരിലെ രണ്ടാം മഹോദയപുരം സ്ഥാപിക്കുന്നതിനും മുമ്പ്,വെളിയംകോടിനടുത്ത പെരുമുടിശ്ശേരി,വന്നിലശ്ശേരി ,കൊയപ്പാമഠം എന്ന കോയിൽപ്പള്ളി, പെരുമ്പടപ്പ് ,പഴഞ്ഞി ഇവയെല്ലാം ഉൾപ്പെട്ട പ്രദേശത്തെ പഴവഞ്ചിയായിരുന്നു ചേരന്മാരുടെ പ്രധാനഭരണകേന്ദ്രവും ,വിദ്യാഭ്യാസകേന്ദ്രവും

വാണിജ്യകേന്ദ്രവും. ക്രിസ്തുവർഷാരംഭത്തിനു മുമ്പുവരെയും അതിനുശേഷം പതിമൂന്നാംനൂറ്റാണ്ടു വരെയും  ഈ കേന്ദ്രം (വന്നേരിനാടിന്റെ ഭരണ,വ്യാപാര,വിദ്യാഭ്യാസകേന്ദ്രം) സജീവമായിരുന്നു.മണിമേഖലയിൽ മാചാത്തുവന് പൌത്രിയായ മണിമേഖലയെ വഞ്ചിയിലെ ഈ പുരാതനനഗരത്തിലെ വിഹാരമായ കോയിൽപ്പള്ളിയിലാണ് സന്ധിക്കുന്നത്. കേരളത്തിന്റെ മുന്നൂറ്റവരെന്ന വണികസന്യാസിസംഘത്തിൽ ചേർന്ന് അന്തരചാരിയായി ,തപസ്സും ധർമ്മോപദേശവും ചെയ്ത് സഞ്ചരിക്കവെ, വന്ദേരിയിലെ ഈ ഐന്തിരവിഹാരത്തിൽ അദ്ദേഹം വിശ്രമിച്ചു. മണിമേഖലയോട് അദ്ദേഹം പറഞ്ഞു: മകളേ,  എനിക്ക് ഒമ്പതുതലമുറമുമ്പ് കോവലനെന്നൊരു പൂർവ്വീകനുണ്ടായിരുന്നു. നെടും ചേരൽ ആതന്റെ കാലത്ത് അദ്ദേഹം പണിത ചൈത്യത്തിലാണ് ഞാനിപ്പോൾ തപസ്സ ചെയ്യുന്നത്. രണ്ടാം സംഘകാലത്ത് സിന്ധുവാരുണൻ 1 ,പരമയശസ്വി നിപാതവർമ്മനെന്നൊക്കെ വിളിക്കുന്ന നെടും ചേരല് ആതന്റെ കാലത്ത് കോവലപ്പള്ളി എന്ന കോയി ൽപ്പള്ളി (കൊയപ്പാമഠം) പുതുക്കിപ്പണിതതാണ് സൂചന.പുറഞ്ചാരിവാരണമായ വെളിയംകോട്ടിൽ ഇന്ന് ചൈത്യമില്ല. പൂർണ്ണമായും കടലെടുത്തുപോയ ഒരു പഴയ ഓർമ്മമാത്രമാണത്. സംഘകാലകൃതികളിലും യാഗസംസ്കാരത്തിലും വേദപാഠശാലകളിലുമായി ഒതുങ്ങുന്ന പഴയൊരു സ്മൃതിചിത്രം. കൊടുങ്ങല്ലൂരിലെ ചൈത്യം താരതമ്യേന പുതുതാണ്. അത് പടിഞ്ഞാട്ട് ദർശനമല്ല. (മെക്കയിലേക്ക് ദർശനമല്ല)ഇസ്ലാംമതാരംഭത്തിനുമുമ്പുതന്നെ ഉണ്ടായിരുന്ന ഒരു കൊട്ടാരം,അഥവാ ചൈത്യം അറബിക്കച്ചവടക്കാർക്കായി ദാനം ചെയ്തതാണത്. അവർക്കായി പണിത പുറച്ചേരിവാരണങ്ങളിലൊന്ന്.

വെളിയം എന്നാൽ പുറത്തുള്ളത് എന്നും വെളിച്ചമുള്ളത് എന്നും അർത്ഥമുണ്ട്. പുറത്തെ വെളിച്ചം. (ആകാശത്തിലെ വെളിച്ചം).മറ്റൊരർത്ഥം വെള്ളിക്കോല് (ഭാരം തൂക്കാനുപയോഗിച്ചിരുന്ന പഴയതരം തുലാസ്)എന്നാണ്.തമിഴിൽ സിദ്ധന്മാര്ക്ക് വെട്ടവെളി എന്ന പുറത്തെ പ്രകാശലോകം ചമനോളി(ശ്രമണവെളിച്ചം) കച്ചവടകേന്ദ്രം മാത്രമല്ല, അദ്ധ്യാത്മികകേന്ദ്രവുമാണ്. വെട്ടത്തുനാടിന്റെ പുറച്ചേരിയായ ശിവബ്രഹ്മലോകമാണ് വെളിയങ്കോട് എന്ന് സാരം. ദ്രാവിഡ (തിരുവിടം-ലക്ഷ്മീദേവിയുടെ ഇടം-സ്ഥാനം)ത്തിന്റെ കോട് (അഗ്രം) ആണത് (തിരുവിടാംകോട് പോലെ ഒരു പദം). പ്രകാശമയമായ വെട്ടവെളിലോകത്തിന്റെ അറ്റമായി വെളിയന്റെ വെളിയെകോടിനെ സംഘകാലതമിഴകം കണ്ടു. അകത്തിയരോടൊപ്പം 18 വേളിർമാര് (വെളിയന്മാർ-വെളിച്ചം കിട്ടിയ ദർശകരായ പാർപ്പനര്)എന്ന സിദ്ധസംഘങ്ങളും തെക്കോട്ടുനീങ്ങി.അവർ ആദ്യം വയനാട്ടിലെ തൊവരികൈയിലും (തൊവരികൈ അഥവാ ദ്വാരക തൊവരി ഗുഹ) പിന്നീട് വന്നേരിയിലും പതിനെട്ടര സംഘങ്ങളായി സ്വതന്ത്രരും നിർഭയരുമായി മലയരചന്മാരും മലയാളുന്നവരുമായി ,കടലും കരയും മലകളും അടക്കിവാണു,ജ്ഞാനികളായി കടലും കരയും ചുറ്റിസ്സഞ്ചരിച്ചു. വിദ്വാന്മാരും ലോകത്തിന്റെ മുഴുവനും കച്ചവടം നിയന്ത്രിക്കുന്നവരുമായിരുന്നു അവരുടെ പെരുംപടകുമുത്തരയ

രെന്ന മഹാനാവികന്മാര്. ധീര വനിതകളും രാഷ്ട്രതന്ത്രജ്ഞരും ആയിരുന്ന മരുമക്കത്തായം പിന്തുടർന്ന ഇവരുടെ സ്ത്രീപ്രജകളെല്ലാം. യുദ്ധത്തിലും കലകളിലും ശാസ്ത്രത്തിലും കുടുംബസമൂഹജീവിതത്തിലും പങ്കെടുത്തിരുന്ന അവരെ പരിണയിക്കാൻ (അയിനിക്കുറു സ്ഥാപിക്കാന്) ഭാരതത്തിലെ രാജകുടുംബങ്ങളെല്ലാം ആഗ്രഹിച്ചു. 18 വേളിർമാരില് 7 പേര് വന്നേരിനാടിന്റെ തല പ്പള്ളിയുടെ ഉൾഭാഗങ്ങളെ കാത്തു. ഏഴാമത്തെ ആവി അഥവാ വരാഹം (പന്റി) നടുനാട്ടും കടൽത്തീരവും കാത്തു പോന്നു.

| വേൾനാമം | സ്ഥലം |
|---|---|
| 1.ആയ് | പൊതികൈമല,അഗസ്ത്യകൂടം,നെയ്യാർഡാമിനുവടക്കുള്ള പാണ്ഡ്യദേശം |
| 2.നന്ദൻ | ഏഴിമല മൂഷകരാജ്യം മുഴുവനും. |
| 3.അതിയമാൻ | കുതിരമല(കുതിരാൻ) തകടൂരിനെ ആസ്ഥാനമാക്കിയ സതീയപുത്രരെന്ന് അശോകന്റെ കാലത്ത്. |
| 4.ഓരി | .മുള്ളൂർമല,മുള്ളൂര്ക്കര |
| 5.കാരി | കൊല്ലിമല ,സേലംജില്ല,ആറ്റൂർ,നാമക്കൽ |
| 6.പാരി | പറമ്പുമല (പറമ്പിക്കുലം) പുറം 10 പാരിയെ 300 ഗ്രാമം സ്വന്തമായുള്ള പാരഎന്നു വിളിക്കുന്നു. വള്ളലെന്ന് വാഴ്ത്തപ്പെടുന്നു. |
| 7. ആവി | പന്റിമല വരാഹഗിരി |

കാരി,ഓരി,അതിയമാനെന്നിവർ മഴവർ(മറവ) കുലമാണ് . ഇവരെ വേടരാജവംശമെന്നും പറയാറുണ്ട്. മറവകുലമായ ഇവരാണ് പഴയ ഗൊണ്ട്വാനാലാന്റിലെ ആദിമഅവകാശികളെന്നും കാണാം. ഔവ്വയാര് മഴവർപെരുമാനേ എന്ന് അതിയമാന് ആഞ്ചിയെ വിളിക്കുന്നു. ആഞ്ചി ചേരനാണെന്ന് പുറംപാട്ടിലെ(പുറം 99) പനമാല ചൂടിയ ആഞ്ചി എന്ന വിശേഷണം തെളിയിക്കുന്നു. ആഞ്ചിമകൻ അതിയമാന് എഴിനിയെ(യവനി-യവനിക,അയിനിക്കുറ് എന്ന യോനീബ സ്ഥം) പെരും ചേരൽ ഇരുംപൊറൈ പരാജയപ്പെടുത്തി (പത്ത് 8) പ്രധാനചേരശാഖയും ഇവരും തമ്മിലുള്ള അയിനിക്കുറും ബലാബലപരീക്ഷണങ്ങളും ഈ പരാമർശത്തിലുണ്ട്. ആയ് മന്നനായ ആന്തിരൻ(ആന്ഡ്രൂ ൻ),തിത്തിയൻ(സിഥിയൻ, സിന്ധുദേശക്കാരൻ) അതിയനെന്നിവരെ സംഘംകൃതികൾക്ക് അറിയാം. ഏഡി രണ്ടാം ശതകത്തില് കുമ രിയിൽ ആയ് മാടമ്പിയാണ് ഭരിക്കുന്നത്. ആന്തിരനെ മുടമോചിയാർ മാഴേളെന്ന (മഹാവേൾ വിളിക്കുന്നു. വേൾ വേളിര് എന്ന പദത്തിന് ഭരണാധികാരിയെന്നാണ് അർത്ഥം. ആയ് എയിനൻ ചേരന്റെ സാമന്തനാണ് എന്നും നറ്റിണൈയിലുണ്ട്. പന്റിമലൈ ആവിയും വെളിയനും ഒരാളാണെന്ന് സൂചിപ്പിക്കുന്ന രണ്ടു വാക്യങ്ങളുണ്ട് തമിഴ് സാഹിത്യത്തിൽ.

1. രുദ്രൻ കണ്ണനാരുടെ പട്ടിനപ്പാലഃ ചോളരാജാവായ വെളിയൻതിത്തന് ചേന്ദനെ തോൽപ്പിച്ച് ഉറൈയൂര് കൈവശമാക്കി. അതുവരെ തിത്തന്റെ (സിദ്ധൻ)ആസ്ഥാനം വിറൈ ആയിരുന്നു.വിറൈ ആസ്ഥാനമാക്കിയ കുലത്തിന്റെ മുഖ്യനായിരുന്നു വെളിയൻതിത്തൻ.അതായത് ഉറൈയൂരിലെ ആസ്ഥാനം ആരംഭിച്ച ചോളരാജാവിന്റെ ആദ്യആസ്ഥാനം സിദ്ധന്മാരുടെ നാടായ വെളിയമായിരുന്നു. ചോളന്മാരുടെ ഉത്ഭവം ചേരനാട്ടിലാണ്.ഉറയൂരിലെ പണ്ഡിതസഭയുടെ മുഖ്യസ്ഥാനം ചേന്ദനെ (ചേന്ദമംഗലം-വന്നേരി)വാദത്തിൽ തോൽപ്പിച്ച് നേടുന്നതുവരെ ,വിറൈസഭയായിരുന്നു, അവിടത്തെ മുഖ്യനായിരുന്നു തിത്തനെന്ന വെളിയങ്കോട്ടുകാരന്.വിറൈ അഥവാ വിറ്റൈക്കോട് എന്ന സഭയുടെ മുഖ്യൻ. തിത്തനെന്ന സിദ്ധന്റെ മറ്റൊരു ഭാഷയിലെ നാമം തിസ്സ(ശ്രീലങ്ക)എന്നാണ്. ഭിക്ഷുവായി മുനിവൃത്തി സ്വീകരിച്ച പള്ളിവിരുത്തിക്കാരായ ബ്രഹ്മക്ഷത്രരെന്നർത്ഥം. വിറലോയേ എന്നുവിളിച്ചാൽ, മഹാത്മാവേ എന്നാണ് അർത്ഥം. (ചിലമ്പാറിന്റെ ചിലമ്പൊലി കാണുക).ഇതുപോലെ ജീവിക്കുന്ന സ്ത്രീകളെ വിറലി എന്നും വിളിക്കുന്നു.തിരുമിറ്റക്കോട്ടും വന്ദേരിയിലും പഞ്ചപാണ്ഡവരുടെ വകയായ പ്രതിഷ്ഠകളുണ്ട്.വന്ദേരി ഗ്രാമക്ഷേത്രം തന്നെ യുധിഷ്ഠിരന്റെ പ്രതിഷ്ഠയായ വൃദ്ധനായ കൃഷ്ണനെയാണ് പ്രധാനപ്രതിഷ്ഠയാക്കിയിരിക്കുന്നത്. ചേന്ദമംഗലം എന്നത് ചേന്നാസ് മന(ഗുരുവായൂരിലെ തന്ത്രി)യോടും ചേന്ദമംഗലം പാലിയത്തോടും ഒരുപോലെ ബന്ധപ്പെട്ട നാമമാണ് എന്നതും ശ്രദ്ധയർഹിക്കു ന്നു.
2. നെടുംചേരൽആതന് വെളിയൻവെണ്മാള് നല്ലിനൈയുമായുള്ള ബന്ധം കാരണം വേൾമുഖ്യനായ ആവിക്ക് വഞ്ചിയില് പ്രത്യേകസ്ഥാനവും പ്രത്യേകം കൊട്ടാരവുമുണ്ട് എന്ന പ്രസ്താവനയാണ് രണ്ടാമത്തേത്. പന്റിമലൈ ആവി എന്ന വേൾമുഖ്യൻതന്നെയാണ് ,നല്ലിനൈയുടെ പിതാവായ വെളിയനെന്നാണ് ഇതിന്ന് അർത്ഥം. പന്നിയൂർ(പന്റി)വരാഹഗ്രാമം എന്ന കഴകം(കടകം)അഥവാ സഭയുടെ ആവി (പ്രാണവായു, ജീവധാര)നായ ഗുരു വെളിയനായിരുന്നു. അകത്തും പുറത്തും ഒരുപോലെ അവകാശവും ആധിപത്യവുമുള്ള മുഖ്യനാണ് അദ്ദേഹം. മൂഷകവംശകാവ്യത്തിലെ പരാമർശങ്ങളും ഇതിന് സാക്ഷ്യം വഹിക്കുന്നുണ്ട്. ഇതിന്റെ കാപ്പതമ്പുരാനായിരുന്നു പുന്നൈത്തലപ്പതി കൂടി ഉൾപ്പെട്ട തലപ്പള്ളി രാജവംശമെന്ന കാടവരാജവംശം. ചാവക്കാടും ഗുരുവായൂരും ഉൾപ്പെട്ട വന്ദേരി പെരുമ്പടപ്പും തലപ്പള്ളികോവിലകവും ഇപ്രകാരം പ്രാധാന്യമർഹിക്കുന്നു. കടലെടുത്തുപോയ ശേഷവും ക്രിസ്ത്വബ്ദം 1550 വരെ വെളിയങ്കോടില് കപ്പലുകളടുത്തിരുന്നു എന്ന് പോർച്ചുഗീസുകാരുടെ ഗ്രന്ഥത്തിലുണ്ട്. (voyages and Travels of Givan Battista Ramusio 1550)ലോഗന്റെ മലബാർമാന്വലില് ഇക്കാലത്തും ഈ പ്രദേശം വ്യാപാര,സഞ്ചാരസാദ്ധ്യതകളുള്ളതാണെന്ന് പറയുന്നു. ചെൽവക്കടുംകോനെന്ന ചേരരാജാവിന്റെ ഭാര്യയും വേളാവിക്കോമാന്റെ പുത്രി പതുമൻതേവി

(പത്മിനീദേവി) ആയിരുന്നു. തലപ്പള്ളി മൂപ്പവകാശമുള്ള തമ്പുരാട്ടി മനയോൽപ്പാട്ടും ഇളങ്കൂർ തമ്പുരാട്ടി വേളോർപ്പാട്ടുമാണ്. ഇളയകൂറായ വേളോർപ്പാടിനെയാണ് സംഘം കൃതികളിൽ വെളിയൻവേണ്മാളെന്നു പറയുന്നത്. ചരിത്രാതീതകാലത്തു തന്നെ ഇവർക്കുവേണ്ടി ഒരു കൊട്ടാരവും വേട്ടേക്കരൻപ്രതിഷ്ഠയുമുള്ള ഇള(ര)മംഗലം വെളിയങ്ങോട്ട് ഉണ്ടായിരുന്നു.വെളിയങ്ങോട്ട് പെരുമുടിശ്ശേരി (പെരുമുടി-വലിയകിരീടം) വേട്ടേക്കരന്റെ ക്ഷേത്രം ആദ്യം വലിയ താവഴിയുടെതും പിന്നീട് ചെറിയതാവഴിയുടെതുമായി എന്നു കാണിക്കുന്ന പട്ടോലക്കരണങ്ങള് 18-19 നൂറ്റാണ്ടുകൾവരെ ഉണ്ടായിരുന്നു.

1. നമ്പ്ര് 31-1053 ആം ആണ്ട് മീനഞായിറ്(1878 ഏപ്രില് 29 പൊന്നാനി സബ്റജിസ്ട്രാർ ഓഫീസ് )വന്നിലശ്ശേരി ഉദയഗോദശങ്കരനായി ഇരുന്നരുളുന്ന തിരുമുൽപ്പാട്.
2. നമ്പ്ര് 197- കൊല്ലം 1014. കുംഭഞായിറ്. 12ന് വന്നിലശ്ശേരി ഉടയഗോദശങ്കരനായി........(1839)
3. നമ്പ്ര് 56.1105ൽ പൊന്നാനിതാലൂക്ക് ഇരിങ്ങപ്രം അംശം ചൂൽപ്രം ഭാഗത്ത് ജന്മി നീലി എന്ന നാമധേയമായ തമ്പുരാട്ടി അവർകളുടെ മകന്, തലപ്പള്ളി ഉടയ , വന്നിലശ്ശേരി ഉടയ, ചിറ്റിലപ്പള്ളി ഉടയ പുന്നത്തൂര് ഗോദശങ്കരരാജാവ് അവർകൾ(1930)
4. കൊല്ലം 1051. വൃശ്ചികഞായിറ് 29. വന്നിലശ്ശേരി ഉടയ ഗോദശങ്കരനായി ഇരുന്നരുളുന്ന (1876)
5. 1838,1876,1878 രേഖകളില് വന്നിലശ്ശേരി എന്നും 1930ൽ വന്നിലശ്ശേരി ,ചിറ്റിലശ്ശേരി എന്ന് പൂർണ്ണമായും ഉടമസ്ഥാവകാശം ഉണ്ട്. വന്തേരിശ്ശേരി (വൻ തേരി) എന്നതിന്റെ തദ്ഭവമാണ് വന്നിലശ്ശേരി. മൂന്നാം സംഘകാലത്ത് വൻതേരി ചെല്ലി എന്നുതന്നെയായിരുന്നു പ്രയോഗം. തേരി എന്ന പദം ശ്രദ്ധേയം. താരോ,ദാരോ, തേരി മുതലായ പദപ്രയോഗങ്ങൾ, സിന്ധ്,ഗുജറാത് ഭാഗങ്ങളിലെ ആർക്കിയോളജിക്കൽ പ്രസിദ്ധമായ വ്യാപാരസാംസ്കാരികകേന്ദ്രങ്ങളിലും കാണുന്നു. ശതക്രതുക്കളുടെ ഈ പദപ്രയോഗം തെക്കും വടക്കുമുള്ള ഇന്ത്യയിലെങ്ങും ഉണ്ടെന്നത് സാംസ്കാരികഐക്യം കാണിക്കുന്നു.കോത (ഗോദ) എന്ന ബിരുദവും ചേരരാജാക്കന്മാരുടെ ബിരുദമാണ്.മൂഷകവംശത്തിലെ വലിയ താവഴി പെരുമുടിശ്ശേരി ഉൾപ്പെട്ട വന്തേരിപെരുമ്പടപ്പിലും, ചിറ്റിലശ്ശേരി (ഇളങ്കോ)യുവരാജാക്കന്മാർ വടക്ക് ചെല്ലൂരിലുമാണ് കുറെ കാലം താമസമുണ്ടായിരുന്നത്. മൂഷകവംശംപറയുന്ന മലയരയരെന്ന കാടവരുടെ ആദിവംശമാണ് തലപ്പള്ളിയിലേത്. പെരുമ്പടപ്പ് മൂത്തതാവഴി കൊച്ചിക്ക് പലായനം ചെയ്തപ്പോള്,എരമംഗലത്തെ പെരുമുടിശ്ശേരി തലപ്പള്ളി

കാപ്പതമ്പുരാനായ പുന്നത്തൂരിന് സാമൂതിരിയിൽനിന്ന് കിട്ടി.(സാമൂതിരിപക്ഷം പിടി
ച്ചതുകൊണ്ട്)

പെരുമുടിശ്ശേരി വേട്ടേക്കരക്ഷേത്രത്തിന് തെക്കുകിഴക്ക് കാണുന്ന പറമ്പിന് ഇപ്പോഴും കോട്ടയിൽപ്പറമ്പ് എന്നു പേരുണ്ട്.നെടും ചേരൽ ആതന്റെ അമ്മ വെളിയൻവേണ്മാളെന്ന രാജമാതാവും ,വെളിയൻ തിത്തന്(സിദ്ധന്)എന്ന മുത്തശ്ശനും (പന്റിമല ആവി) ഇവിടെയായിരുന്നു താമസം. ഗോദ(കോത)എന്ന് സ്ത്രീക്കും പുരുഷനുമുള്ള പേരാണ്.(ജരത്ക്കാരുപാരമ്പര്യംപോലെ) .ഗോദശങ്കരനും കോത ഇരവിയും ഇന്ദുക്കോതയുമെല്ലാം ചേരരാജാക്കന്മാരുടെ സുപരിചിതനാമങ്ങളാണ്. തമിഴകത്ത് ആണ്ടാളെന്ന വിഷ്ണുപത്നിയും ഗോദ(കോത)യാണ്. കോത,നീലി മുതലായ ട്രൈബൽപേരുകളാണ് ഇരുപതാം നൂറ്റാണ്ടുവരെ ഈ രാജവംശത്തിലുള്ളത്. പെരുമുടിശ്ശേരിക്കടുത്ത കോതമുക്ക് എന്ന സ്ഥലനാമം അതാണ് രാജാവിന്റെ വാസസ്ഥാനമെന്ന് കാണിക്കുന്നു. കോവലൻ പണിത ചൈത്യം ഇതിനടുത്ത കോവലപ്പള്ളി(കോയിൽപ്പള്ളി)യാണ്. ഇപ്പോളിത് കൊയപ്പാമഠം,കൊയപ്പത്തൊടി എന്നൊക്കെയാണ് അറിയപ്പെടുന്നത്. വെളിയങ്ങോട്ട് കപ്പൽച്ചാലെന്നൊരു സ്ഥലമുണ്ട്. പണ്ട് കപ്പലുകൾ വന്നിരുന്നതവിടെയാണ്. വൈയ്യം കായൽ എന്ന ഇന്നത്തെ ഭൂഭാഗം വരെ കപ്പലുകളടുത്തിരുന്ന ഒരു ഭൂതകാലം ഈ പ്രദേശത്തിനുണ്ടായിരുന്നു. കപ്പലുകൾക്ക് പ്രവേശനം ലഭിക്കണമെങ്കിൽ, വെളിയങ്കോട്ടുനിന്ന് വെളിയനെന്ന ഭരണാധികാരിയുടെ മുദ്ര (സീൽ) വേണം. ചുങ്കം കൊടുക്കണം. പെരുമ്പടപ്പിന്റെ മുരിങ്ങൂർസ്വരൂപം (മുരിംഗ-മുരുകനെന്ന പ്രകാശം. ബാബിലോണിയയിൽ മുരിംഗ പ്രകാശം അഥവാ വെളിച്ചമാണ്) ജ്ഞാനിയായ ദേവസേനാപതിയും നാവികപ്പടയുടെ തലവനുമാണ് ഇന്ത്യക്കാർക്ക്. വെളിയന്റെ വംശം ഈ വംശമാണ്. വെളിയംകല്ല് (വെള്ളിയാംകല്ല് എന്ന വടക്കേ മലബാറിലെ ഉച്ചാരണം),കൊടുങ്കല്ല് എന്ന ഊരിനുമുമ്പേ സമുദ്രസഞ്ചാരികൾക്ക് പരിചിതമായിരുന്നു. പൂഴിനാട് കേരളത്തിന്റെ വടക്കേ അറ്റമാണ്. അകം 119ൽ പൂഴിനാട്ടിലെ നന്ദൻ എന്ന വേള് ഏഴിമലയുടെ അധീശത്വം വർദ്ധിപ്പിക്കാന് പഴയന്നൂരിനെ ആക്രമിച്ചു. (രാമഘടമൂഷകന്റെ രണ്ടാമത്തെ മകനായ നന്ദനായിരുന്നു വടക്കെ കേരളത്തിന്റെ യുവരാജാവ്.അദ്ദേഹത്തിന് മൂപ്പുകിട്ടിയപ്പോൾ പാലക്കാടൻചുരം ഉൾപ്പെട്ട നടുനാടും കൂടി അധീനത്തിലായി.) ഇതിൽ പ്രതിഷേധിച്ച് ചേരസാമന്തനായ ആയ് എയിനൻ, (നറ്റിണൈ)നന്ദന്റെ പാഴിയിൽ പ്രവേശിച്ച് പോരിനു വിളിച്ചു. നന്ദന്റെ പടത്തലവനായ മിഞ്ഞിലി പാഴിയുദ്ധത്തിൽ ചേരന്റെ എയിനനെ വധിച്ചു. കുപിതനായ നാർമുടിച്ചേരൽ വാകയൂർപെരും തുറൈയിലെ മഹാമഘത്തിൽ, അതികഠിനമായ യുദ്ധം ചെയ്ത് പൂഴിനാട് കീഴടക്കി. അന്നത്തെ വിജയസ്തംഭം നാട്ടിയ നാളങ്ങാടിക്ക് പൂഴിക്കള എന്ന് പേരിട്ടു. (ഗോവിന്ദപുരം ക്ഷേത്രത്തിനു സമീപം)നന്ദൻ പഴ

യന്നൂരു കീഴടക്കിയപ്പോൾ സ്ഥാപിച്ച നന്ദനുക്കും വന്ദേരിയിലുണ്ട്. നന്ദന്റെ കൊണ്കാനത്തെ സമ്പത്ത് കൊണ്കാനപ്പെട്ടി (കവുക്കാനപ്പെട്ടി)എന്ന സ്ഥലത്താണ് നാര്മുടിച്ചേരൽ നിക്ഷേപിച്ചത്. കാപ്പിയനാറ്റ് കാപ്പിയനാരെന്ന കവിക്ക് നാർമുടി ച്ചേരൽ 40 ലക്ഷം സ്വര്ണ്ണനാണ്യം സമ്മാനിച്ചു. (പതികം 4)കപ്പെലിയങ്ങാട്ട് (കപ്ലി യങ്ങാട്ട്)എന്ന സ്ഥലമാണിത്. വൈയാകരണന്മാരുടെ കാപ്പിയത്തോല് (തൊൽക്കാപ്പിയം) ഹൃദിസ്ഥമാക്കിയ കാപ്പിയനാര് എന്ന വ്യക്തി എലിയങ്ങാട്ടെ തലപ്പള്ളിയിലെ ബ്രഹ്മക്ഷത്രനായ പണ്ഡിതൻമാത്രമല്ല, കപ്പലോടിക്കുന്ന സഞ്ചാരിയായ പെരുംപടകമുത്തരയനുമായിരുന്നു (മഹാനാവിക).ജ്ഞാനിയും കവിയും സഞ്ചാരിയും വൈയാകരണനുമായ ഈ പെരുംപടകമുത്തരയന് നാർമുടിച്ചേരലിന്റെ പ്രത്യേക പ്രീതി ലഭിച്ചിരുന്നു. അദ്ദേഹത്തിന്റെ മാതൃവംശത്തിലെ മാതുലസ്ഥാനീയനും ഗുരുവുമായിരുന്നു ഈ കാപ്പിയനാർ.

മുരുകപര്യായമായ സ്കന്ദനെന്നതിന്റെ തമിഴ് പദമാണ് കന്തൻ അഥവാ കണ്ടനെന്നത് (ദർശകൻ).കണ്ടൻതേവ,അയ്യൻതേവ എന്നീ ബിരുദനാമങ്ങളുണ്ട് തലപ്പള്ളി രാജവംശീയർക്ക്. ശൈവവൈഷ്ണവസംയോഗത്തിലുണ്ടായ അഗ്നികുലമാണവരുടേത്. (സൂര്യചന്ദ്ര, ബ്രഹ്മക്ഷ്ത്ര) തൊൽക്കാപ്പിയം കൊങ്ങുനാടിന്റെ തലസ്ഥാനം കന്തപുരമാണെന്ന് പറയുന്നുണ്ട്. കൊമരലിംഗം ചെമ്പുപട്ടയപ്രകാരം ഏഡി 4-6 നൂറ്റാണ്ടുകളില് പുന്നാട്ടും വെള്ളാലൂരും ചേരന്മാരുടെ ഭരണത്തിന് കീഴിലാണ്. ഈ ശാസനങ്ങളിൽ, തലപ്പള്ളികോവിലകം വാതുക്കൽചേർന്നവരുടെ കണ്ടൻബിരുദം (കോ കണ്ടൻ വീരനാരായണൻ, കോ കണ്ടൻ രവിക്കോതൻ) കാണുന്നു. ഏഡി 860-905 വരെ ഭരിച്ച പാണ്ഡ്യന് വീരനാരായണന്റെ പത്നി വാനവൻ മഹാതേവി എന്ന ചേരമാതേവി )ചേര്മ്മാ തേവി)യുടെ പേരിൽ ഒരു ഗ്രാമവും ക്ഷേത്രവും തിരുനെൽവേലിയില് ഇന്നുമുണ്ട്. ബിസി 2000 മുതലേ (ചുരുങ്ങിയത്) തമിഴകത്ത് മുരുകാരാധനയുണ്ട്. ഇതിനോട്ടു ബന്ധപ്പെട്ട സ്വർണ്ണക്കിരീടം ആതിച്ചനല്ലൂരെന്ന ആതവനാട്ടിൽ (തമിഴകം)കണ്ടെടുത്തു. ഇതേതരം കിരീടം പാലസ്തീനിലും സൈപ്രസ്സിലും സിറിയയിലും നിന്ന് കിട്ടി.ഒരുകാലത്ത് ശിവശക്തിപുത്രനായ മുരുകന്റെ ആരാധന ലോകമെങ്ങും വ്യാപകമായിരുന്നിരിക്കണമെന്ന് കേരളത്തിന്റെ സാംസ്കാരികചരിത്രം (പേജ് 51. പി.കെ.ഗോപാലകൃഷ്ണൻ) പറയുന്നു.മുരുകനും വള്ളിയും ദേവയാനിയുമെല്ലാം വിഷ്ണുവിന്റെ മരുമക്കളും കൂടിയാണ്. മരുമക്കത്തായത്തില് അതിന്റെ പ്രാധാന്യം എടുത്തുപറയേണ്ടതില്ലല്ലോ. മരുമക്കത്തായത്തില് ശിവപുത്രനാണ് അടുത്ത തലമുറയിലെ മൂപ്പതമ്പുരാനായ വിഷ്ണുവായി അവരോധിക്കപ്പെടുന്നത്. യുവരാജാവായിരിക്കെ ശൈവഗണങ്ങളോടെ ദേവസേനാപതിയായി കാപ്പതമ്പുരാനായും ചക്രവർത്തിപദം കിട്ടി

അവരോധിക്കപ്പെടുമ്പോൾ ഹിരണ്യഗർഭം കഴിച്ച് ബ്രാഹ്മണ്യത്തോടെ വൈഷ്ണവ മായ സ്ഥിതിചക്രസ്ഥാപകനായി ട്ടും ഒരേ വ്യക്തി തന്നെ ഇരിക്കുന്നു.കന്തനും അയ്യനും വല്ലിക്കൊടി പടരുന്ന കൃഷിഭൂമിയുടേയും മലയുടേയും പാലകനും നായ കനുമായും ഇരിക്കുന്ന അയ്യപ്പ.മുരുക,വൈഷ്ണവ,ശൈവപാരമ്പര്യത്തിൽ സ്ത്രീപാര മ്പര്യത്തിന് ശക്തി കൂട്ടും. ഇതാണ് മലയാളിയുടെ പഴയ പൈതൃകം.

**വ്യാകരണം,മുരുകൻ,കപ്പ(ലെ)ലിയംകാട്:-**

ഹനുമാൻ,പേരുകേട്ട വൈയാകരണനായിരുന്നു. വൈയ്യം എന്നാൽ വ്യാപിക്കുന്ന-വ്യാപനശീലമുള്ള-നാദം,നാദം വ്യാപിക്കുന്ന ആകാശവും ഭൂമിയും (മണ്ണും വിണ്ണും – പ്രകാശവും ഇരുട്ടും -)ചേർന്ന അർദ്ധനാരീ ശ്വരനായ വിഷ്ണു.(തമിഴിലെ വിണ്ണു). കാപി,അഥവാ കാപേയഗോത്രക്കാരനും ,ഹനു(കീഴ്ഭാഗത്തെ താടിയെല്ല്) പൂർണ്ണ മായി വളർച്ച പ്രാപിക്കകൊണ്ട് നല്ലനാദം പുറപ്പെടുവിക്കാന് കഴിയുന്നവനുമായിരു ന്നു. ആന്ത്രപ്പോളജിക്കലായി ഈ വിഷയം ശ്രദ്ധയർഹിക്കുന്നുണ്ട്. വാസിഷ്ഠീപുത്ര ശ്രീശതകർണ്ണിയുടെ നാണ്യത്തില് കാണുന്ന ശതകർണ്ണിയുടെ രൂപം കറുത്ത് ഹനു നീണ്ട ഒരു ട്രൈബൽരാജാവാണ് ശതകർണ്ണി എന്ന ബ്രഹ്മക്ഷത്രനെന്നത് ഓർക്കണം. കറുത്ത ബ്രഹ്മക്ഷത്രനാണ്, പുറത്തുനിന്നു വന്നവനല്ല, അതേ സമയം 100 യാഗം പൂർത്തിയാക്കുന്ന ഭാരതീയപാരമ്പര്യം തുടരുന്നവനുമാണ്. പാണിനി, പതഞ്ജലി, വരരുചി എന്നീ വൈയ്യാകരണന്മാരെ നമുക്കറിയാം. ഇവർക്കായി വടക്കേ മലബാറിൽ ഒരു മുനീശ്വര ക്ഷേത്രമുണ്ട്. മുനീശ്വരന്മാർക്കുവേണ്ടിയുള്ള മുനിമടകൾ തലപ്പള്ളികോവിലകത്തിന്റെ അധീനതയിലുള്ള ഭൂമിയില് നിരവധി ഉണ്ട്. പാണിനി എന്നത് വിശ്വാമിത്രഗോത്രത്തിന്റെ ഒരു ശാഖയാണ് മത്സ്യപുരാ ണ പ്രകാരം. രണ്ടുപാണിനിമാരെ ഇന്ത്യന് ചരിത്രകാരന്മാര് അംഗീകരിച്ചിട്ടുണ്ട്.

1. മഹാനന്ദിയുടെ സമകാലീനൻ. (ബിസി 562-522) ഇന്ദ്രനെന്ന പാണിനി ഒന്നാമൻ.
2. തന്റെ പൂർവ്വികനും മഹാപത്മനന്ദൻധർമ്മാശോകന്റെ പുത്രനുമായ വാസവ ദത്തശിശുനാഗന്റെ (ബിസി 390-372)ഐന്ദ്രവ്യാകരണത്തെ പരിഷ്കരിച്ച, ഭീമൻകാഡ്ഫിസസ് ശാലിവാഹനസദസ്സിലെ പാണിനി രണ്ടാമന്. ഒന്നാമത്തെ പാണിനി തക്ഷശിലയിലെ ശാലാതുരയിലെ യൂണിവേഴ്സിറ്റിയിലെ ഗുരുവായിരുന്നു. രണ്ടാമത്തെ പാണിനി മഹോദയപുരത്തും ഗുരുവായി ജീവിച്ചു. പിതാവിനുപോലും വ്യാകരണവും പ്രണവവും പഠിപ്പിച്ച കന്തൻകുമരന് എന്ന മൊഴിപ്പെയർദൈവം ഏറ്റവും പഴയ വൈയാകരണനായി അറിയപ്പെടുന്നു. ലത്തീൻക്രൈസ്തവരുടെ ഐതിഹ്യത്തിൽ,( Indian antiquiry Vol 32.W.R.Philip) ഗുന്ദഫറെന്ന കുന്ദവർമ്മഭീമന് കാഡ്ഫിസസ്സിന്റെ രാജധാനി എലിയോഫോ

റം (ഇളയപുരം)എന്ന എലിയങ്കാട്ട് ആണ്. കന്തൻമുരുകനെന്നാല്
അഗ്നിയാണ്. ശത്രുവാഹനങ്ങളെ കത്തിച്ചുകളയുന്നവനാണ്. മലബാ
ർതീരത്തെ കടൽക്കൊള്ളക്കാർക്ക് കപ്പലുകളെ എരിച്ചുകളയാനാവുമെന്ന്
പുരാതനപാശ്ചാത്യദേശങ്ങളിലെ എല്ലാ ചരിത്രകാരന്മാരും സഞ്ചാരികളും
എഴുതിയിട്ടുള്ളത് കന്തനെന്ന സേനാപതിയുടെ ഈ പ്രതിരോധശേഷിയെ
ക്കുറിച്ചാണ്. ഫലകത്തിലേക്ക് സൂര്യരശ്മി പതിപ്പിച്ച് അതിനെ ഒരിടത്തുമാത്രം
കേന്ദ്രീകരിച്ച് തീ ഉണ്ടാക്കുന്ന പ്രക്രിയ മഹാനാവികനും സേനാപതിയുമായ
കന്തന്റെ ആഗ്നേയവിദ്യയാണ്. (വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തിക കാണു
ക.ഇതിന്റെ വിവരണമുണ്ട്).കപ്പെലിയങ്കാട്ട് (കാപ്പിയനാർ) കപ്പിത്താന്മാരും
വ്യാകരണത്തിലും ആഗ്നേയവിദ്യയിലും ഒരുപോലെ മിടുക്കരുമായിരുന്നു. (കന്ത
നെപ്പോലെ, ഹനുമാനെപ്പോലെ).അനുനാസികം (ങ,ഞ,ണ,മ,ന)മാത്രം ഉപ
യോഗിച്ച് പരൽപ്പേരും കവിതയും ഉണ്ടാക്കുക വിഷമമാണ് . നേ ഞേ ജ്ഞേ
യം പൂജ്യം എന്ന വരരുചിവാക്യത്തിലെ ആദ്യത്തെ 4 പദം അനുനാസികമാ
ണ്. ങഞണമന മാത്രം വെച്ച് അനുനാസികമായി ശൂർപ്പണഖയുടെ സംസാ
രം കാവ്യമാക്കിയതിനാണ് 40 ലക്ഷം സ്വർണ്ണനാണ്യം കപ്പെലിയങ്ങാട്ട്
കാപ്പിയനാർക്ക് ചക്രവർത്തി കൊടുത്തത്. അതിന്റെ സ്മാരകമാണ് ഞങ്ങണ
മനെങ്കാട്(ഇപ്പോഴത്തെ ഞമനേങ്കാട്).അവിടെ കപ്ലിയങ്കാട്ടു ദേവീക്ഷേത്രവും
അടുത്തുണ്ട്.
വടക്കേക്കാട്ടെ മണക്കുളം തമ്പുരാന്റെ വാസകേന്ദ്രം മണവാളരൂപത്തിലാണ്.
ചുറ്റും കവുക്കാനപ്പെട്ടി, കൊച്ചന്നൂര്,ചെറുവള്ളുവഊര്,കല്ലൂര് എന്നിവയാണ്.
വള്ളുവനെന്നത് വളഭനെന്നും വല്ലഭനെന്നും അര്ഥ്ഥംകൂടി ഉള്ള കവി, വൈ
യ്യാകരണ,പണ്ഡിതനാമവും മൂഷകരാജാക്കന്മാരുടെ ബിരുദനാമവും കൂടിയാ
ണ്.മഹാഭാരതകാലത്ത് ഭീമന് വല്ലഭനെന്നും വലലനെന്നും പേരുകളുണ്ട്.
ഭീമന്റെ കൈ കൊണ്ടു പ്രതിഷ്ഠിച്ച നരസിംഹമൂർത്തി വടക്കേക്കാട്ട് കൊളത്താ
പ്പള്ളി മനക്കാരുടെ ഇല്ലപ്പറമ്പിലുണ്ട്. ചെറുവള്ളൂര് ഈ വല്ലഭനാമത്തിലുള്ള
താണ്,വള്ളുവനെന്ന വഞ്ചിക്കാരന്റെ ,കൃഷിക്കാരന്റെ ഊരുമാണ്. കായലും
പുഞ്ചയും നിറഞ്ഞ വള്ളുവന്റെ ഊര്. വടക്കോ കാനത്തുരും വസുപുരം സ്വാമി
യാർമഠവും കാട്ടുമാടത്തിലേക്കു ചേർന്നവയാണ്. കണ്ണൂരിലെന്നപോലെ വന്ദേ
രിയിലും ഒരു കടലായിമനയും അതിലൊരു കടലായി കൃഷ്ണക്ഷേത്രവുമുണ്ട്.
ഇത് നകുലസഹദേവന്മാരിലൊരാളുടെ കൈകൊണ്ടാണ് പ്രതിഷ്ഠിച്ചത്.
പെരുമുടിച്ചേരിയായ വന്ദേരിയിലും ചെറുച്ചേരിയായ ചിറക്കലും തത്തുല്യമായ
സ്ഥലനാമം കാണാം. കോയിൽപ്പള്ളി എന്ന ചൈത്യവിഹാരസ്ഥാനം വടക്ക്

പള്ളിക്കുന്നിനടുത്ത് വാരണക്കോട്(രാഘവർമഠം) എന്ന വിഹാരാദ്രിക്കാണ്. അവിടെയിരുന്നാണ് ഗൌരീചരിതയമക കർത്താവ് ശ്രീകണ്ഠസൂരിയുടെ ശിഷ്യനായ രാഘവവാരിയർ വാസുദേവഭട്ടതിരിയുടെ യുധിഷ്ഠിരവിജയത്തി ന്റെ പദാർത്ഥചിന്തനവ്യാഖ്യാനം കോലത്തിരി ഉദയവർമ്മനുവേണ്ടി രചിച്ചത്. രാഘവശിഷ്യനായ ശങ്കരകവിയെ ചന്ദ്രോത്സവകാരനും കോകിലസന്ദേശ കാരനായ ഉദ്ദണ്ഡശാസ്ത്രികളും പരാമർശിക്കുന്നു. ചെറുശ്ശേരി കോലാധിനാഥനു ദയവർമ്മനുവേണ്ടിയാണ് കൃഷ്ണഗാഥ രചിച്ചത്. വെളിയങ്ങോട്ട് പുറച്ചേരിവാ രണത്തിലെ കവികൾ, പലരും രണ്ടാം സംഘകാലത്തുള്ളവരും മൂന്നാം സംഘ കാലക വികളാൽ പരാമർശിക്കപ്പെട്ടവരുമാണ്. കപ്ലിയങ്ങാട്ട് കാപേയരുടെ കപ്ലിയങ്ങാട്ടുമന ഇന്ന് വന്ദേരിയിലില്ല. സ്ഥലനാമം മാത്രമേ ബാക്കിയുള്ളു. അവരുടേതായ കഥകളിച്ചിട്ട കേരളം എന്നും ഓർക്കുന്ന നാമങ്ങളുടെ കൂട്ടത്തി ൽ കപ്ലിയങ്ങാട്ടിനേയും പെടുത്തിയിട്ടുണ്ട്.വന്ദേരിയിലെ നെടുംതോലെന്ന മഹാ സഭയുടെ സംഭാവനകളായ കവികളാരൊക്കെയായിരുന്നു. ഇറൈയനാർ അകപ്പൊരുളിന്റെ കർത്താവ് ചില സൂചനകള് തരുന്നുണ്ട്.

ആദിസംഘത്തിലെ അറിയപ്പെടുന്ന കവികൾഃ-

1. എറി(രി)കുന്നിലെ ഇളംചേയ് കുമരൻ. ഏലിമലയിലെ യുവരാദാവ് കുമാരൻ.
2. മുരിഞ്ചിയൂർമുടിനാഗൻ. 35ആം മൂഷകരാജാവിന്റെ (ജയാദിത്യൻ-ഇദ്ദേ ഹത്തെയാവണം മുന്നീലമണിയിട്ട ചേരനെന്നു സംഘകാലം വിളിച്ചത്) സദസ്യനായിരുന്നു.ഇദ്ദേഹം പാലക്കാട്ട് താലൂക്കിലാണ് ജീവിച്ചതെന്നു കരുതപ്പെടുന്നു. മുടിചൂടിയവനും നാഗവംശജനുമാണെന്നു പറയുന്നതുകൊ ണ്ട് വെറുമൊരു സദസ്യനാവാനിടയില്ല. രാജാവുതന്നെയാവാനാണ് സാദ്ധ്യത. മുരിഞ്ചിയൂരെന്നത് പെരുമ്പടപ്പ സ്വരൂപത്തിന്റെ താവഴികളി ലൊന്നായ മുരിങ്ങൂരിനെയും മുരുകനേയും അനുസ്മരിപ്പിക്കുന്നതുമാണ്. മൂന്നാം സംഘകാലത്തെ കവിസംഘം-
3. വന്തേരി ചെല്ലിയൻ (ചെല്ലിയുടെ പുത്രൻ ചെല്ലിയൻ.ചെല്ലൂരിന്റെ അഥവാ പെരുംചെല്ലൂരിന്റെ പി ൽക്കാലത്തെ അവകാശി. ചെല്ലൂരിലെ ചെല്ലിമകനെ ന്ന് പൺ))പാണ്ഡിയൻ പഴവഞ്ചിയില് മൂന്നാം സംഘം സ്ഥാപിച്ചു.
4. പെരുംകുന്റാർ കിഴാര്
5. കൂടൽ ആചിരിയന് നല്ലന്തുവന്
6. മണലൂർ ആചാരിയൻ,
7. മുചിരി ആചിരിയര് നീലകണ്ഠൻ,

8. കപിലർ(പാരണർ)
9. മാമൂലനാർ
10. ഇളംകോഅടികളെന്ന പേരിൽ രണ്ടുകവികളുണ്ടായിരുന്നു.
11. ചീത്തലൈ കുലവാണികൻ ചാത്തനാർ,
12. തിരുത്തക്കത്തേവൻ
13. പട്ടാമ്പിയിലെ രായരനല്ലൂർ പൊന്മുടിയാര്.
14. ചെങ്കൽപ്പെരുമാൾ,
15. ആര്യപ്പെരുമാൾ,
16. കോട്ടപ്പെരുമാൾ,
17. തൊണ്ടി അമ്മൂവൻ
18. കരുപ്പടന്ന കാക്കൈപ്പാടി നച്ചെള്ളൈയാർ,
19. അയ്യൻ ആരീതനാർ എന്ന ഹരിശ്ചന്ദ്രപ്പെരുമാൾ.
20. കൊടലീയൻ ചാണക്യന്

മൂന്നാം സംഘത്തിലെ പതിനെട്ടുപേരിലൊരാളെ അരക്കവി എന്നു പറഞ്ഞിരുന്നു. എന്റെ ശ്രദ്ധയെ ആദ്യം ആകർഷിക്കുന്നത് കുന്നത്തൂര് കിഴാറെന്ന നാമമാണ്. വടശ്ശേരി നാഗലശ്ശേരി കൂടല്ലൂരുമനക്കാരുടെ കുന്നത്തൂർമന നിന്നിരുന്ന വന്ദേരിയുടെ കേന്ദ്രബിന്ദുവിലാണ് എന്റെ അഛന്റെ വീട്. ഇപ്പോഴും ആ മനക്കാരുടെ നാഗക്കാവും ബ്രഹ്മരക്ഷസ്സിന്റെ തറയും അവിടെയുണ്ട്.വറ്റാത്ത മനക്കിണറുമുണ്ട്.ആ മനക്കിണറിൽനിന്നാണ് ഇന്നും ഞങ്ങളുടെ വീട്ടിലേക്ക് വെള്ളം പമ്പുചെയ്യുന്നത്. മാത്രമ ല്ല,വടശ്ശേരിനാഗലശ്ശേരി പരമേശ്വരനെന്ന ദൃഗ്ഗണിതകാരനായ ജ്യോതിശ്ശാസ്ത്രജ്ഞന്റെ പാരമ്പര്യവും ആ മണ്ണിനുണ്ട്. ഇതാണ് എന്റെ ശ്രദ്ധ ആകർഷിക്കാനുള്ള പ്രധാനകാരണങ്ങളെന്നു പറയാം.

കൂടൽ സഭ ആടിരിയനും കൂടല്ലൂരുമനക്കാരനാണ്. കപിലർ അഥവാ പാരണരെന്ന കവി പറമ്പിമല പാരിയുടെ ഗുരുവും കൂടല്ലൂരുമനക്കാരനുമാണ്. കൗടില്യനും കൂടല്ലൂരുമനക്കാരനാണെന്നാണ് വിദ ഗ്ധാഭിപ്രായം. അതായത്, ചുരുങ്ങിയത് നാലുപേരെങ്കിലും കൂടല്ലൂർമനക്കാരോ, കൂടല്ലൂരിലെ സഭയുമായി ബന്ധപ്പെട്ടവരോ ആണ്. മണലൂർ ആചാരിയനും തിരുനാവാ മണപ്പുറവുമായി ബന്ധപ്പെട്ടവനാകാമോ,അതോ, തൃശ്ശൂർജില്ലയിലെ മണലൂരെന്ന സ്ഥലക്കാരനാണോ. കുഴൂരിലും ചേരരാജാക്കന്മാരുടെ ഒരു താവഴി ഉണ്ടായിരുന്നതിനാല് ആ സാദ്ധ്യത തള്ളിക്കളയാവതല്ല. മുചിരി(മുശിരി)യിലെ ആചാര്യന്റെ സ്ഥലം കൊടുങ്ങല്ലൂരാണ്. ഇളങ്കോവടികളെന്ന ചിലപ്പതികാരകർത്താവും അവിട്ടു

ത്തുകാരനാണ്. മംഗലാപുരത്തെ യുവരാജാവായിരുന്ന മറ്റൊരു ഇളങ്കോവ ടികളുമുണ്ട്. കുലവാണികൻ ചാത്തനാര് പാണ്ഡ്യനാട്ടിൽനിന്നു കോലത്തുനാട്ടി ലേക്കു വന്ന് ഇവിടെ താമസമാക്കിയ വ്യക്തിയാണ്. ഇളങ്കോവടികളുടെ സുഹൃത്തും മണിമേഖലാകാവ്യകർത്താവുമാണ്. കേരളത്തിലെ വൈജ്ഞാനിക സഭകളെക്കുറിച്ച് ആദ്യമായി വർണ്ണിക്കുന്നത് അദ്ദേഹത്തിന്റെ മണിമേഖലാ കാവ്യമാണ്.

കുന്നത്തൂരെന്ന നാമം പ്രാധാന്യമർഹിക്കുന്നു. കുന്നത്തൂരിലെ കിഴാറെന്നാല് വൃദ്ധനാണ്.മുത്തപ്പനെന്ന ശിവയോഗികളുടെ സ്ഥാനമാണ് വടക്കെ മലബാ റിലെ മടപ്പുരകള്. എലിയങ്ങാട്ടുകോവിലകത്തിന്റെ വടക്കുഭാഗത്ത് സ്ഥിതി ചെയ്തിരുന്ന കുന്നത്തൂരുമനക്കും പരുര് ശിവക്ഷേത്രത്തോടും തെണ്ടിയത്തു (ദണ്ഡിയത്ത്) എന്ന ദണ്ഡം(ശിക്ഷ)നടപ്പാക്കുന്ന തെണ്ടൻതറയോടും സാമീപ്യവും ബന്ധവുമുണ്ട്. മട അഥവാ ഗുഹ പിന്നീട് മഠമായി,മഠപ്പുരയായി. ഗുഹാമനുഷ്യന്റെ കാലംമുതലുള്ള പ്രാചീനആരാധനാരീതികളും ട്രൈബൽ ആചാരങ്ങളും ഉള്ള മുത്തപ്പനായ ദണ്ഡന്റെ (ദണ്ഡ് ധരിച്ച രൂപം)തറ വന്നേ രിയിലും കുന്നത്തൂര്പാടിയിലുമുണ്ട്. അയിനിക്കൂറ്റിലെ നമ്പിടിമാരായ തലപ്പള്ളി ക്കാരുടെ കോവിലകങ്ങൾക്കും മടപ്പാട്ടിലെന്നാണ് പറയുക. രാമഘടമൂഷ കനെന്ന ആദ്യത്തെ കേരളചക്രവർത്തി ഒളിച്ചുപാർത്ത ഗുഹാഗൃഹമായ (എലി) മടയെ അനുസ്മരിപ്പിക്കുന്നു അത്. പഴക്കമുള്ള ഒരു കാടവ(ട്രൈബൽ) ശാഖയാ ണ് തലപ്പള്ളിശാഖ. നൌഷാരോവിലെ സ്ത്രീപ്രതിമകൾക്ക് താടിയെല്ലും മറ്റ് ആന്ത്രപ്പോളജിക്കൽ സ്വഭാവങ്ങളും പ്രാചീനട്രൈബലുകളുടേതാണ്. ഇതേ ആന്ത്രപ്പോളജിക്കൽ സ്വഭാവങ്ങളുള്ള മുഖമാണ് വാസിഷ്ഠിപുത്രശതകർണ്ണിയു ടെ നാണ്യത്തിലെ മുഖം. തലപ്പള്ളികോവിലകത്തും വാതുക്കല് ചിറ്റഞ്ഞൂര് മഠപ്പാട്ടിലെ വലിയ കുഞ്ഞുണ്ണിരാജാവെന്ന എന്റെ മുത്തശ്ശനും താടിയെല്ല് വാസിഷ്ഠിപുത്രശതകർണ്ണിയുടേതാണ്.ഈ സാമ്യം രണ്ടുപേരുടേയും ആദിമ കാടവ ജനിതകം കാരണമാണ്. പക്ഷേ അവർതമ്മില് 2000 വർഷത്തിന്റെ പ്രായവ്യത്യാസമുണ്ട്. തലപ്പള്ളിതാലൂക്കില് ആദികാലത്ത് ധ്യാനത്തിനുപയോ ഗിച്ചിരുന്ന മടപ്പുരകൾ(ഗുഹാഗൃഹങ്ങൾ)ധാരാളം കാണാം. മുനിയറകളും ധാരാ ളമുണ്ട്.

കാലവർഷക്കാലത്ത് ധാരാളം തഴച്ചുവളരുന്ന ചെറിയഇനം വാകയുടെ പേരാ ണ് പറച്ചീനി. വാകപ്പൂ ചൂടുന്ന ചേരന്റെ മൂഷകവംശം നിലപാടുനിന്നിരുന്ന തറ ചേരനാട്ടിന്റെ ഒത്ത നടുനാട്ടിലായി, വാകയൂ ർ പെരുത്തുറൈ എന്ന തുറമുഖ

നഗരത്തിലായിരുന്നു.ഒരുകാലത്ത് കപ്പലുകളടുത്തിരുന്ന ആ തുറമുഖത്തിന്റെ പിൽക്കാലനാമമാണ് തിരുന്നാവായ. ഭാരതത്തിന്റെ മദ്ധ്യഭാഗത്ത് വാകാട കംപോലെയാണ് കേരളത്തിന്റെ നടുനാട്ടിലെ വാകയൂർപ്പെരുംതുറൈ മൂഷക വംശത്തിന്. വാകാടകം എന്ന പദത്തിന്റെ അർത്ഥം തന്നെ മൂഷകകാടകം എന്നാണ്. മൂഷകത്തിന്റെ പര്യായമാണ് വാക. ഇതിന്റെ അകിലായ( അകി ലെന്നാൽ പ്രവരം,ശാഖ, പാരസമുദ്രകം)പാരസമുദ്രകം സമുദ്രത്തിനക്കരെ വരെ വ്യാപിച്ചിരുന്നു. എലിയങ്ങാട്ടുകോവിലകത്തിനടുത്ത് കടൽത്തീരത്ത് ഒരു അകലാട്(ടി) കാണാം. പൈങ്കുളം ചാക്യാന്മാരുടെ ആദ്യത്തെ കൂത്ത് അരങ്ങേറിയിരുന്നത് കോവിൽപ്പള്ളിയായ കൊയപ്പാമഠത്തിലാണ്. ശിവവി ലാസകർത്താവായ ദാമോദരച്ചാക്യാര് വന്നേരിമന്നനായ പെരുമ്പടപ്പസ്വ രൂപത്തെ സ്തുതിച്ചാണ് ഗ്രന്ഥം തുടങ്ങുന്നതുതന്നെ. അയ്യൻ ആ(ഹാ)രീതനാ രെന്ന പെരുമാള്, ചെന്തമിഴ് ഇലക്കിയഗ്രന്ഥമായ പുറപ്പൊരുൾവേമ്പമാലൈ പുറച്ചേരിവാരണത്തിലിരുന്നാണ് രചിച്ചത്. ചന്ദ്രഗുപ്തമൌര്യന്റെ സമകാലീന നായ ഭദ്രബാഹുവും (ക്രി.മു.)ധർമ്മചാരണരെന്ന ഭിക്ഷുവും മുകിലനെന്ന സിംഹ ളരാജകുമാരനും ഈ പുറച്ചേരിവാരണത്തിലിരുന്ന് സംസാരിച്ചിട്ടുണ്ട്. ചിലപ്പതി കാരത്തിൽ ചെങ്കുട്ടുവനും പത്നിയും പറവയൂരിലെ (പറവൂരിലെ)കൂത്തച്ചാക്യാരെ വരുത്തി കൂത്തുകാണുന്ന കാലമായപ്പോഴേക്കും കൊടുങ്ങല്ലൂരിലെ രണ്ടാം പെരു മ്പടപ്പുശാഖ (മഹോദയമെന്നാൽ മഹാസൃഷ്ടി ,  പെരുംപടപ്പ് എന്നാണ് അ ര്‍ത്ഥം) പ്രബലമായി.വന്നേരി അപ്പോഴും നിലനിന്നിരുന്നു. ഭാസന്റെ കൃതിയായ മത്തവിലാസപ്രഹസനം കേരളത്തിലെ ചാക്യാർകൂത്തിന്റെ മുന്നോടിയാണ്. ഭാസകൃതികളിൽ 13 നാടകങ്ങളും കേരളത്തിൽനിന്നാണ് കിട്ടിയിട്ടുള്ളത്. യജ്ഞഫലമെന്ന നാടകം മാത്രമാണ് മദ്ധ്യേന്ത്യയിൽനിന്ന് കിട്ടിയത്. ഭാസ ൻ ഭീമൻശാലിവാഹനന്റെ സദസ്സിലെ അംഗമായിരുന്നു. പഴവഞ്ചി (ഇന്നത്തെ പഴഞ്ഞിയുംകൂടി ഉൾപ്പെട്ടഭൂഭാഗം)യിലെ കപ്ലിയങ്ങാടൻചിട്ടയും ചാക്കിയാരു ടെ കൂത്തും ഇന്നും കേരളത്തിൽ സജീവമായി നിലനിൽക്കുന്നുണ്ട്. പരവൂർ, പറ വൂർ, പരുർ എന്ന് മൂന്നുപറവൈയൂരുകള് (തിരുവിതാംകൂറിലും,കൊച്ചിയിലും വന്നേരിയിലും)കാണാം. ഒരേ രാജകുടുംബത്തിന്റെ മൂന്നു താവഴികളുടെ പലായ നദേശങ്ങളിലുണ്ടായ ഒരേ നാമത്തിന്റെ ആവർത്തനമാണത്. സംഗകാല ത്തെ തിരുവഞ്ചൈക്കളം പൊന്നാനിതാലൂക്കിലെ വൈല(ര)ത്തുരംശത്തിലാ ണ്. കോഴിക്കോട്ട് ഇനാം റിപ്പോർട്ടുകളില് ഈ ക്ഷേത്രത്തിനും പൊന്നാനി താലൂക്കിലെ തൃക്കണ്ടിയൂർസമൂഹം ക്ഷേത്രത്തിനും കാട്ടുമാടം ശ്രീകുമാരന് നമ്പൂതിരിപ്പാടിനും തൃശ്ശൂർ നടുവിൽമഠം മൂപ്പീന്നിനും ഗുരുവായൂര് ക്ഷേത്രത്തിനും

താനവരിൽനിന്നു പിടിച്ചെടുത്ത ഭൂമികള് കരമൊഴിവായി ടിപ്പുസുൽത്താന് തിരിച്ചുകൊടുത്ത രേഖകൾ ഡോ.സി.കെ.കരീം പ്രസിദ്ധീകരിച്ചിട്ടുണ്ട്. (കേരള ചരിത്രം .Kerala History Association പ്രസിദ്ധീകരണം പുറം 164)ഈ അഞ്ചെണ്ണ ത്തിൽ വൈലത്തൂരിലെ തിരുവഞ്ചെക്കളം ഒഴികെ മറ്റനാലും ഇന്നും പ്രസിദ്ധമാണ്. ടിപ്പുവിന്റെ കാലത്തും അവ പ്രസിദ്ധമായിരുന്നു. അന്ന് അത്ര പ്രസിദ്ധമല്ലാത്തതും താരതമ്യേന മറ്റുളളവയേക്കാളും ചെറുതുമായ വൈലത്തൂരിലെ അഞ്ചെക്കളത്തിന് ടിപ്പു ഭൂമി വിട്ടുകൊടുക്കാനെന്താവാം കാരണം. അതിന്റെ പഴക്കവും ചരിത്രവും മഹത്വവും കേട്ടറിഞ്ഞതുകൊണ്ടുതന്നെയാവണം. ഈ തിരുവഞ്ചെക്കളത്തപ്പനെയാവാം ആഴ്വാർമാര് പടി പാടിയത് .ഈ പേരിൽ ബിസി ഇരുനൂറിലുണ്ടായ പുതിയ മഹോദയപുരത്ത് (കൊടുങ്ങല്ലൂർ)പുതിയ വലിയ ക്ഷേത്രം വരികയും രാജാവിന്റെ പ്രധാനരാജധാനിയും വാണിജ്യകേന്ദ്രവും അങ്ങോട്ടുമാറുകയും ചെയ്തത് ഏതാണ്ട് ഏഡി ഒന്നാം നൂറ്റാണ്ടോടെത്തന്നെ സംഭവിച്ചിട്ടുണ്ട്. അന്നേക്ക് കൊടുങ്ങല്ലൂരിലും പുതിയ സഭയും സർവ്വകലാശാലയും വികസിച്ചിട്ടുണ്ട്. അതിനും മുമ്പുള്ള അഞ്ചെക്കളമെന്ന പ്രശസ്തി ടിപ്പുവിന്റെ കാലത്തും വൈലത്തൂരിനുണ്ട്.

കാരിക്കാട്:- 498-817 ഏഡി വരെ തെക്കന് ആർക്കോട്ടു ജില്ലയിലെ തിരുക്കോവലൂരെന്ന കോവന്ന ഗരവും തെക്കൻ പെണ്ണാറ്തീരത്തെ കടലൂരും മുളളൂർമലയും ഭരിച്ചിരുന്ന വേൾമുഖ്യരെ കാരിസ്വരൂപമെന്ന് പറഞ്ഞിരുന്നു. കാരിസ്വരൂപത്തിലെ മുഖ്യൻ മലയമാന് (മലയമാനാടിന്റെ അധിപന്)ചേദി രായനെന്നാണ് ബിരുദം. മലയമാനാട്ടിലും ചേദി(മദ്ധ്യേന്ത്യ)യിലും ഇവരാണ് ഭരിച്ചിരുന്നത്. (ഒരേ വംശം)രായനെന്നത് വള്ളുവക്കോനാതിരിമാരുടെ കൂടെ ചേർക്കുന്നത് സാധാരണയാണ്. ദൈവീകനെന്നൊരു കാരിനൃപതി തൊണ്ടൈനാട്ടുകാരനാണെന്നും സുബ്രഹ്മണ്യാവതാരമാണെന്നും (കന്ത നാമം) അണ്ണാമലൈ ശതകം. കാരിസ്വരൂപം അഗ്നികുലമാണ്. ഇതിന്റെ നാല് പ്രധാനഅകിലുകളാണ്(ശാഖ) പ്രതിഹാരരും (പരിഹാരർ)പരമാരരും(പ്രേമാര)ചാലൂക്യരും ചാഹമാനരും. ഭൃഗുഗോത്രക്കാരനായ ദൈവീകന് , തൊണ്ടൈമണ്ഡലം, ചേരം, ചോളം, പാണ്ഡ്യം,സത്യപുരി(കൊങ്ങ്) എന്ന അഞ്ചുദേശത്തുനിന്നായി അഞ്ചുഭാര്യമാരുണ്ടായിരുന്നു. അപ്രകാരം ഈ അഞ്ചുദേശത്തിലും വംശവൃദ്ധി വരുത്തി. കൊങ്ങുചേരത്തിലെ (സത്യമംഗലം,സത്യപുരി) സേലത്തെ കൊല്ലിമലവരെയുള്ള തിരുമുനൈപ്പാടിനാട് കാരിയുടേതായിരുന്നു. ചീതം,പന്റി, മലനാട്(തൊൽക്കാപ്പിയം)ചേർന്ന കൊങ്ങുചേരം പാരിയുടേതുമായിരുന്നു. പാരിയും കാരിയും കൊങ്ങുചേരത്തിന്റെ ഓരോരോ ഭാഗം ഭരിച്ചിരുന്നു.

തിരുക്കോവലൂരിന് കിഴക്ക് മലയമാൻനാട്ടും, തെക്ക് മലാട്നാട്ടും ചേർന്ന നട്ടു നാടിനെ മഗധ മണ്ഡലം(മാക്കോത,മാക്ക,മഹോദയപുരം)എന്ന് വിളിച്ചിരുന്നു. ഈ പ്രദേശത്തില് കല്ലേക്കുറിച്ചി ,ആറ്റൂര് മുതലായ പാലക്കാടൻസ്ഥലങ്ങളും പെട്ടും. കല്ലേക്കുറിച്ചി തിരുവരംഗഗ്രാമത്തില് ഒരു ശ്രീരംഗക്ഷേത്രമുണ്ടായിരു ന്നു.

കോലം എന്നതിന് കർണ്ണാടകഭാഷയില് കുലം,കുലോം എന്നൊക്കെ പറയും.അതിന്റെ അർത്ഥം കോവിലകം,കോലോത്ത് എന്നുതന്നെയാണ്. കുല മെന്നാൽ തമിഴില് ധാന്യമെന്നാണ് അർത്ഥം. കുലവാണികൻ ചാത്തനാര് എന്നാൽ രാജധാനിയിലെ വണികസംഘത്തിന്റെ അംഗമായ ചാത്തനാരോ, ധാന്യക്കച്ചവടക്കാരനോ ആകാം. പുഴക്കരയിലെ(കുലം-നദീതീരം) ധാന്യക്ക ച്ചവടക്കാരനുമാകാം. അദ്ദേഹത്തിന് ചീത്തലൈ എന്ന മറ്റൊരു ബിരുദവും കാണുന്നു. ചീതംതലൈ-ചീതം എന്ന പാരിനാട്ടിലെ (പറമ്പിമല)ചാത്തനെന്ന് അർത്ഥംവരുന്നു. ശാത്തൻ സാർത്ഥവാഹക, ശാതവാഹന സംഘക്കാരനാണ്. കാരക്കലമ്മ കാരിസ്വരൂപക്കാരിയാണ്. അകലാടിയിൽ നാനാവർണ്ണ ക്കാരും ചേർന്ന് വേൾമുഖ്യരോടൊപ്പം സമുദ്രസ്നാനം നടത്തിയിരുന്നു. (ഇന്ദ്രോ ത്സവം,ചന്ദ്രോത്സവം).

തൊണ്ടി അമ്മൂവൻ തൊണ്ടൈമണ്ഡലത്തിന്റെ പ്രതിനിധിയാണ്. കരുവൂർ അഥവാ ഗർഭഗൃഹം എന്ന അണ്ഡത്തിന്റെ  തൊണ്ട് ,തൊണ്ടിമുതല്,എന്ന അർത്ഥമൊന്നും തൊണ്ടിക്കില്ല. തൊണ്ടനെന്നാല് ദൈവത്തിന്റെ ദാസനാണ്. ക്ഷേത്രത്തിലെ കൈങ്കര്യം ചെയ്ത് ധർമ്മാനുഷ്ഠാനം ചെയ്യുന്ന അമ്പല വാസി. ചോളപല്ലവനാട്ടുകളെയാണ് തൊണ്ടൈമണ്ഡലമെന്ന് പൊതുവേ പറയുന്നത്. അവിടുത്തെ രാജാക്കന്മാരെ തൊണ്ടൈമാൻവംശമെന്നും പറ യാറുണ്ട്. ചേരവംശത്തിലെ പത്മാവതിമാരാണ് അവരുടെ ഭാര്യാപദമലങ്കരി ച്ചിരുന്നത്.അതുകൊണ്ട് ചോളപല്ലവന്മാർക്ക് അമ്മവഴി ചേരരാജ്യവുമായി ബന്ധവും മരുമക്കത്തായംകൊണ്ട് രാജപദവിക്ക് അർഹതയുമുണ്ട്. തിരുനെ ല്ലിക്കു ചുറ്റുമുള്ള ഭൂഭാഗത്തിന് തൊണ്ടനാട് എന്ന് പേരുള്ളത് അവിടെയുള്ളവ രെല്ലാം തിരുനെല്ലിപ്പെരുമാളായ വിഷ്ണുവിന്റെ കൈങ്കര്യക്കാരായതു കൊണ്ടാണ്. സ്ഥലനാമം ആവർത്തിക്കുന്ന സ്വഭാവം ഇന്ത്യക്കാരുടെ പൊതുസ്വഭാവമാണ്. വന്നേരിയിൽ ഒരു അണ്ടത്തോട്ടുണ്ടെങ്കില്, വടക്കേ മലബാറിലൊരു അണ്ടലൂർക്കാവുണ്ട്. തമിഴ്നാട്ടിൽ കല്ലേക്കുറിച്ചിയും ആറ്റൂരുമുണ്ടെങ്കില്, അവ കേരളത്തിലുമുണ്ട്.

കൊങ്ങിലെ കേരളദേശങ്ങൾ, രണ്ടെണ്ണമായിരുന്നു.
1,ദക്ഷിണകോയമ്പത്തൂരിലെ പഴഞ്ഞി. 2. തിരു ച്ചിറപ്പള്ളി ഉടയാർപാളയം താലൂക്കിലെ മേലാപ്പഴവൂർ ഗ്രാമം വിളന്തൈ.ആദ്യത്തേത് കൊങ്ങുചേരപ്പെരുമാളിന്റെ മൂത്തതാവഴിയുടേതാണ്.രണ്ടാമത്തെ ചിറപ്പള്ളി ഇളയതാവഴിയുടേതും. ഇതുപോലെ വന്നേരി പഴഞ്ഞിഭാഗം മൂത്തതാവഴിക്കും, ചിറക്കൽ,ചിറ്റിലശ്ശേരി, ചിറ്റഞ്ഞൂർഭാഗങ്ങൾഇളയതാവഴിക്കും വിഭജിക്കുന്നത് സ്വാഭാവികം.
തിരുച്ചിറപ്പള്ളി മേൽപ്പഴവൂർഗ്രാമവും കേരളവും തമ്മിലുള്ള ബന്ധം കാണിക്കുന്ന ഒരു ശിലാസ്തംഭം അഗസ്ത്യശ്വരം ക്ഷേത്രമണ്ഡപത്തിലുണ്ട്. കുറിഞ്ഞിപ്പാടിയിലെ മഞ്ചനമുടിക്കൊണ്ടാന് രാജരാജവഞ്ചി ഇളങ്കോ എന്നാണ് ലിഖിതം. കുറിഞ്ഞിപ്പാടികളെല്ലാം സഹ്യാദ്രിയിലാണുള്ളത്. (സാന്ദർഭികമായി,കേരളത്തിലെ മേൽപ്പാഴൂരില്ലം ശങ്കരന്റെ അമ്മവീടാണ്.അത് പിറവത്താണുള്ളത്)

കുറിഞ്ഞിപ്പാടിയെന്നാല്,പന്ത്രണ്ടുവർഷത്തിലൊരിക്കല് കുറിഞ്ഞി പൂക്കുന്ന ഗ്രാമം. വന്നേരിയിലിപ്പോള് കുറിഞ്ഞിയൊന്നും പൂക്കുന്നില്ല. ചരിത്രാതീതകാലത്ത് കുറിഞ്ഞി പൂത്തിരുന്നുവോ എന്ന് അറിയുകയുമില്ല. മലമുകളിലെ കുറിഞ്ഞിപ്പാടികളുടെ പേരിനോടു സാദൃശ്യം വഹിക്കുന്ന ഒരു കുരഞ്ഞിയൂരുണ്ട് ഈ സമതലഭൂമിയിലും. ആദ്യം മലമുകളിൽനിന്നു സമതലത്തിലേക്കിറങ്ങിവന്ന് സ്ഥിരതാമസമുറപ്പിച്ച ആദിമഗിരിവർഗ്ഗജനതയുടെ നോസ്റ്റാൾജിയയോടെ. കാരിക്കാട്,കുരഞ്ഞിയൂര് മുതലായ സ്ഥലനാമങ്ങൾ കാരിസ്വരൂപത്തിന്റേയും കുറിഞ്ഞിപൂക്കുന്ന അവരുടെ പഴയകാലഗിരികളുടേയും ചരിത്രസ്മൃതിയുണർത്തുന്നു. കുരഞ്ഞിയൂരിന് തൊട്ട് ഒരു പൂക്കോട്ടുരുമുണ്ട് വന്നേരിക്കാർക്ക്. ഓരോ നാട്ടിനും അതിർത്തി കാക്കാന് ഓരോ കാപ്പതമ്പുരാനുണ്ടായിരുന്നു പണ്ട്. കാവിരി(കാവിലിരിക്കുന്ന വര്)കാപ്പിരി(കാപ്പ് അഥവാ കാവലിരിക്കുന്നവര്) എന്നർത്ഥം. കാപ്പ് എന്നാൽ വലയരൂപം (വളവുള്ള വള എന്ന ആഭരണം). ചിലമ്പും വാളും ഏന്തിയ ഒരു വാൾനമ്പിയാണ് ദേശംകാക്കുന്ന കാപ്പിരിയും കാവിരിയും. അയിനിക്കുറുള്ള ബന്ധുവാണ് വാൾനമ്പിയാവുക പതിവ്. സഹോദരിയുടെ മകനാണ് സ്വന്തം അനന്തരാവകാശി എന്നതുകൊണ്ട് മരുമക്കത്തായക്കാർക്ക് അമ്മാമനാണ് സദാ കാപ്പതമ്പുരാനാവുക പതിവ്. മണക്കുളം രാജാവിന്റെ കാപ്പൂരും കാവീടും മണക്കുളത്തുകാരുടെ ആരംഭസ്ഥാനമെന്ന് അർത്ഥം പറയാവുന്ന മണത്തലയും വന്നേരിയിലെ ചിലസ്ഥലനാമങ്ങളാണ്.കാവീടിനപ്പുറത്തുള്ള പുന്നത്തലപ്പതി (പുന്നത്തൂർകോട്ട തമ്പുരാൻ) കാപ്പതമ്പുരാനായിട്ടാണ് അറിയപ്പെട്ടിരുന്നത്.

കാരക്കാട്ട് കഴിഞ്ഞാലാണ് കുണ്ടുകടവ്. പൊന്നാനിക്കപ്പുറത്തെ പുതുപൊന്നാനിയും കടവനാടും പണ്ട് കടലിനടിയിലായിരുന്നു.കടലിനും വൈയും കായലിനുമിടയിൽ പൊന്തിവന്ന ഒരു തുരുത്താണ് കറുകത്തുരുത്തി. പുതിയ തുരുത്തിയും പിന്നീട് കടൽ പിൻവാങ്ങിക്കിട്ടിയ സ്ഥലമാണ്. വെളിയങ്കോട്ടു നിന്ന് മന്ദലാംകുന്നിലേക്ക് പായവഞ്ചിയും ഹാരപ്പൻടൈപ്പ് ചെറുകപ്പലുകളും ജങ്കുകളും സഞ്ചരിച്ചിരുന്നു. കായൽവഴി ആറ്റുപുറമെന്ന ചെറിയ തുറമുഖചന്ത വരെ വഞ്ചിയിൽ സാധനങ്ങളെത്തിച്ചിരുന്നു എന്ന് ലോഗന്റെ മലബാർമാന്വലിലുണ്ട്. വെളിയങ്കോട്,പുറങ്ങ് എന്നീ പുറച്ചേരിവാരണങ്ങൾക്കപ്പുറം അഗാധമായൊരു കിടങ്ങായിരുന്നു കുണ്ടുകടവ്. അതിന്റെ മുനമ്പ് കാരക്കാട് എന്ന കടലൂരുഗ്രാമം. പെണ്ണാ(കണ്ണപ്പെണ്ണാ എന്ന് തമിഴ്)എന്ന പൊന്നാനിപ്പുഴക്ക് നപ്പിന്നൈ അഥവാ നിള എന്ന് പേര്. നിള കല്ലേക്കുറിച്ചി ആറ്റൂർപ്രദേശങ്ങളെ തഴുകിവരുന്നു. പാലക്കാട്ടെ ആറങ്ങോട്ട് (ആറിന്റെ അപ്പുറം)പോലെ ആറ്റുപുറവും, പന്റി(പന്നിയൂർക്കഴകം)യുടെ തിരുക്കോവലൂർഎന്ന കോവിൽപ്പള്ളി വിരുത്തിക്കാരുടെ കൊയപ്പാമഠവും ചേർന്ന നടുനാട് ചേരരുടെ പഴയ പെരുമ്പടപ്പ് (മഹാസൃഷ്ടി എന്ന മാക്കോതൈ മഹോദയം)ആദ്യത്തെ  മാക്കോതൈ മണ്ഡലമായിരുന്നു.

**മഞ്ചനമുടിക്കൊണ്ട ചേരരാജാവ്:-**

മഞ്ചനമെന്നാൽ സ്തംഭം,പ്ലവനം,മുങ്ങുന്നത്,മുങ്ങിക്കുളിക്കുന്നത്. മുങ്ങുന്നത് അഥവാ മഞ്ചനം ചെയ്യുന്നത് മഞ്ചി. അക്കരെ കടത്തുന്നത് പ്ലവനം .അതും മഞ്ചി അഥവാ വഞ്ചി തന്നെ. മത്സ്യരാജധാനി (വി രാട)ഉപപ്ലവ്യമെന്നറിയുന്നത് മത്സ്യത്തിന് ഇതുരണ്ടും സാധിക്കുമെന്നതുകൊണ്ടാണ്. വഞ്ചി(നാവ-കപ്പൽ) അങ്ങനെത്തന്നെയാണ്. വിജയസ്തംഭംനാട്ടി ദിഗ്വിജയംചെയ്ത് മുടിചൂടിയമന്നൻ,  മുടിയെ(കിരീടം) മുഴുകി (ത്യജിച്ച്)താരകബ്രഹ്മത്തിൽലയിച്ച് സംസാരത്തെ തരണം ചെയ്യുന്നവനുമാവണം. അതു കൊണ്ട് മഞ്ചനമുടിക്കൊണ്ട രാജാവ് ആദ്യം ദിഗ്വിജയം ചെയ്ത് സാമ്രാജ്യം പിടിച്ചെടുത്ത് ധർമ്മനിഷ്ഠയോടെ ഭരിച്ച് പിന്നീട് ഹിരണ്യഗർഭം കഴിച്ച് സർവ്വസ്വദാനം ചെയ്ത് ഈശ്വരദാസനായി സംസാര സാഗരം തരണം ചെയ്തവനായി മാത്രം മരിക്കണം. അതാണ് കേരളത്തിലെ ചേരരാജാക്കന്മാരുടെ മാത്രമല്ല,ഇന്ത്യയിലെ എല്ലാ രാജവംശങ്ങളുടേയും അലിഖിതനിയമം. ആ സമ്പ്രദായത്തെ കുറിക്കുന്ന പദമാണ് തമിഴിലെ മഞ്ചനമുടിക്കൊണ്ടാനെന്നത്.

കുരവൈയൂരെന്നാണ് ഇപ്പോഴത്തെ ഗുരുവായൂരിന്റെ പഴയ പേര്. കുരവൈ യൂരെന്നാൽ നാദബ്രഹ്മ പുരം. പരവൈ എന്നറിയുന്ന നൃത്തക്കാരികളുടെ പരവ യൂരും കുരവൈപ്പാട്ടും കുറിഞ്ചിപ്പാട്ടും മുഴങ്ങുന്ന കുരവൈ,കുറിഞ്ചിയൂരുകളും ആദി തിരുഞ്ചിക്കുളമായ വന്നേരിനാട്ടിലുമുണ്ട്. കേരളത്തിന്റെ വടക്കേ അറ്റം മഞ്ചേ ശ്വരമാണ്. അപ്പോസ്തലന്റെ കാലത്ത് കാരീശനെന്ന (കാരിസ്വരൂപം, കാരു ഷക വംശം) യഹൂദരായ കച്ചവടക്കാരെ ബുദ്ധിമുട്ടിച്ചതായി അവരുടെ ചരിത്രം പറയുന്നു. അവരുടെ വ്യാപാരവും സാമ്പത്തികവ്യവസ്ഥയും അട്ടിമറിക്കുകയാ ണെന്ന് സംശയം തോന്നിയിട്ടാവണമല്ലോ വിദേശികളെ കാരിസ്വരൂപം ബുദ്ധി മുട്ടിച്ചത്.തെക്കൻആർക്കോട്ട് കടലൂർമുതല് ഇങ്ങേ അറ്റം അറബിക്കടലോരം വരെ വ്യാപിച്ചു കിടന്ന തലപ്പള്ളിവരെ കാത്തിരുന്ന കാപ്പുതമ്പുരാന്മാരായ കാരിസ്വരൂപത്തിലെ കാരി എന്ന വേൾമുഖ്യനാണ് യഹൂദരെ ചെറുത്തത്. പ്രധാനമായും വാണിജ്യപരമായ മേൽക്കോയ്മ ശതവാഹനരിൽനിന്ന് പോകാ തിരിക്കാനാണ് കടലിലും കരയിലും സുശക്തമായ ഒരു കാവൽസംവിധാനം സംഘകാലത്തും അതിനുമുമ്പും ഇന്ത്യയിലുണ്ടായിരുന്നത്.അത് ഒരു പ്രതിരോ ധനടപടി യായിരുന്നു,ഏതു രാഷ്ട്രത്തിനും അതാവശ്യവുമാണ്.

പുറനാനൂറിലെ മൂന്നു ചെന്തമിഴ്ക്കവിതകള് വൻപരണരെന്ന പാരണരാണ് രചി ച്ചിരിക്കുന്നത് .ചിലരെല്ലാം വൻപരണരെന്നത് മേളത്തോളഗ്നിഹോത്രിയാ ണെന്നു പറയുന്നു. കപിലരുടെ കാലം ഒന്നാം സംഘമാണ്. പരണര് മൂന്നാം സംഘത്തിലാണ്. (നക്കീരനാര് ,ശുകം,തത്ത് എന്നൊക്കെ ഈ കവിക്ക് പേ ര്) മേളത്തോളഗ്നിഹോത്രി മൂന്നാം സംഘത്തിലാണ്. ഇവരെല്ലാവരും  കപില ന്റെ വംശക്കാരായതുകൊണ്ട് കപിലനെന്ന ഗോത്രനാമം ഉണ്ടായിരുന്നിരിക്ക ണം.ഇവരെല്ലാം ചേരരാജ്യക്കാരാണ്. വൻപരണരെന്നതിന് സംസ്കൃതം വകു ളാഭരണനെന്നും മണ്ഡനമിശ്രനെന്നുമാണ്.ആ പേരിൽ ആദിശങ്കരകാലത്തും ഒരു പ്രസിദ്ധവ്യക്തി ഉണ്ടായിരുന്നു. നക്കീരനാരുടെ കീരം (ശുകം)എഴുത്തച്ഛ ന്റെ പൈങ്കിളിരൂപമായി മലയാളസാഹിത്യം ആരംഭിച്ചു. പരണരുടെ പതിറ്റുപ്പ ത്തി ല് കടൽപിറകോട്ടിയ ചെങ്കുട്ടുവന്റെ പ്രശസ്തി പാടുന്നതിനാലാണ് അദ്ദേ ഹം മൂന്നാം സംഘക്കാരനാണെന്ന് ഞാനിവിടെ വിചാരിക്കുന്നത്. തമിഴ് പുസ്ത കങ്ങളിൽ രണ്ടാം സംഘക്കാരനാണ് അദ്ദേഹം.

സംഘകാലത്തിനുശേഷമുള്ള പതിനെട്ടരക്കവികളെന്നുവിളിക്കാവുന്ന പയ്യൂരെ പട്ടേരിമാരുടെ പഴയ പൂർവ്വീകര് ധ്യാനത്തിനുപയോഗി ച്ചിരുന്ന ഗുഹകളും മുനിമടകളും ശിലായുഗകാലത്തേ ഉണ്ട്. അവരുടെ പൂർവ്വീകരുടെ കൊടക്ക

ല്ലുകളും നന്നങ്ങാടികളും ഉണ്ട്. കേരളത്തിലെ പല സ്ഥലങ്ങളിലും ഇവയുണ്ട്. തലപ്പള്ളിയിലാണ് ഒരു ക്ലസ്റ്ററിങ്ങ് കാണുന്നത് എന്നത് പുരാവസ്തുപ്രേമികളെ സംബന്ധിച്ചിടത്തോളം പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. പാലിയോലിത്തിക്ക് ആയുധശേഖരവും അവശിഷ്ടങ്ങളും പാലക്കാട്ടു ആറങ്ങോട്ടുസ്വരൂപം ഭൂമിയിൽനിന്നും ധാരാളം കിട്ടിയിട്ടുണ്ട്. (എനിക്ക് കണ്ടെത്താനായ കോപ്പക്കുഴികള് മുതലമടയിൽ ചുരുങ്ങിയത് 40000 കൊല്ലം മുമ്പേ മനുഷ്യവാസമുണ്ടായിരുന്നതായി തെളിയിക്കുന്നവയാണ്.അവ ഇനിയൊരു അദ്ധ്യായത്തിൽ വിവരിക്കും). മൂഷകവംശകാവ്യത്തിലെ അതുലവാക്യം വെച്ചുനോക്കുമ്പോള്, രാമഘടമൂഷകന്റെ ആദ്യ മൂഷകരാജധാനി കടലും കരയും വഴി ഗതാഗതവും വ്യാപാരവും നിർബ്ബാധം നടത്താവുന്നതും നിയന്ത്രിക്കാവുന്നതുമായ പാലക്കാട്ടു ചുരവും അതിറങ്ങിവരുന്ന സമതലപ്രദേശങ്ങളുമാണ്. തൃശ്ശൂർ,കുന്നംകുളം,വന്നേരിനാട് എന്നിവയും കൂടി പെടുന്ന ആദിമതലപ്പള്ളിസ്വരൂപവും അവിടത്തെ കാരി,കന്തസ്വരൂപമായ ട്രൈബൽവേട (ബെട്ട)രാജാക്കന്മാരും ജനതയും ഇപ്രകാരം പുരാതനഭാരതചരിത്രത്തിലെ അതിപ്രധാനമായ പങ്കു വഹിച്ചിരുന്നവരാണ്. മൂഷകവംശത്തിന്റെ തമിഴ്മലയാളനാമം ഇന്നും പേറുന്ന തലപ്പള്ളിക്കാരുടെ എലിയങ്കാട്ടുസ്വരൂപം ഇവിടെയായിരുന്നു.

ചിലപ്രധാനസ്ഥലനാമങ്ങളുണ്ട്.കാഞ്ഞിരമുക്ക്,പനമ്പാട്ട്,മാറഞ്ചേരി,ഐലക്കാട്,എരമംഗലം,അയിരൂർ,പുകാരത്തറ,കോലൊളമ്പ്,കോയിൽപ്പള്ളി, കൊടത്തുര്,പുന്നയൂർ, പുന്നയൂർക്കുളം, പുന്നത്തൂർ,എടക്കാട്, എടക്കഴിയൂർ, കുപ്രവള്ളി എന്നിങ്ങനെ.

കോ(ഗോ)ത(ദ)മുക്കിനടുത്തുള്ള കോയിൽപ്പള്ളി എന്ന കോയപ്പാമഠം രാജാവിന്റേയും ഈശ്വരന്റേയും സ്ഥാനമാണ്. ഇത് സംഘകാലത്തേ നിലവിലുള്ള സമ്പ്രദായമാണ്.അതിനുമുമ്പും മൂഷകരാജാക്കന്മാരുടെ പതിവാണ് എന്ന് രാജരാജക്ഷേത്രത്തിന്റെ (തളിപ്പറമ്പ്)വാസ്തു നോക്കിയാലറിയാം. ഈശ്വരന്റെ പ്രതിപുരുഷനായി രാജാവ് ഭരിക്കുന്നതുകൊണ്ടാണ് രാജാവിന്റെ കൊട്ടാരത്തിനും കോയിൽപ്പള്ളി (കോ അഥവാ ഈശ്വരപുരുഷനായ രാജാവ് ശയിക്കുന്ന-പള്ളി കൊള്ളുന്ന സ്ഥാനം)എന്നു പേര്. കുടനാട്, കൊടനാട്, കൊടാലിൽ, കോടത്തുരെന്ന കൊടത്തുര് ഇവയെല്ലാം കുട(ഛത്രം)ചൂടിയ രാജപുരുഷന്മാരുടെ നാമചിഹ്നം വഹിക്കുന്നു. കുടയെപ്പോലെ കുടവും (ഘടം) രാമഘടമൂഷകർക്ക് നാമചിഹ്നമാണ്. ഛത്രം ക്ഷത്രിയർക്കും മികച്ച വ്യാപാരികളായ വൈശ്യർക്കും അനുവദിച്ചു കൊടുത്തിരുന്നുവെങ്കിലും രാജാധി

കാരമുള്ള ചക്രവർത്തിക്കേ വെൺകൊറ്റക്കുട പതിവുള്ളൂ. കുടക്കോനെന്നത് സംഘകാലത്തെ ചേരരാജാവിന്റെ പേരാണ്. ഇരാമർകുടമൂഷകന്റെ പേരിലുള്ള കുടയും കുടവും (ഘടം,ഛത്രം)ഘടോത്കചനും ഉണ്ടായിരുന്നു എന്നത് ഇനിയൊരവസരത്തിൽ വേദപാഠശാലയായ കടവല്ലൂരിനെക്കുറിച്ച് പറയുമ്പോൾ വ്യക്തമാക്കാം. ഇവരണ്ടും മെഹ്ർഗാർഹ്,ഇൻഡസ് സീലുകളിലുണ്ട്. കൂടലെന്ന സഭാസ്ഥാനം സഭകൂടുന്ന ജനകീയസ്ഥാനമാണ്. കുടി,കൂടല്, കുടിൽ.കൂടം- കുടക്കോന്റെ അദ്ധ്യക്ഷതയില് പണ്ഡിതരും കലാകാരന്മാരും ജനങ്ങളും ഒത്തുചേരുന്ന സ്ഥാനമാണ്. തൃശ്ശൂരും തെക്കേമലബാറും ഉൾപ്പെട്ട കുടനാട്,പൂഴി,കൂപക,മൂഷക,വേണാട്ടുകളുടെ തലപ്പള്ളിയാണ്. തലക്കാവേരി എന്നാല് ,കാവേരിയുടെ ഉത്ഭവസ്ഥാനം.അതുപോലെ കേരളരാജവംശത്തിന്റെ ഉത്ഭവ സ്ഥാനമാണ് തലപ്പള്ളി. കുടലൻ,കൌടം,കൌടല്യൻ മുതലായ പദങ്ങൾ ചാണക്യന്റെ സഭാംഗത്വം കൂടല്ലൂർകിഴാരുടെ കൂടല്ലൂർസഭയിലാണെന്ന് ചൂണ്ടിക്കാണിക്കുന്നു.ഗുപ്തനെന്നപേര് ചന്ദ്രഗുപ്തമൌര്യന്റെ ഉത്ഭവം ശാതവാഹന(വാഹക)വണിക് വൈശ്യസംഘത്തിലാണെന്നും.

ചിത്തിരൈക്കൂടലെന്നത് തമിഴകത്തെങ്ങും കീർത്തി കേട്ടതാണ്. ജൂൺമാസം മുതൽ, സപ്തംബറ്മാസംവരെയുള്ള തെക്കുപടിഞ്ഞാറൻകാലവർഷക്കാറ്റിനനുസരിച്ച് വിദേശരാജ്യങ്ങളിലേക്കുപോയ കപ്പലുകളെല്ലാം കേരളത്തിലേക്ക് തിരിച്ചെത്തും. സപ്തംബർഒക്ടോബറിലാണ് ആ കപ്പലുകളിലെ തിറ (വസ്തുക്കൾ) രാജധാനിമുററത്ത് കുമിയുന്നത്. ചിത്രപക്ഷഅയനാംശവും സഭയും കൂടുന്ന ഈ കൂടൽസ്ഥാനം (നദീസംഗമസ്ഥാനം)എന്ന ചിത്രകൂടം ഭരദ്വാജ, നാഗരാജാക്കന്മാർക്ക് പ്രധാനമാണ്. ഓണം കഴിഞ്ഞാൽ തുലാവർഷത്തിനുമുമ്പ് ദേശാടനക്കിളികളാണ് ആദ്യം പറന്നെത്തുക. ഉത്തരായനം കഴിഞ്ഞാലവ വടക്കോട്ട് പറന്നുപോകും. കോട്ടാരൻ അഥവാ വ്രജക്കിളി എന്നുവിളിക്കുന്ന ഒരു പക്ഷി ആദ്യം വരുന്നത് സമൃദ്ധിയുടെ മുന്നോടിയാണെന്ന് വിശ്വസിക്കുന്നു. ഇവയെ പിൻതുടർന്നാണ് കപ്പലുകളെത്തുന്നത്. യൂറോപ്പിലെ Albatross ന് സദൃശമാണ് ഈ കിളി. ചുവന്നുനീണ്ട കൊക്ക്, മനുഷ്യരുടെ കയ്യോളം നീണ്ട ചിറക്. പ്രാർത്ഥനപോലെ കരച്ചില് എന്ന് സി.രാധാകൃഷ്ണൻ ആധുനികകാലത്തും ഇതിനെ നിളാതീരത്ത് കണ്ടതായി വർണ്ണിച്ചിട്ടുണ്ട്. (ഭൂമി പിളർന്നോ പിളരാതെയോ). വരാഹമിഹിരന്റെ ബൃഹദ്സംഹിതയിൽ ഖഞ്ജനദർശനം എന്ന് ഒരദ്ധ്യായമുണ്ട്. അതിൽ ഇത്തരം ദേശാടനക്കിളികളുടെ നിരീക്ഷണമാണ് വിഷയം. Oxford Dictionaryയിൽ വെളുത്തെ ഐബിസ് പക്ഷിയെ ഇതുപോലെ ഈജിപ്തിലും ദൈവീകമായി കരുതി നിരീക്ഷിച്ചിരുന്നതായി പറയുന്നു. കോ

തോരോ അഥവാ കോത്താരനെന്ന ഈ കിളി (കോ അഥവാ രാജാവിന്റെ കിളി) ചക്രവർത്തിമാരുടെ കിളിയായി കേരളത്തിലും വ്രജത്തിലെ കിളിയായി കർക്കമിസ്സിലും മനുതാരോ (മനുവിന്റെ കിളി) ആയി പോളിനേഷ്യയിലും അറിയപ്പെട്ടു. മനുവിന്റെ കാലം മുതൽ പോളിനേഷ്യക്കാർക്കും ശ്രീകൃഷ്ണന്റെ വ്രജവാസികൾക്കും ഈജിപ്തുകാർക്കും ദേശാടനക്കിളികളെ നിരീക്ഷിച്ച് കാലാവസ്ഥ അറിയുന്ന സമ്പ്രദായമുണ്ട്.

തമിഴകമെങ്ങും ചിത്രാപൌർണ്ണമിമുതല്,വൈശാഖപൌർണ്ണമിവരെ 28 ദിനം ഇന്ദ്രവിഴാ (ഇന്ദ്രോത്സവം) കൊണ്ടാടിയിരുന്നു. ഇക്കാലങ്ങളിലും സഭകളിലെ കൂടൽനായകനായ സഭാപതി (ഭരണാധികാരി) കോയിൽപ്പള്ളികളിലെഴുന്നള്ളിയിരിക്കും. രാജപുരുഷനിരിക്കുന്ന ഗൃഹം കോവിൽ(കോയിൽ), രാജ്ഞി ഇരിക്കുന്നസ്ഥലം കോത അഥവാ കോത്തിൽ(കോട്ടക്കൽ). .പെണ്ണ് ഇരിക്കുന്ന സ്ഥലം പെണ്ടിർഇരി അഥവാ ലോപിച്ച പെരിണ്ടിരി. പെങ്ങാമുക്കും സ്ത്രീകളുടെ വാസസ്ഥാനമാണ്. നന്ദനിരിക്കുന്ന സ്ഥലമാണ് നന്ദനുക്ക്. കൊച്ചനൂര്, അയ്യനൂര്ചേവായൂര് – ഇതൊക്കെ യുവരാജാവായ പുത്രനിരിക്കുന്ന സ്ഥലമാണ്. കോഴിക്കോട്ട് കോ ഇരിക്കുന്ന കോവൂരും മാ (അമ്മ) ഇരിക്കുന്ന മാവൂരും ചേയ്(കുട്ടി.,യുവരാജാ) ഇരിക്കുന്ന ചേവായൂരും അടുത്തടുത്തുതന്നെ കാണാം.

വന്ദേരിയിലെ കൊയപ്പള്ളിയിൽ ഇന്ന് പഴയ ഒരു ക്ഷേത്രമേ ഉള്ളൂ.അതിന്റെ പ്രൌഢിപോയിരിക്കുന്നു. ചുറ്റും കിടങ്ങും അതിൽ മുതലകളും ഈ അടുത്തകാലം വരെ ഉണ്ടായിരുന്നു.(വടക്ക് അനന്തപുരം ക്ഷേത്രത്തിലെന്നപോലെ) എലിയങ്ങാട്ടിലെ കോവിലകം ചിറയിലും രണ്ടുമുതലകളുണ്ടായിരുന്നു. അവയെ കണ്ടനെന്നും കാളിയെന്നുമാണ് വിളിച്ചിരുന്നത്.(രാജാവിന്റേയും രാജ്ഞിയുടേയും നാമം തന്നെ മുതലകൾക്കും തലപ്പള്ളിക്കാർകൊടുത്തിരുന്നു).അവ വേട്ടേക്കരന്റെ മുതലകളാണെന്ന് വിശ്വസിക്കുന്നു.വെയിലിറച്ചാൽ അവ വയലിലെ തോടുവഴി നാലപ്പാട്ടെ കുളത്തിൽവന്ന് കിടക്കാറുണ്ട്. കൊയപ്പള്ളി ക്ഷേത്രക്കിണറ്റിൽനിന്ന് കിടങ്ങിലേക്ക് ഒരു തുരങ്കമുണ്ട്. കിണറ്റിൽ കിണ്ടിഎറിഞ്ഞാല് ആണും കിണ്ണം എറിഞ്ഞാൽ പെണ്ണും ജനിക്കുമെന്നാണ് വിശ്വാസം. ആ വെള്ളത്തിൽ ഗംഗാദേവിയുടെ സാന്നിദ്ധ്യമുണ്ടെന്നാണ് വന്ദേരിക്കാരുടെ പഴയവിശ്വാസം. ബാലാമണിയമ്മയുടെ മകന് മോഹൻദാസിന് മൂന്നു ആൺകുട്ടികൾക്കുശേഷം ഒരു പെൺകുട്ടി ഉണ്ടാവാനായി , അവിടെ കിണ്ണം എറിഞ്ഞിരുന്നു.അതിനുശേഷമാണ് ഒരു മകളുണ്ടായത്. സാമൂതിരിയുമായുള്ള

യുദ്ധങ്ങളും തുടരെയുള്ള ആക്രമണങ്ങളും കൊണ്ട് പെരുമ്പടപ്പസ്വരൂപം കോവിലധികാരികള് തങ്ങളുടെ കോവിലും സ്ഥാനവും നിലപാടുതറകളുമെല്ലാം ഉപേക്ഷിച്ച് പോകുംവരെ (രാമഘടമൂഷകകാലം തൊട്ട് പതിമൂന്നാം നൂറ്റാണ്ടുവരെ അവരാണ് ഇവിടെ ഭരിച്ചത്)) ഈ സ്ഥലം ജ്ഞാനികൾക്കും വണിക്കുകൾക്കും പുണ്യസ്ഥാനമായിരുന്നു. തലപ്പള്ളിവാൾനമ്പി കക്കാട്ട് കാരണവപ്പാട് ഒരു പരദേശിപ്പെരുമാളെ വധിക്കയും അതിന് ധർമ്മിഷ്ഠരെന്നു കേളികേട്ട വന്ദേരിയിലെ ശ്രമണ,ബ്രാഹ്മണസഭ പ്രേരിപ്പിക്കയും ചെയ്തതും, പന്നിയൂരെ വരാഹമൂർത്തിയെ രാജശക്തിക്ഷയത്തിനായി ചുട്ടുകരിച്ചതുമാണ് വന്ദേരിയുടെ ക്ഷയത്തിന് കാരണമായി പറയപ്പെടുന്നതെങ്കിലും , വാണിജ്യവും അതോടനുബന്ധിച്ച സമ്പ ത്തും ഭരണവും വിദ്യാഭ്യാസസൌകര്യങ്ങളും  സാമൂതിരിയുടെ ചേരിപ്പോരുകൊണ്ട് ദുർബ്ബലമായതാണ് ഇതിനുള്ള യഥാർത്ഥകാരണം. ഒന്നാം മൂഷകപ്പെരുമാളിനാൽ സ്ഥാപിതമായി, ചേര,ചോള, പാ ണ്ഡ്യ, ചേദിനൃപന്മാരായ പെരുമാക്കന്മാരാലെല്ലാം ഐശ്വര്യ പൂർണ്ണമായി സംരക്ഷിക്കപ്പെട്ട കേരളഹൈഹയത്തിന്റെ വിഭജനം (വടക്ക് കോലത്തിരി,തെക്കുവേണാട്, നടുക്ക് പെരുമ്പടപ്പ് കോവിലധികാരി)ഇന്ത്യയുടെ വിഭജനത്തിന്റെ മുന്നോടിയായിരുന്നു. ചേരിപ്പോരും മൂപ്പിളമത്തർക്കവും കുറുമാറ്റവും മത്സരവും അതിലെല്ലാം വിദേശികളെ ഇടപെടീക്കലും കൊണ്ട് അവസാനം നമ്മളാണ് ഈ സമ്പന്ന വ്യവസ്ഥിതിയെ വിദേശികളുടെ വിഹാരരംഗമാക്കാനനുവദിച്ചത്. ആദ്യം സാമൂതിരിക്കും കുഞ്ഞാലിമരക്കാർക്കും,പിന്നീട് പോർച്ചുഗീസ്, ഡച്ച്, ഇംഗ്ലീഷ്കാർക്കും എല്ലാ അവകാശങ്ങളും വിട്ടു കൊടുക്കേണ്ടിവന്നു കാർത്തവീര്യന്റെ കാലംമുതലുള്ള മൂഷകവംശശാഖകൾക്ക്.

കോലം എന്നത് ഒരു ജ്യാമിതീയരൂപമാണ്. വാസ്തുവിശേഷമാണ്. മണ്ഡലമാണ്. ചേരനാട്ടിലെ രാജഗൃഹത്തിന്റെ പേരുമാണ്. കർണ്ണാടകത്തിലിതിന് ഉച്ചാരണം കുലോം എന്നാണ്. (തെയ്യത്തിൽ മടിയന് കുലോം എന്ന ഉച്ചാരണം പോലെ).കോവിലകത്തിന്റെ ഗ്രാമ്യപദങ്ങളാണിവ. കോലും അംഗുലവും വെച്ച് (കോലാംഗുലമെന്ന് വ്യാസന്റെ കൃതികളില്)തച്ചന്മാർ പണിയുന്ന സർവ്വതോഭദ്രമായ നാലുകെട്ട്,എട്ടുകെട്ട്,പതിനാറുകെട്ട് എന്നിങ്ങനെ വിവിധ അളവുകളിലുള്ള കോവിലകങ്ങൾ(കോലങ്ങള്)ഉണ്ട്. മധുരസ്വരകോലാഹലമുഖരിതമായ ആദ്യത്തെ കോലം ഗേയപുരം(കേയപുരം)എന്ന പേരിലും കോലാഹലനഗരമെന്ന പേരിലും അറിയപ്പെട്ടു. ഉർവ്വശ്രു എന്ന ദേവയാനീപുത്രന്റെ പത്തൊമ്പതാം തലമുറയിലെ അനന്തവർമ്മനാണ് ആദ്യത്തെ കോലാഹലനഗര സ്ഥാപകനെന്നു കരുതപ്പെടുന്നു. ഇദ്ദേഹത്തിന് കോലാഹലനെന്നും പേരുണ്ട്.

കോലാഹലന്റെ എണ്പതാം തലമുറക്കാരന് വീരസിംഹന് ഒറീസ്സയുടെ രാജാവായിരുന്നു. ഉണ്ഡ്രം എന്നാണ് ഒറീസ്സയുടെ ആദ്യകാലസംസ്കൃത നാമം. കേരളത്തിനും ഉണ്ഡ്രം എന്ന പര്യായം ഉണ്ടായിരുന്നു. അനന്തനാഗിലെ ശുക്തിമതീതീരത്ത് ഒറീസ്സാ ചെപ്പേടനുസരിച്ച് അനന്തവർമ്മനാണ് ആദ്യത്തെ ഒറീസ്സയിലെ കോലത്തിരി. ശുക്തി എന്നാല് മുത്ത്. ഹാരി,വിന്ദുഫലം, ശശിപ്രഭം എന്നും അർത്ഥമുണ്ട്.ഈ ബിരുദങ്ങളെല്ലാം തുർവ്വശു സന്തതികളുടെ ബിരുദങ്ങളായി പറയുന്നു. മുത്തരയനും,മുത്തപ്പനും,ഹാരീതിപുത്രനും (ആരീതി)വിന്ദനും അനുവിന്ദനും ശശനും ശശാനിയനുമെല്ലാം ഈ ബിരുദധാരികളാണ്. തിരു(മഹാലക്ഷ്മി), തിരുവൻ(ധ്രുവ) എന്ന് അചഞ്ചലമായ ഐശ്വര്യമുള്ളവരായും, അറിയപ്പെടുന്നു. തിരുവനും തുരുവനും തുരുവസുവായി തദ്ഭവം പ്രാപിച്ചു. തിരുവൻകോട് ,അനന്തവർമ്മന്റെ നാമത്തിലും ആദിശേഷന്റെ നാമത്തിലും ഉള്ളതാണ്. ഇത്തരം ബിരുദങ്ങൾ എല്ലാ യദുപൂരുവംശജരും സ്വീകരിച്ചിരുന്നു എന്നതു കൊണ്ട് ഇത് തുർവ്വശുക്കളുടെ മാത്രമല്ല, യയാതി പുത്രരുടെ മുഴുവനും ബിരുദമായിരുന്നു. തുർവ്വശു വംശത്തിന് പ്രധാനമായി നാലു താവഴികളാണുള്ളത്. നാലിലും രാജാവ് താമസിക്കുന്ന സ്ഥലത്തിന് കോലം എന്നുതന്നെയാണ് പേര്.

1. പൂർവ്വതീരത്തെ ഒറീസ്സയിലെ പൂർവ്വഗംഗർ.
2. കർണ്ണാടകത്തിലെ പശ്ചിമഗംഗര്.
3. പശ്ചിമതീരത്തെ കേരളപുത്രർ(ചേരവംശം)
4. വിജയനഗരവംശത്തിന്റെ പൂർവ്വീകരായ സ്സ്വര് (സാലൂൻ മഹാഭാരതകാലത്ത് പശ്ചിമതീരവും കടലിലെ ദ്വീപമായ സൌഭാനഗരവും ഭരിക്കുന്ന രാജാവും നാവികനുമാണ്.ദ്വാരകയിൽ വെച്ച് പ്രദ്യുമ്നനുമായി യുദ്ധം ചെയ്തു. കൃഷ്ണനാണ് സാലുനെ വധിച്ചത്.)

ഏഡി 1118ലെ പൂർവ്വഗംഗനൃപനായ അനന്തവർമ്മന്റെ ചെപ്പേടില് ഗംഗവംശം (ഗാംഗേയവംശം-കൊങ്ങുവംശം)എന്ന സ്വരൂപനാമം ഗംഗാദേവിയെ ആരാധിച്ചുകിട്ടിയ പുത്രനെന്നാണ്. പ്രസിദ്ധരായ മൂന്നു ഗാംഗേയരുണ്ട് നമുക്ക്.ഭീഷ്മരും സുബ്രഹ്മണ്യനും പരശുരാമനും. ഇവരുടെ പ്രത്യേകതകള് ,വില്ലാളിവീരന്മാരും, സർവ്വവിദ്യാപാരംഗതരും ശത്രുവിനാശകരും സേനാപതിമാരും,നിഷ്കാമകർമ്മമായി വീരയുദ്ധം ചെയ്യുന്നവരും അഗ്നികുലമാകയാല് കോപം കൊണ്ടും ജ്ഞാനം കൊണ്ടും സർവ്വം ഭസ്മമാക്കാനുള്ള കഴിവുള്ളവരുമാണെന്നതാണ്. ഇപ്രകാരം ത്യാഗികളും വില്ലവരും ഗാംഗേയരുമായ സർവ്വവിദ്യാപാരംഗതരായ വംശമാണ് ഗംഗാധരക്കോയിലധികാരികളുടെ കേരളപുത്ര,മൂഷക, വന്ദേരിമാടഭൂപതി വം

ശവും.ശതക്രതുക്കളും വിശ്വജിത്തുക്കളുമായ വേദജ്ഞരാണ് അവരെല്ലാം. വേട്ടക്ക് പോയ ശന്തനുവിന് വേട്ടൈക്കൊരുമകനായി ഗംഗ കൊടുത്തഭീഷ്മരും ,പന്തളത്തരചന് കിട്ടിയ അയ്യപ്പനും ഈ ഗുണങ്ങളുള്ളവരാണ്. 21 വട്ടം ദിഗ്വിജയം നടത്തിയ പരശുരാമനോ, അസുരനിഗ്രഹം ചെയ്ത സുബ്രഹമണ്യനോ തനിക്കുവേണ്ടിയല്ല, ധർമ്മപാലനത്തിനും ദേവ സംരക്ഷണത്തിനുമാണ് യുദ്ധം നടത്തിയത്. വന്നേരിയിലെ കോയിൽപ്പള്ളിയിലെ ജലം ഗംഗാതീർത്ഥമാണെന്നു സങ്കൽപ്പിച്ച് ,സന്തതിക്കുവേണ്ടി കിണ്ടിയോ കിണ്ണമോ എറിയുന്ന ചടങ്ങ് ഈ ഗാംഗേയവംശത്തിന്റെ വിശ്വാസത്തിന്റെ ഭാഗമാണ്.

ഊർദ്ധ്വമൂലം അധഃശാഖം എന്ന് പറയപ്പെടുന്ന മഹാഅശ്വത്ഥമായ കൽപ്പതരുവാണ് സംസാരപ്രപഞ്ചവും. വംശവൃക്ഷങ്ങളെല്ലാം അതിന്റെ സിംബലാണ്. ഇതിനെ വളർത്താനും പോഷിപ്പിക്കാനും ,നശിപ്പിക്കാനും ,ത്യജിക്കാനും സന്നദ്ധമായ ബ്രഹ്മക്ഷത്ര,വൈശ്യ, ശൂദ്ര, ശൈവവൈഷ്ണവശാക്ത,സംഘാതത്തെ മുഴുവനും ഗംഗാധരക്കോവിലധികാരികളെന്ന ഈശ്വരപ്രതിപുരുഷൻ പ്രതിനിധീകരിക്കുന്നു. അവരുടെ നാവലം ദ്വീപിൽ ത്രിമൂർത്തി ക്ഷേത്രങ്ങളുണ്ട്. ഇന്ത്യയിലെ ചുരുക്കം ബ്രഹ്മക്ഷേത്രങ്ങളിലൊന്നാണ് തിരുനാവായിലേത്. വന്ദേരി ബ്രഹ്മക്ഷത്രവംശത്തിന്റെ ട്രൈബൽസ്വഭാവം മൂഷകവംശകാവ്യത്തില് അതുലന് പ്രസ്താവിക്കുന്നുണ്ട് . കാർത്തവീര്യാർജ്ജുനപത്നി ഇവിടത്തെ വേട(ബെട്ട)രാജാവിന്റെ വേഷം കണ്ട് പേടിച്ചരണ്ടു കരഞ്ഞതായി കവി പറയുന്നു. ട്രൈബൽസംസ്കാരത്തിന്റെ കാഞ്ഞിരവൃക്ഷത്തോടു ബന്ധപ്പെട്ട സ്ഥലനാമങ്ങള് കേരളത്തില് സുലഭമാണ്. കാവുകളിലാണ് കാഞ്ഞിരം വളർത്തുക. വന്ദേരിയിലെ കാഞ്ഞിരമുക്ക്, കൊച്ചിയിലെ കാഞ്ഞിരപ്പള്ളി, മുതലായ സ്ഥലനാമങ്ങളിൽ സ്ത്രീ (ദേവി)ഇരിക്കുന്ന കാവിനോടും, പുലയന്മാരോടും കാലിച്ചാനെന്ന കോവലനിരിക്കുന്ന (ഗോപാല)ഇടയവംശത്തോടും സംബന്ധപ്പെട്ടിരിക്കുന്നു. പുലയരുടെ കാർഷികദൈവമായിരുന്നു കാലിച്ചാനെന്ന ശ്രീകൃഷ്ണനെന്ന് ഇന്ന് എത്ര പേർക്കറിയാം. കാലിച്ചാനെന്ന ഉർവ്വരദേവത കാഞ്ഞിരച്ചോട്ടിലാണിരിക്കുക. (കാഞ്ഞിരമന്റം എന്ന് സംഘകാലത്ത്).തുലാമാസത്തിലെ പത്താമുദയത്തിന് പിതൃദേവതയായ (തുർവ്വശുവംശത്തിനും യദുവംശത്തിനുമെല്ലാം കൃഷ്ണന് പിതാമഹനാണ്)കാലിച്ചാന് പുലയവംശം പാൽക്കഞ്ഞി നേദിച്ചിരുന്നു. കാലിച്ചാന്തൂട്ട് എന്നാണിതിന് പേര്. (മലബാർ മഹോത്സവം സോവനീറിൽ കാണുക പേജ് 622)ദേവസ്ഥാനങ്ങൾക്ക് പുലയരും കോട്ടം എന്നാണ് പറയുക. അയ്യ എന്ന പത്മനാഭസഹോദരിയായ യക്ഷിക്ക് (പത്മാവതീയക്ഷി) ഇടയരും ജൈനരും വൈഷ്ണവരും അടക്കമുള്ള ഇന്ത്യൻ ജനത മുഴുവനും പാലട നേദിച്ചിരുന്നു. ലോഗന്റെ മാന്വലില് (പേ.356)തുലാപ്പത്ത് നായന്മാർക്ക് പള്ളിവേട്ടക്കാലമാണ് എന്നു കാണാം.പള്ളിവേട്ട് ,തിരുക്കോവിലാറാട്ട് മഹോത്സവം,കാവേരിസംക്രമണവേളയായ തുലാവിഷുവത്തിൽ ശനിഗ്രഹത്തിന് ഉച്ചപ്പൂജ, കാലിച്ചാന്തൂട്ട്- എല്ലാം ഒരേ കാലത്ത് ഒരേ ഋതുവിൽ എല്ലാ ഇന്ത്യക്കാരും ചെയ്യുന്നു. ഇടയരും പുലയരും നായരും നാഗഗണങ്ങളും,

ജൈനബ്രാഹ്മണാദികളും ജ്യോതിഷികളും എല്ലാം അവരവരുടെ പിതൃപൂജ ചെയ്യുന്നത് കാവേരിയിൽ അക്കാലത്ത് ഗംഗാസാന്നിദ്ധ്യം ഉണ്ടെന്ന വിശ്വാസത്തോടെയാണ്- പെരുമ്പടപ്പ കൊയിൽപ്പള്ളിയിലെപ്പോലെ. പൊന്നാനിപ്പുഴയിൽ ഗംഗാസാന്നിദ്ധ്യം വരുന്ന കുംഭമാസത്തിലെ (മാഘമാസം)മകം നാളിലാണ് ഒരു വ്യാഴവട്ടത്തിലൊരിക്കലുളള മഹാ മഘം(മാമാങ്കം)എന്ന കുംഭമേള നടക്കുന്നത്. അന്ന് ഗംഗാധരക്കോവിലധികാരികളുടെ കോയിൽപ്പള്ളിയിലെ കിടങ്ങിലും ഗംഗാസാന്നിദ്ധ്യമുണ്ട്.

രാമനാട്ടുകരയിലെ അഴിഞ്ഞിലം തളി മഹാവിഷ്ണുക്ഷേത്രത്തിന്റെ ലഘുലേഖയിൽ കേരള ത്തിലെ അറിയപ്പെടുന്ന തളി ക്ഷേത്രങ്ങളിലൊന്ന് കാഞ്ഞിരമുക്കിലാണെന്ന് കാണാം. (അഴിഞ്ഞിലത്തുകാരനാവാം ചെങ്കുട്ടവന്റെ സഭയിലെ അഴുമ്പി ൽവേള്). ചരിത്രാതീത കാലത്താണ് കാഞ്ഞിരമുക്ക് തളി പ്രസിദ്ധമായിരുന്നത്.  ആഴ്വാഞ്ചേരിതമ്പ്രാക്കളുടെ വാ സസ്ഥാനമായ മാറഞ്ചേരി (മറവഞ്ചേരി)ക്ക് അടുത്താണിത്. തമ്പ്രാക്കളുടെ ചിറയില് ഞങ്ങളൊക്കെ കുട്ടികളായിരുന്ന കാലത്തുപോലും പടവിന്മേലും വെള്ളത്തിലും പഴയ സ്വർണ്ണനാണ്യങ്ങളുണ്ടായിരുന്നു. ജലദേവതയായ ഗംഗക്കുള്ള വഴിപാടായി പലരും ഇട്ടതാണത്രെ. നെടുംപുറയൂർനാട്ടുവാഴിയുടെ ആദിമതലസ്ഥാനം തലപ്പള്ളിയിലെ തളി ഗ്രാമത്തിനടുത്താണെന്ന് ഇന്ത്യന് ഹിസ്റ്ററി ക്വാർട്ടർലി പതിനാലാം വാള്യത്തില് എ. ഗോവിന്ദവാര്യർ പറയുന്നു.തരൂർസ്വരൂപത്തിന്റേയും തലപ്പള്ളിസ്വരൂപത്തിന്റേയും പൂർവ്വീകര് കാരിസ്വരൂപം തന്നെയാണ്. കോലത്തിന് പന്നി(വരാഹം) എന്നും പേരുണ്ട്. കോലത്തിരി പക്ഷക്കാരെ പന്നിയൂർഗ്രാമക്കാരെന്നു വിളിച്ചിരുന്നു.കോല് തച്ചന്റെ മുഴക്കോലും ഹലം കർഷ കന്റെ കലപ്പയുമാണ്. മുഴക്കോലും കലപ്പയും ഉപയോഗിച്ച് കാർഷികവൃത്തിയും വാസ്തുവിദ്യയും നടത്തുന്നവരും അളവിലും തൂക്കത്തിലും കണിശക്കാരുമായ കേരളജനതതന്നെയാണ് കോലാഹലസ്വരൂപത്തിന്റെ തനിമ. ഇത് ഹരപ്പ, മോഹഞ്ജദാരോ-സരസ്വതി-സൈന്ധവ സംസ്കാരത്തിന്റെ സ്വഭാവവുമാണല്ലോ. കലപ്പയുടെ ഉഴച്ചാലായ സിതയിൽനിന്നു കിട്ടിയ ഐശ്വര്യദേവതക്ക് സീത എന്നാണ് ഇന്ത്യയിലെ കർഷകരിട്ട നാമം.ഭൂമിപുത്രിയായ ആ ഗോദ (ഗോ അഥവാ ഭൂമി എന്ന കാമധേനു) തന്ന വരദാനം കോതയെന്ന് തമിഴിലറിയ പ്പെടുന്നു. ചേരവംശത്തിന്റെ ഐശ്വര്യവരദാനം ഈ ഭൂമിയിലെ സസ്യസമൃദ്ധിതന്നെയാണ്. കോലത്തിരിയുടെ സംസ്കൃതപദം ഗോളാദ്രി. ഗോളാദ്രിയെന്ന ഭൂദേവിയെ ഒറ്റക്കൊമ്പിലുയ ർത്തിയ വിഷ്ണുവരാഹം 7 ശാഖയായി പിരിഞ്ഞ (സപ്തസ്വരം,സപ്തശാഖ,സപ്തകുലശൈലം എ ന്നിങ്ങനെ)വംശശാഖകളെക്കൊണ്ട് അവളെ നിലനിർത്തുകയും ചെയ്യുന്നു. കണ്ണു കൊണ്ടു കാണാവുന്നിടത്തുളള പ്രകാശനാട്ടുകളായ വെട്ടത്തുനാട്ടുകളും , 7 കൊണ്കാണങ്ങളും എല്ലാം അദൃശ്യമായ സപ്തരശ്മികളുടെ വരദാനമാണ്. സൂര്യരശ്മിയാണ് ഭൂമിയെ നമുക്കു തന്ന് നില നിർത്തുന്നത്. രശ്മിയുടെ പേരും ഗോ എന്നാകയാൽ ഗോദ സൂര്യരശ്മിതന്ന ഭൂമിയും അതിലെ

രാജാവുമാണ്.. (സ്ഥിതികർത്താവ്)ഏഴുമലകളുടെ സപ്തകുലശൈലങ്ങളിലും ആ വരാഹ മൂർത്തി തന്റെ പ്രകാശം പരത്തി ഐശ്വര്യസമ്പൂർണ്ണമാക്കുന്നു.

മൈസൂരിലെ ചിക്ക്മംഗളൂരിലെ ചേദിരാജകുടുംബാംഗമാണ് കേയപ്പെരുമാളെന്നു പറയപ്പെടുന്നു. അവരുടെ തല സ്ഥാനനാമം ദേവണഗേയവസ്ഥാര. തളിസളുവം ,സംഗീതപുരം, പാട്ടുവള്ളി എന്നിവ പര്യായങ്ങളാണ്. (മൈസൂർശാസനം)തളികളെന്നത് കേരളത്തിൽ മാത്രമായിരുന്നില്ല, കർണ്ണാടകത്തിലുമുണ്ടായിരുന്നു എന്ന് കാണണം. തിരുമല തിരുപ്പതി ഉഡുപ്പിയിൽ ഒരു ആദികോലരാജധാനി പറയപ്പെടുന്നു. ഉഡുപം (നക്ഷത്രം,പൊങ്ങുതടിപോലെ പൊങ്ങിക്കിടക്കുന്നത്)മത്സ്യം,തോണി എന്നർത്ഥം. അതിന്റെ ലക്ഷ്യത്തിലെത്തിക്കുന്ന തോണിക്കാരൻ അമരക്കാരനാണ് അമരു (അഗ്നി). അമരുവിന്റെ പര്യായം പൊന്ന്,സ്വർണ്ണം .കോലത്തിരികളായ മൂവേന്തർ (മൂകരെന്നും മൂവരെന്നും)മത്സ്യചിഹ്നം ഉപയോഗിക്കുന്ന സമുദ്രസഞ്ചാരികളാണ്. മൂകാംബിക ത്രിമൂർത്തികളുടേയും അമ്മയാണ്. മൂവേന്തരുടെ ആരാധനാമൂർത്തിയായ കൽപ്പതരുവാണ്. മോഹഞ്ജോദാരോകാലത്തും വൃക്ഷത്തെ ദേവതയായി ആരാധിക്കുന്ന സങ്കൽപ്പം ഇന്ത്യയിലുണ്ട്. മൂഷകവംശകാവ്യത്തിൽ നന്ദിനി കൽപ്പതരുരൂപത്തിലാണ് ദേവിയെ കാണുന്നത്. മീനെന്ന പദം മത്സ്യം,പെരുമീൻ, കൊള്ളിമീൻ മുതലായ ആകാശപ്രതിഭാസങ്ങളെന്ന നക്ഷത്രം(മിന്നുന്നത് മീൻ)കൂടിയാണ്.മാനത്തുക്കണ്ണിയെന്ന അരുന്ധതിയാണ്. മിന്നുന്നഊരുകളെന്ന മിന്വരുകള് സൃഷ്ടിച്ച മിനോവന്മാർ ക്രഥന്മാരാണ് (CRETANS)തിരൈവീടരുടെ ദ്രാവിഡദേശത്തേയും ചരിത്രത്തേയും അവരുടെ കപ്പൽയാത്രയേയും അതിന്നാവശ്യമായ അറിവിനേയും പഠിച്ചാലേ സൈന്ധവസരസ്വതീ സംസ്കാരത്തെക്കുറിച്ച് പൂർണ്ണമായി അറിയാനാവൂ.

മാർക്കണ്ഡേയപുരാണം ആയ് രാജവംശദരെ ആഹീരര്(ആഭീര)എന്നു വിളിക്കുന്നു. അഹീരണനെന്നോ ആഹീര ണനെന്നോ പറയാവുന്ന ഒരു രാജാവ് മൂഷകവംശത്തിലുണ്ട്. പരശുരാമനാണ് കൈവർത്തകരുടെ ചൂണ്ടൽമുറിച്ച് പൂണൂലാക്കി അവരെ ബ്രഹ്മവിദ്യ നൽകി ബ്രാഹ്മണരാക്കിയതെന്ന് ഒരൈതിഹ്യമുണ്ട്. ഇതിന്റെ സിംബലെന്നോണം കൊച്ചിപെരുമ്പടപ്പ രാജാവിന്റെ സിംഹാസനാരോഹണത്തിൽ നാവികപരമ്പരയിലെ ചെമ്പിലരയന് പടക്കപ്പലിലെ കയറ് രാജാവിന് കാഴ്ച വെക്കാനുള്ള അവകാശം ഉണ്ട്. സമുദ്രസഞ്ചാരം ചെയ്യാനും കച്ചവടം നടത്താനും വേണ്ടിവന്നാല് യുദ്ധംചെയ്യാനും യുദ്ധത്തില് തോറ്റ വിദേശികളുടെ മുതലെല്ലാം കവർന്ന് എടുക്കാനുമുള്ള അവകാശമാണ് ആ കയറ്. രാമഘടമൂഷകന്റെ മാതുലനായ ശ്രേഷ്ഠി മഹാനാവികന്റെ (തമിഴിൽ പെരുംപടകുമുത്തരയന്റെ)പിൻതലമുറക്കാരാണ് ഇപ്പറഞ്ഞ ചെമ്പിലരയന്മാരെന്ന് അർത്ഥം. അരുന്ധതി എന്ന ബൈനറി താരത്തിന്റെ ഗതിനോക്കുക, (സപ്തർഷിചലനം നോക്കി ധ്രുവതാരത്തെ നിരീക്ഷിച്ച് വടക്കും തെക്കും തിരിച്ചറിയുക)എന്നത് കപ്പൽയാത്രക്കാർക്ക് അറിഞ്ഞിരിക്കേണ്ട പ്രാഥമികതത്വ

മാണ്. അതറിയാതെ രാത്രി കപ്പൽസഞ്ചാരം സാദ്ധ്യമല്ല. മച്ചയന്ത്രം ഉപയോഗിക്കു ന്നവരാണ് അന്നത്തെ കപ്പൽക്കാർ. മച്ചയന്ത്രമെന്നാൽ മത്സ്യയന്ത്രം. ഇതിന്റെ ചിത്രം ഹരപ്പൻകാലത്തേ കാണുന്നുണ്ട്. വിവാഹച്ചടങ്ങിനുമുമ്പ് തമിഴ്ബ്രാഹ്മണർ അമ്മി മിതിച്ച് അരുന്ധതി പാർക്കുന്നു. കേരളത്തിലെ യജുർവ്വേദി ബ്രാഹ്മണരും മാനത്തുക്കണ്ണിയെ ചൂണ്ടയിട്ടുപിടിക്കുക എന്ന ചടങ്ങ് സിംബോളിക്കായി ചെയ്യുന്നു. ഈ ചടങ്ങ് പണ്ടുകാലത്ത് നായന്മാർക്കും പുലയന്മാർക്കും ഉണ്ടായിരുന്നതായി കാണുന്നു.(Nairs of Kerala.Malabar Mahotsav Soubenir). തിരുച്ചിറപ്പള്ളി ചേന്തല ഗ്രാമം ശിവക്ഷേത്രത്തിന്റെ തൂണില് ഒരു പെരുംപിടകുമുത്തരയന്റെ വംശാവലിയിൽ അവസാനത്തെ നാമമായി വരുന്ന സുവരന് മാരനെ വിശേഷിപ്പിക്കുന്നത് കൾവരകള്വനെന്നും കളബരകാവലനെന്നും കൾവകൾവ നെന്നുമാണ്.സുമരന്റെ പുത്രനായ സുമരൻസുമരന്റെ പേരുകൊത്തിയ ബ്രാഹ്മി ലിഖിതം തമിഴകത്തുനിന്ന് കണ്ടുകിട്ടിയിട്ടുണ്ട്.ഇത് വള്ളുവനാട്ടിലെ സ്ഥാനികളുടെ നാമമാണ്.

കേരളപുത്രരാജ്യം സംസ്കൃതത്തിലെ രവിലോകവും തമിഴിലെ ആതവനാട്ടും ഇരവിപുരവുമാണ്.

യസ്യപ്രിയൌ ശ്രുതിധരൌ രവിലോകവീരൌ

മിത്രേദ്വിജന്മവരപാരശവാവഭൂതാം (മുകുന്ദമാല.കുലശേഖരൻ)

ദ്വിജനെന്നും പാരശവനെന്നും രണ്ട് ഉത്തമമിത്രങ്ങളോട്ടുകൂടിയ രവിലോകവീരനെന്നാണ് ചേരരാജാവിന്റെ വിശേ ഷണം. പല്ലവമേൽക്കോയ്മയില് ഭരിക്കുന്ന ചോളവംശസാമന്തനെ പെരുംപിടകുമുത്തരയനെന്ന് പേരുവിളിക്കുന്നതും കാണുന്നു. അദ്ദേഹം കാന്തളൂരിൽ വെച്ച് പാണ്ഡ്യനോട് യുദ്ധം ചെയ്തു. ആദിവഞ്ചിയിലെ കാന്തളൂര് പൊന്നാനിത്താലൂക്കിലെ വട്ടം കുളം അംശത്തിലാണ്. ഈ പദത്തിന് മയൂരപുരമെന്ന് അർത്ഥമുണ്ട്. മൂഷകവംശകാവ്യ ത്തിൽ കേരളത്തെ മയൂരോത്പന്നകരാഷ്ട്രമെന്ന് പറയുന്നു. സോളമന്റെ സഭയിലേക്ക് തോകി (തമിഴിലെ തോകൈ അഥവാ മയൂരം) കയറ്റിഅയച്ചിരുന്നത് മലബാറിൽനിന്നാണ്. ഈശാനവർമ്മനെന്ന മൂഷകരാജാവിനോട് മയൂരരാജ്യം (കാന്തളൂർ) തലസ്ഥാനമാക്കിയ കോലരാജധാനിയിൽ ബ്രാഹ്മണവേഷത്തില് സകുടുംബം വന്ന് താമസിക്കുന്ന ചേദി രാജാ വിന്റെ മകളെ വിവാഹം ചെയ്യാനുപദേശിക്കുന്നുണ്ട്.എത്തിയോപ്പിയക്കാരുടെ ക്രൈസ്തവ (അബിസീനിയ) ഐതിഹ്യത്തിൽ കുന്ദവർമ്മനെ കാന്തരിയനൃപനെന്നു വിളിക്കുന്നത് (Indian Antiquary vol 3) ഗാന്ധാരദേശമെന്ന് പലരും തെറ്റിദ്ധരിച്ചെഴുതിയിട്ടുണ്ട്.അപ്പോസ്തലൻ വന്നത് ഗാന്ധാരദേശത്തല്ല, കന്തർവ്വകുലമെന്ന് വിളിക്കുന്ന കേരളകോലത്തിരി, കർണ്ണാട കപ്രദേശങ്ങളിലാണ്.  രലയോരഭേദത്താല് കാന്തളൂര് കാന്തരുരും  ആവാം. ചേന്തളൂർശാ സനത്തിൽകാന്തളൂര് ഒരു കടലോരനഗരമാണ്. അത് ഗാന്ധാരമോ മലമുകളിലെ പ്രദേ ശമോ ആവുകയില്ല. അപ്പോസ്തലന്റെ കാന്തളൂരും അവിടത്തെ ഭരണാധികാരി കുന്ദവർമ്മനും

പൊന്നാനി കടൽക്കരനഗരത്തിനടുത്ത വട്ടംകുളം കാന്തളൂരാവാനുള്ള സാദ്ധ്യതയാണു കൂടുതലുള്ളത്. അപ്പോസ്തലനെ സ്വീകരിച്ചത് കടലോരത്തുള്ളവരാണെന്ന് അറിയാമല്ലോ. അത് മലമുകളിലുള്ള തെക്കെ കാന്തളൂരോ , ഹിമാലയത്തിനപ്പുറമുള്ള കാന്തഹാറോ അല്ല.

ഗോകർണ്ണം മുകല് കന്യാകുമാരിവരെയുള്ള കേരളത്തിന്റെ നടുനാട്ടിലാണ് കാന്തളൂർശാല യുണ്ടായിരുന്നത്. ഗോകർണ്ണം ,കൂപകം,കോടീശ്വരമെന്ന ഉത്തരഭാഗത്ത് ചേരരാജാവിന്റെ മൂത്തസഹോദരിയുടെ താവഴിയും, വേണാടിൽ ഇളയസഹോദരിയുടെ താവഴിയും പിൽക്കാല ത്ത് വാണു. കേരളപുത്രദക്ഷിണചേരവംശത്തിനും ഹൈഹയമൂഷക, ചോളവംശത്തിനും ഒരേ ബിരുദങ്ങളുള്ളത് ഇവരെല്ലാം ഒരേ മൂലവംശത്തിന്റെ വിഭിന്നതാവഴികളായതുകൊണ്ടാണ്. മൂത്തതാവഴിയുടെ ചന്ദ്രഗിരി(സാന്ദ്രുക്ക്)യിലാണ് അപ്പോസ്തലൻ ആദ്യം ഇറങ്ങിയത്. അവിട ത്തെ വൈജയന്തി എന്ന തലസ്ഥാനം ഭരിക്കുന്ന ജയന്തന്റെ (Xanthippus) ശൂപാർശയിലാ ണ് അപ്പോസ്തലൻ നടുനാട്ടിലെ ചക്രവർത്തിയുടെ മുന്നിലെത്തുന്നത്. നടുനാട്ടിലെ എലിയോ ഫോറത്തിൽ വെച്ചാണ് ചക്രവർത്തി കുന്ദവർമ്മനെ അപ്പോസ്തലന് മുഖം കാണിക്കുന്നത്. ഈ ചക്രവർത്തിയെ റമ്പാൻപാട്ട് പെരുമാൾചോഴനെന്നാണ് വിളിക്കുന്നത്. അതിനാൽ, മൂഷകവംശകാവ്യത്തിലെ പരാമർശവും ഈ വിവരണവും കൃത്യമായി ഒത്തുപോകുന്നുണ്ട്. എലി യോഫോറം എന്ന വന്നേരി നടുനാട്ടിലെ പെരുമ്പടപ്പ തമ്പുരാന്റെ സ്ഥാനം , വന്നേരി ഗ്രാമ ക്ഷേത്രമായ ഗോവിന്ദപുരത്തിനു തൊട്ടടുത്ത് കിടക്കുന്ന എലിയങ്ങാട്ട് കോവിലകമല്ലാതെ മറ്റേതാവാനാണ്. ഗ്രാമക്ഷേത്രം ഏതൊരു നാടിന്റേയും കേന്ദ്രഭരണബിന്ദുസ്ഥാനമാണല്ലോ.

തലപ്പള്ളി ഇയ്യാൽ,പോർക്കളം,ചേരമാങ്ങാട്,മെഗാലിത്തിക്ക് അവശിഷ്ടങ്ങളും തലപ്പള്ളി എന്ന നാമവും , തലപ്പള്ളിയിലെ ഭാട്ടമതപ്രചാരം, ആചാരങ്ങളും അനുഷ്ഠാനങ്ങളും , തമിഴി ലെ വില്ലവരും എയ്നരും മറവരും പരതവരുമുൾപ്പെട്ട ജനതയുടെ ഉൽപ്പത്തിചര്ത്രം ഇവ കൊണ്ട് ഇത് വളരെ പ്രാചീനമായ വംശമാണെന്ന് വരുന്നു ഇവരുടെ വംശം ഒരു കാലത്ത് പരശുരാമനാൽ നശിപ്പിക്കപ്പെട്ടിട്ടും പുരോഹിതരായ നേത്രനാരായണരാലും (ദത്താത്രേയവം ശം) ഭാട്ടമത ക്കാരായ ഭൃഗു,ശുക്രവംശത്താലും വീണ്ടും പോഷിപ്പിക്കപ്പെട്ട് ,കാർത്തവീര്യപുത്ര നായ രാമഘടനെത്തന്നെ പഴയ വഞ്ചി നാട്ടിലെ ഛത്രാധിപതിയായി രാജാവാക്കിയ ചരി ത്രമുള്ളതാണ്. നടുനാട്ടിലെ കോച്ചീ (ഗോശ്രീ)വന്നേരി മാടഭൂപതിക്കോലവും ,വടക്കൻകേരള ത്തിലെ ചെല്ലൂരും ,തെക്കൻകേരളത്തിലെ തിരുവിടാംകോടും കോശാലക്കോട്ടവും ചേർന്ന കേരളഭൂമിയിൽ ഈ മൂന്നു താവഴികളിലേയും മൂത്തപുരുഷനെ മൂപ്പിളമയനുസരിച്ചാണ് നടുനാട്ടിന്റെ അധിപനായി തെരഞ്ഞെടുക്കുന്നത്.ഇത് കോലത്തിരിമാരുടെ ഇന്നത്തെയും രീതിയാണ്. മൂത്തതമ്പുരാനാണ് പെരുമാളെങ്കില്, ഇളയതമ്പുരാനാണ് ചെറുമാനെന്ന ചേരമാൻ. രണ്ടും ചേർന്ന പദമാണ് ചേരമാൻപെരുമാളെന്നത്. ഈ പെരുമാളിന്റെ വംശനാമം കൂട്ടി ചോളപ്പെരുമാളെന്നോ,കേയപ്പെരുമാളെന്നോ, പാണ്ടിപ്പെരുമാളെന്നോ ,

ഒക്കെ വിളിക്കുന്നു. അവരും മരുമക്കത്തായപ്രകാരം ഈ ചക്രവർത്തിപദത്തിന് അർഹ രായിരുന്നത് അവരുടെ മൂലവംശബന്ധം മാത്രമല്ല,അന്നത്തെ ഭരണസംവിധാനത്തിലെ ഒരുമ കൂടി കാണിക്കുന്നുണ്ട്. മാഹിഷ്മതിയെ മൂസോപ്പള്ളി (മൂഷകപ്പള്ളി) എന്നാണ് ടോളമി വിളിച്ചത്. മൂഷകന്മാരുടെ പള്ളി എന്നപോലെ അവരുടെ തലപ്പള്ളിയായ നടുനാടിന്നും പ്രസിദ്ധി അധികമായിരുന്നു.

പുരാണത്തിലെ സപ്തകുലപർവ്വതത്തിന്റെ തമിഴ്പദമാണ് ഏഴുമല.(ഏഴിമല). ഏഴുമലകളി ലൊന്നാണ് ബെത്തിഗോ എന്ന് ടോളമി വിളിച്ച സഹ്യനിലെ പൊതികൈമല. മൌണ്ട് ഏലി എന്ന പദം ഏലംവിളയുന്ന മല ,എലി (മൂഷകവംശം) വാഴുന്ന മല മുതലായ അർത്ഥ ങ്ങളിലും ഉപയോഗിക്കപ്പെട്ടു. വത്ത(വത്സ) വർഗ്ഗക്കാരുടെ മലയാണ് ബെത്തിഗോ. ആഭീര യാദവഗോത്രക്കാരായ ഇടയവർഗ്ഗത്തിന്റെ മല. വത്സഗോത്രം ഇവരുടേതാണ്. വാകാടക മെന്ന രാജധാനി കേരളത്തിലും മദ്ധ്യേന്ത്യയിലും വത്സന്മാരുടേതാണ്. ജൈനരുടെ കൽപ്പ സൂത്രമായ വത്സലീയത്തെ പ്രാകൃതഭാഷയില് വൊക്കലിംഗമെന്നു പറയും. മൈസൂരു,സേലം ഭാഗങ്ങളിലെല്ലാം ഇപ്പോഴും ധാരാളം വത്സഗണങ്ങളുണ്ട്. വത്സരും ചേദികളും ഭൃഗുഗോത്രക്കാ രാണ്. കർണ്ണാടകത്തിലെ വത്സഗണം ,ചേദി,ഒറീസ്സ,ചോള,പല്ലവ, രജപുത്താനയിലെ വത്സ (ചൌഹമാന) ഗണം , മഗധദേശം ഇവരിൽനിന്നെല്ലാം ദത്തും വിവാഹവും വഴി അനേകം രാജാക്കന്മാരെ മരുമക്കത്തായക്കാരായ കേരളീയരാജപരമ്പരയിലേക്കു ലഭിച്ചിട്ടുണ്ട്. ഭാരത ത്തിലെ നിരവധി രാജവംശങ്ങളെ ഈ സമ്പ്രദായം വഴി ഒരുമിപ്പിച്ചു നിർത്തിയതും കേരള ത്തിലെ മരുമക്കത്തായമാണ്.

ഭാർഗ്ഗവഗോത്രത്തിന്റെ അഞ്ചുപ്രവരങ്ങളുടെ സ്ഥാപകന്മാര് ,ക്രമത്തിൽ ഭൃഗു(ശുക്രൻ) ച്യവന ർ, അപ്രവനൻ, ഔർവ്വന്, ജാമദഗ്ന്യനായ പരശുരാമനെന്നിവരാണ്. ഭൃഗുകച്ഛം (ഗുജറാത്ത്) തൊട്ട് കന്യാകുമാരിവരെ ഇവരുടെ തപോവനഭൂമിയായിരുന്നു.ഭൃഗുകച്ഛം മുതൽ നിത്ര (നേ ത്രാവതി) വരെ അവരുടെ ആദിക്ഷേത്രം(ആദികേ സാദിനോൻ), അതിനു വടക്ക് തുറമുഖനഗ രമായ ലോടദേശം (ലോത്തൽ).ക്ഷേത്രത്തെ മൂന്നായി തിരിച്ചിരുന്നു. ബൈഠ്ന (പൈത്താ നെന്ന പ്രതിഷ്ഠാനം) രാജധാനിയാക്കിയ സാദനി(ശതവാഹന) വംശം ഭരിച്ചു. ഹിപ്പോക്കര (അശ്വനഗരം) കോലാപുരം (കൊല്ലൂർ) തലസ്ഥാനമാക്കിയ ബിലയോകുരസ് (വളവകുലം – വല്ലഭകുലം-എന്ന വിലിവായക്കര) എന്ന വില്ലവവംശം ഭരിച്ചു. ഇതായിരുന്നു മദ്ധ്യഭാഗം. വല്ലഭപുരവും വള്ളുവനാട്ടും ഇതിലാണ് പെട്ടിരുന്നത്. ആദിക്ഷേത്രമായ മാഹിഷ്മതിയുടെ (മുസോപ്പള്ളി) നാമം വഹിക്കുന്ന എലിയോഫോറം (എലിയങ്ങാട്ടും തലപ്പള്ളിയും) തലസ്ഥാന മാക്കി ആന്ത്രോൻ പെയര തോനെന്ന ആന്ധ്രപുത്രപെരുമാക്കന്മാരാണ് ദക്ഷിണചേരം ഭരി ച്ചിരുന്നത്. ഇവരെ ആന്ധ്രയിലെ മാ ചേർളയിൽനിന്നു വന്ന ചേരന്മാരെന്നു വിളിക്കുന്നു. ഇവർക്കും കോലാപുരക്കാർക്കും മൂഷകപ്പെരുമാളായ നന്ദന്റെ പേര് കൊടുക്കാറുണ്ട്.

ഹൈദരബാദ് ധർവ്വാർഭാഗത്തെ വില്ലവരായ(ഫില്ലിനായ്) വര്ഗ്ഗമാണ് വില്ലവൻകോതകളെന്ന ചേരന്മാരുടെ വംശം. ആന്ധ്രപുത്രരുടെ ഉൾനാട്ടുനഗരങ്ങളെ ആളുവപുരമെന്ന (ആളുവവേഢ,ആഴ്വാഞ്ചേരി) ബേലൂരെന്നാണ് (വേലൂർ)ടോളമി വിളിച്ചിട്ടുള്ളത്. ശക്തി ആരാധന (വേലെന്ന സുബ്രഹ്മണ്യന്റെ ആയുധം)ഉള്ളവരാണ് ആഴ്വാരുടെ കുലം. ഇവരുടെ ഉള്നാട്ടുകളാണ് കടലോരഗ്രാമ,തുറമുഖങ്ങളിലെ വ്യാപാരനിയന്ത്രണവും സഹായവും ചെയ്തുവന്നിരുന്നത്. ആളുവാഞ്ചേരിയിലെ അളവൈവാദികളെ (weights and measures , ന്യായശാസ്ത്രം ഇവയിലെ വൈശാരദ്യം) മണിമേഖല സന്ദര്ശിച്ചതും അവിടത്തെ സഭയിൽനിന്ന് ഷഡ്ദർശനം ഗ്രഹിച്ചതും കുലവാണികനായ ചാത്തനാരുടെ പരാമർശം കാണുക. ഭാട്ടമതനേത്രനാരായണന്മാരുടെ ഈ പണ്ഡിത,വിദ്വത്,വണിക്, സൈന്യസംഘത്തിന് മുന്നൂറ്റവരെന്നും ,അഞ്ഞൂറ്റവരെന്നും ,നാൽപ്പത്തെണ്ണായിരത്തവരെന്നും ആളെണ്ണം നോക്കി നാമമുണ്ടായിരുന്നു. ചാത്തിര (ശാസ്ത്ര)സംഘങ്ങളായി ഇവരെ അറിഞ്ഞു. അഞ്ഞൂരും ചിറ്റഞ്ഞൂരുമെന്ന് രണ്ടു പ്രദേശങ്ങളെ ഇതിന്റെ ബാക്കിപത്രമായി നമുക്ക് തലപ്പള്ളി രാജകുടുംബത്തിന്റേതായി കുന്നംകുളത്ത് കാണാം. ചരിത്രകാരന്മാരുടെ ദൃഷ്ടിയിലുള്ള അഞ്ഞൂറ്റവരും മണിഗ്രാമക്കാരും കുന്നംകുളത്തും ഗുരുവായൂരിലും ഇപ്പോളുമുണ്ട്. പെരുമ്പടപ്പിലെ ഫണമ്പാട്ട് (പനമ്പാട്ട്) ഭാട്ടമതക്കാരുടെ നേത്രനാരായണദർശനത്താലും അവരുടെ വേദപഠനത്താലും (മറവഞ്ചേരി,മാറഞ്ചേരി) പ്രസിദ്ധമായിരുന്നു.

ഐലക്കാട്ടും എരമംഗലവും ഐരൂരും

ഐലവംശം(ഇളാവംശം),ഇരമംഗലം(ഇളാമംഗലം)എന്നിവ വംശ,താവഴിസൂചകങ്ങളാണ്. ഐവരുടെ ഊരാണ് ഐരൂർ. ഉൾനാട്ടിലെ തിരുവില്വാമലയിലൊരു ഐവർമഠവുമുണ്ട്.

ഇളാപുരേ രമ്യവിശാലകേസ്മിൻ സമുല്ലസന്തം ച ജഗദ്വരേണ്യം

വന്ദേ മഹോദാരതരസ്വഭാവം ധൃഷ്ണേശ്വരാഖ്യം ശരണം പ്രപദ്യേ

എരമംഗലം പെരുമ്പടപ്പിലെ ധൃഷ്ണേശ്വരമെന്ന പ്രസിദ്ധക്ഷേത്രത്തിലെ ശിവലിംഗം ഇന്ത്യയിലെ 12 ജ്യോതിർല്ലിംഗങ്ങളിലൊന്നായിരുന്നു. (ശിവപുരാണത്തിലെ ഘുശ്രിനേശജ്യോതിർല്ലിംഗം)ഘുസൃണമെന്നാല് കുങ്കുമം.കാശ്മീരം. ഘുസൃണാപിഞ്ജരതനു ഗംഗാദേവി. ഇതിൽനിന്നാണ് ധൃഷ്ണേശ്വരമെന്ന പദപ്രയോഗം. കാശ്മീരമുക്ക് ആണ് കാഞ്ഞിരമുക്ക് എന്നും വാദമുണ്ട്. കടലുവഴി കയറ്റി അയക്കാനുള്ള കുങ്കുമം കാഞ്ഞിരമുക്ക്,എരമംഗലം തളിയിലെത്തിയിരുന്നു. ഗംഗാധരക്കോവിലധികാരികളെന്ന നാമമുള്ള പെരുമ്പടപ്പസ്വരൂപം ധൃഷ്ണേശ്വരത്തിന്റെ കോവിലധികാരിയുമായിരുന്നു. പത്മനിധിയായ മാചാത്തുവാനെന്ന വണിക്ക് സർവ്വസ്വത്തുപ്പടിദാനം ചെയ്ത് വാനപ്രസ്ഥവും സന്യാസവുമനുഷ്ഠിക്കാനായി ഈ പുറച്ചേ

രിവാരണത്തിലാണെത്തിയത്. അവന്തിസുന്ദരികഥപ്രകാരം മൂന്നുപേർക്കേ മഹാപത്മനിധി ഉളളു.

1.ധർമ്മാശോകചക്രവർത്തി  ബിസി 414-390

2. ഭീവൻശാലിവാഹനന് 78-96 എഡി .പത്നി മലയവതി കേരളസ്ത്രീ

3.കാഞ്ചീപുരത്തെ പല്ലവചക്രവർത്തി നന്ദിവർമ്മന് എഡി 703-769.

കുശാനവംശം ശ്രീകൃഷ്ണന്റെ വംശജരായ യാദവരാണ്. ജയ് സാൽമീറിലെ ഭട്ടിസ്വരൂപവും ഇവരുടെ പി ൻതലമുറക്കാരാണ്. ഭാട്ടനാരായണമതം കേരളത്തിലും പണ്ടേ പ്രസിദ്ധമാണ്. യദുഋർവ്വശ്രുവംശമാകയാലാണ് ഇത്. ഭീമൻശാലിവാഹനന് കാഡ്ഫിസസ്സിന്റെ പര്യായങ്ങ ൾ:- വേമൻ കാഡ്ഫിസസ്സ് ,കുന്ദഫർ, കടകഭോജൻ, കനിഷ്ക ൻ,ചാതവാഹനൻ, (ശാതവാ ഹനൻ)കോഴിക്കൊടിയോൻ,ഹാലന്,(പേര് ഷ്യൻഭാഷയില് സാലനെന്ന് ഉച്ചാരണം),  ശത കർണ്ണന്,സിംഹികാചന്ദ്രൻ,ചീനൻ ചിംകലോചനൻ, രാജസിംഹൻ,ചണ്ഡൻ കണികന് , ചന്ദ്രഗുപ്തന്, വിക്രമാദിത്യൻ,ഹസ്തിപുത്രൻ, വേമഡൻ, കുന്തളജനപദേശ്വരൻ, കാന്താരിയനൃപ ൻ. ഇദ്ദേഹത്തിന്റെ കൃതിയാണ് ഹാലാസ്യസപ്തശതി. ഭാസകവി സദസ്യനായിരുന്നു. മാടല ബ്രാഹ്മണനും അഴമ്പിലെ വേളും വില്ലവൻകോതയും ഉപദേഷ്ടാക്കളായിരുന്നു. പ്രപൌത്രനായ കനിഷ്കൻനാഗാർജ്ജുനൻ. ഐലവരും കുശാനരും ഒരേ മൂലവർഗ്ഗമാണ്. ഭൂപുത്രി(ഗോദ, കോ ത)യായ സീതയുടെ രണ്ടുമക്കളിലുണ്ടായ രണ്ടു താവഴികളാണ്. കേരളത്തിലെ വംശങ്ങള് ആദ്യത്തെ കുശീലവരായ ബാർഡ് വംശക്കാരാണ്. രാജപുത്രരാണ്. ഇവരുടെ പാരമ്പര്യം ഈ രാജവംശത്തിന്റെ ഒരു ശാഖ സദാ കാത്തുസൂക്ഷിക്കുന്നു. എറണാകുളം ചേരാനല്ലൂരി നടുത്ത് ഐരാണിക്കുളം (ഇന്ദ്രാണി,ഇള,ശിവപാർവ്വതിസാന്നിദ്ധ്യം)ക്ഷേത്രമുണ്ട്. അഹീരണ പദം ഐരാണി, ഐരാണപദതദ്ഭവമാണ്. ആ പേരിലൊരു രാജാവും മൂഷകവംശത്തിലു ണ്ട്.

മാഹിഷ്മതിയിലെ ഹൈഹയമൂഷകരുടെ ആദിക്ഷേത്രമായ ആദികേ സാദിനോന്റെ തെക്കേ അതിർത്തിയാ യ നേത്രാവതിമുതലിങ്ങോട്ട് കന്യാകുമാരിവരെ നീണ്ടുകിടക്കുന്ന കടലോരഭൂമി യെ ടോളമി തിമിരികേ എന്നു വിളിക്കുന്നു. (തിമിരികൈ-തൊവരികൈ,ദ്വാരകാപുരി) തൊവരി ഗുഹാചിത്രങ്ങളും ഈ പ്രദേശത്താണുളളത്. തൊവരികൈ കേരോബത്രോസ് (കേരളപുത്ര) ഭരിക്കുന്ന രാജ്യമെന്നും ടോളമി പറഞ്ഞിട്ടുണ്ട്. കാശരക്കോട് (കോശരുടെ രാജ്യം)മുതൽ പമ്പ കടലിലേക്കു പതിക്കുന്ന വരെയുളള കേരളപുത്രം ,വടക്ക് കോലാപുരമെന്ന കുന്ദപുരത്തെ മൂകാംബിക,നീലഗിരി,കോയമ്പത്തൂർ,സേലം,പഴനി,തൃശ്ശിനാപ്പള്ളി വരെ കൊങ്ങരുടെ (ഗാംഗേ യ)കൊങ്ങുനാട്, ചേരരും കൊടഗരും ഇവരെല്ലാം അന്ന് കേരളപുത്രരാജ്യത്തിലെ പ്രജക

ളാണ്. നടുനാട്ടിലെ തിരുനാവാ ടോളമിയുടെ കാലത്ത് ഒരു കടലോരനഗരമായിട്ടാണ് അറിയുന്നത്.

1.തിണ്ഡിസ്(തൊണ്ട്നാട്).ഇത് ഏതെന്ന് ഇന്നും തർക്കമാണ്. കടലുണ്ടിയാണെന്നും പന്തലായിനിക്കൊല്ലമാണെന്നും വിവിധാഭിപ്രായമുണ്ട്. തൊണ്ടു ചെയ്യുന്നവരായ തൊണ്ടമാന്മാരുടെ രാജ്യം എന്നാണ് സാമാന്യഅർത്ഥം. വയനാട്ടിലെ തിരുനെല്ലിക്കു ചുറ്റുമുള്ള ദേശത്തിന് ഇന്നും തൊണ്ടനാടെന്നാണ് പേര്. സപ്തകുലശൈലാധിപനായ ഏഴുമലയാന്റെ തിരുപ്പതിയും തമിഴകവും തൊണ്ടൈമണ്ഡലമാണ്. ഏഴുമലയാന്റെ പേരുള്ള ഏഴിമലക്കാരും തൊണ്ടരടിപ്പടിപാടി നടന്നവരാണ്.

2.ബ്രഹ്മനഗരമെന്ന തിരുനാവാ. നൌറ . കേരളത്തിന്റെ ആദ്യത്തെ കടലോരനഗരം തിരുനാവായും രണ്ടാമത്തേത് തിണ്ഡിസ്സുമെന്ന് ടോളമി. അണ്ഡത്തോട്, പൊന്നാനി, വെളിയങ്ങോട്ട് കടന്നുചെന്ന് പൊന്നാനിപ്പുഴയോരത്തെ ആദ്യകടലോരനഗരമായ തിരുനാവായിലാണ് കപ്പൽസഞ്ചാരികളെത്തുന്നത്. പിന്നീടാണ് രണ്ടാമത്തെ കടലോരനഗരമായ തിണ്ടിസ്സ്. (നൌറയെ മംഗലാപുരമെന്നും ചിലര് പറയുന്നുണ്ട്. )

3.മുശിരിസ്സ്(മുയിരിക്കോട്. )

4.സൂദോസ്തോമോസ് നദീമുഖം (പെരിയാറിന്റെ തുറമുഖനഗരമായ ചൂർണ്ണിക്കര)

5.കാൽക്കരൈനാട് (കാലൈക്കരിയാസ്) തൃക്കാക്കര

6. പോദോപേത്രൂർ (തൃപ്പൂണിത്തുറ, പുതു ഉദയംപേത്രൂർ)പ്ലിനിയുടെ ത്രൊപ്പീന

7. ശംനേ (ചെമ്പിലരയന്റെ സ്ഥാനം.വൈക്കം)

8 .കോരൈയൂര് (കോടിയൂർ,കോട്ടയം കുമരകം)

9.ബൈക്കരൈ (അമ്പലപ്പുഴ സമീപം പുറക്കാട്ട്)

അക്കാലത്തെ കേരളപുത്രരുടെ ഉൾനാട്ടുനഗരങ്ങള്.

1.കരൂര ( കരുവൂരെന്ന ഗർഭഗൃഹം, കരവീരപുരം)

2.പാലൂര(പെരുംപാലൈ എന്ന പാലക്കാട്, പാലയൂരാണെന്നും അഭിപ്രായം.പക്ഷേ പാലക്കാട് ഉള്നാടാണ്.. പാലയൂർ കുറെക്കൂടി കടലിനോടടുത്താണ്.

3.കുബ( ഗോബിച്ചെട്ടിപ്പാളയം, കുഗലൂർ)

4.കുരല്ലര (കൂടല്ലൂർ)

5. അലോയേ (ഏതെന്ന് സംശയം. മഞ്ചേരിക്കടുത്ത തിരുവാലിയാണെന്ന് അഭിപ്രായമുണ്ട്)

6.പന്തിപ്പൊലീസ് (പന്തളം)

7.കോറിയൂർ (കോഴിയൂർ. പഴനിയാണെന്നും പഴയന്നൂരാണെന്നും അഭിപ്രായം)

അരുമ്പൊരുൾ വിളക്കനിഘണ്ഡു വഞ്ചിക്ക് പറയുന്ന അഞ്ച് അർത്ഥം

1. കൊടിയേറ്റിയ പുരട്ചിപ്പോര്. കൊടിയേറ്റിയ യുദ്ധം
2. വിരുത്തം (വൃത്തം) ആയി പാടാവുന്ന പാട്ട്. വഞ്ചിപ്പാട്ട്.
3. ചീന്തിലെന്നു വിളിക്കുന്ന ഒരു തരം വള്ളി.
4. സുന്ദരിയായ സ്ത്രീ
5. കരുവൂരെന്ന ഗർഭഗൃഹം

വംശം,മുള,കരു(ഗർഭം)വേണ,വൃത്താകാരമായ(ഗോളം)ഭൂമിയിലെ വൃത്താന്തം വഹിച്ച് പോകുന്ന വഞ്ചി (നൌ ക) ഇങ്ങനെ നാനാർത്ഥമുണ്ട്. കലം(കപ്പൽ), കായ്(ഫലവൃക്ഷ ങ്ങൾ),കന്നി(സുന്ദരിയായ കന്യക), നാർ(പരുത്തി നൂൽ,കയറ്),മുടി (കിരീടം) ഈ അഞ്ചും വഞ്ചിയുടെ പ്രശസ്തിയാണ്. മലയൻ,പണിയന്(ഫണി) , വേലവൻവംശമായ ചേരന്റെ ഗണവൃക്ഷം പനയാണ്. പനമ്പൂ ചൂടിയ ചേരനെ സംഘംകൃതികൾ പ്രകീർത്തിക്കുന്നു. പന യോലയിലെഴുതിയ തളിയോല(താളിയോല)ഗ്രന്ഥങ്ങളുടെ പാണ്ഡിത്യപ്രദര്ശനം ചേരന്റെ സഭകൾക്ക്(കൂടലിന്ന്) പ്രൌഢികൊടുത്തു. പനയോല മെടഞ്ഞ കുട്ട,മുറം മുതലായ ഉപക രണങ്ങളും ,പനമ്പട്ട തിന്നുന്ന ചേരന്റെ ആനകളും വിദ്യയുടെ ലക്ഷണമായ താളിയോലകളും പ്രകൃതിയും ഇവിടത്തെ Subaltern ചരിത്രത്തിന്ന് പരിചിതമാണ്. ചേരന്റെ ആദികോലമായ പാലക്കാട്ട് ,കൊങ്ങുചേരങ്ങ ളിലെല്ലാം പന സർവ്വസാധാരണമായി കാണുന്ന വൃക്ഷവുമാ ണ്. അകനാനൂറിൽ നക്കീരനാര് പാടിഃ-

കടമ്പു,കട്ടി,യാനൈ,നെടുന്തേർ,കോതൈ,

തിരുമാവിയനകർ കരുവൂർമുന്റൈ-

ത്തെണ്ണീരുയർക്കരൈ കുവളയത്തണ്ണാന്,

പൊരുനൈമണലിനും പലവേ.

കടമ്പ്(കപ്പലെന്നും കദംബമെന്നും) തുക്കക്കട്ടി (Weights and measures ഹരപ്പ, മൊഹഞ്ജോ ദാരോ ജനത കൃത്യമായ തുക്കക്കട്ടികൾക്ക് പ്രസിദ്ധമായിരുന്നു),ആന,വലിയ തേര് (വാഹ

നം),കോത (രാജാവിന്റെ നാമം, സുന്ദരി)ഇവകൊണ്ട് തിരു (ശ്രീ)വിളങ്ങിയ ആകാശനഗരം (വിയനഗരം, ദേവലോകം)ആയ കരുവൂരിന്റെ മുന്നിലൂടെ ഒഴുകുന്ന ജലം പൊങ്ങി വളഞ്ഞൊഴുകുന്ന പൊരുനൈനദീതീരത്തെ മണൽപ്പുറം-ഈ പൊരുനൈ (പൂർണ്ണാ)നദി നിളയെന്ന ആദിവഞ്ചിയുടെ പൊന്നാനിപ്പുഴയും, മണപ്പുറം തിരുനാവാ മണപ്പുറവുമാണ്. അകനാനൂറില് മാമൂലനാർ പാടി:-

വലംപടുമുരചിര് ചേരലാതന്

മുന്നീരോട്ടിക്കടമ്പെറിന്തിയേത്തു

മുന്നോർമരുള വണങ്കപവിർപൊറിത്തു

തന്നഗർമാന്തൈമുറൈത്തൊന്നാര്

പണിതിറൈതന്ത പടുചാനൽക്കലം

പൊൻചെയ്പാവൈവെയിരമൊടാമ്പ

ഇമയത്തെ(ഹിമാലയത്തെ)വരമ്പാക്കിയ(അതിർത്തിയാക്കിയ) ഇമയവരമ്പനെന്ന (ഇമയവരുടെ സ്നേഹിതനെന്നും അർത്ഥം) ചേരൽ ആതന് ബലമേറിയ വീരമുരശു കൊട്ടി കടലിലെ യുദ്ധത്തില് തന്റെ പൂർവ്വികരെപ്പോലെ വില്ലുകുലച്ച് വിദേശികളെ ജയിച്ചു. സ്വന്തം നഗരമായ മാന്തയുടെ മുറ്റത്ത് ഫണികള് തിറയായി കൊണ്ടുവന്ന കപ്പലുകളും സ്വർണ്ണവിഗ്രഹങ്ങളും വൈരവും കുമിഞ്ഞുകൂടി. പണികളെന്നത് പണിക്കാരെന്നല്ല, ഫണീശ്വരന്മാരെന്നാണ് അറിയേണ്ടത്. നാവികയുദ്ധത്തിൽ പങ്കെടുത്ത രാജാവിന്റെ കൂടെയുളള നാഗ (ഫണീശ്വര)പ്പടയാണ് പരാമർശിക്കപ്പെടുന്നത്. ഫുണീഷ്യരെന്നത് കേരളത്തിലെ നാഗവംശീയരാണെന്ന് മനസ്സിലാക്കണം. ഫണീശ്വരന്മാർ ഇപ്രകാരം കൊണ്ടുവന്നുകുമിച്ച മാന്തൈ മാന്ദലാംകുന്നും, മാന്തിറക്കലെ ന്ന മാഞ്ചിറയും, ആയിരുന്നു ആദി തലപ്പള്ളിക്കരുവഞ്ചിയിൽ. സിലോണിലും മാന്തൈതുറമുഖം ഉണ്ട്. കൊടുങ്ങല്ലൂരിലെ മഹോദയപുരത്തെ ചരിത്രകാരന്മാർ മാന്തൈ എന്നു കരുതുന്നു. കൊടുങ്ങല്ലൂരിലെ മഹോദയപുരം അതിന്റെ പരമോച്ചപ്രൌഢിയിലിരിക്കുന്ന കാലത്ത് പാശ്ചാത്യനാട്ടിലെ ഫുണീഷ്യവംശം അവരുടെ തന്നെ ഭാഷയില് mysteriously disappear ചെയ്തു കഴിഞ്ഞിരിക്കുന്നു എന്ന് ഓർക്കണംഅപ്പോഴേക്കും നാഗഗണങ്ങളെന്നും കോളിയരെന്നും അറിയപ്പെട്ടിരുന്ന ദക്ഷിണേന്ത്യൻ ഫണീശ്വരവംശം ചേര,ചോള, പാണ്ഡ്യരായും അഞ്ഞൂറ്റവരായും ഒക്കെ അറിയപ്പെട്ടുതുടങ്ങിയിരുന്നു. വംശമല്ല,വംശനാമമാണ് മാറ്റത്തിനു വിധേയമായി അപ്രത്യക്ഷമായത് . ഇത് ചരിത്രത്തിൽ സാധാരണയാണ്. ഫണിതിറൈ തന്ത എന്ന പദം അതിന്നുമുമ്പുള്ള ആദിവഞ്ചിയെ കുറിച്ചാവണമെന്ന് അനുമാനിക്കണം. മീനവരും(Minnoans) ക്രഥരും (cretans),ഫണികളുമായി (Phoenicians). അറിയപ്പെട്ടിരു

ന്ന പെരുംപടകുമുത്തരയന്റെ ക്രഥകൈശികവംശത്തിന്റെ ത്രിരഥമാണ് നക്കീരനാരുടെ നെടുന്തേര്. ഋഗ്വേദത്തിലെ അശ്വിനീകുമാരന്മാരുടെ ത്രിരഥത്തെ പാശ്ചാത്യനാട്ടിലെ ഭാഷയിൽ ഫുണീഷ്യരുടെ ട്രൈറീം എന്നു വിളിക്കുന്നു. മെഹർഗാർഹ്, സൈന്ധവ സരസ്വതീഹാരപ്പൻസംസ്കാരം തന്നെയാണ് വൈദികസംസ്കാരമെന്ന് മനസ്സിലാക്കാനാണ് ഇത്രയും കുറിക്കുന്നത്. അതാകട്ടെ, ദക്ഷിണഭാരതത്തിനോ,കേരളത്തിനോ ഒരിക്കലും അന്യവുമായിരുന്നില്ല. അതിന്റെ സമ്പൂർണ്ണ വ്യാപാരനിയന്ത്രണം കടലോരത്തെ സഞ്ചാരിവർഗ്ഗത്തിന്റേയും, മലകളിലെ വനവാസി ഗിരിജനങ്ങളുടേയും അവരുടെ ഗതാഗതമാർഗ്ഗങ്ങളിലൂടെയും അവക്കെല്ലാം രക്ഷിതാവായ ചക്രവർത്തിയുടേയും കൈവശമായിരുന്നു. ഈ അധികാരം നഷ്ടപ്പെട്ടതോടെ നമ്മുടെ സ്വാതന്ത്ര്യം പോയി,സംസ്കാരവും നഷ്ടമായി. ഇതു സംഭവിക്കാതിരിക്കാനാണ് പഴശ്ശിരാജയും അദ്ദേഹത്തിന്റെ ആദിവാസിപ്പടയും ജീവത്യാഗം ചെയ്തത്.അന്ന് ആദിവാസികളാരും ഹിന്ദുക്കളല്ലെന്ന് അവർക്കാർക്കും തോന്നിയിരുന്നില്ല.

64 ഗ്രാമങ്ങളിലൊന്നായ തൃച്ചിദംബരം വള്ളുവനാട് തിരുവേഗപ്പുറ ചെമ്പ്രദേശത്താണ്. ആദി പെരുമനം (പെരുവനം) ആദ്യം കാട്ടകാമ്പാൽകായൽക്കരയിലെ കാടവല്ലൂരിലായിരുന്നു. തൃപ്പൂണിത്തുറ ഗ്രന്ഥവരിയിൽ പരശുരാമനോട് വൈശ്രവണപുത്രിയായ ബാല തന്നെ കുടിയിരുത്തുന്നപക്ഷം രാജവംശത്തിനും ദേശത്തിനും ഐശ്വര്യം വാഗ്ദാനം ചെയ്തതായും അപ്രകാരം ബാലയെ കുടിയിരുത്തിയതായും പറയുന്നത് കാടവല്ലൂരിലാണ്. ഭീമപുത്രനായ ഘടോത്കചനോടും വിഭീഷണനോടും ബന്ധപ്പെട്ട ഐതിഹ്യങ്ങളുമുണ്ട് കാടവല്ലൂരിന് .ഇവ പിന്നീടു പറയാം. കാടകാം പാലെന്നാൽ,കാടകത്തിനും അപ്പാലെന്നും (കാട്ടിനപ്പുറം) അർത്ഥം. ഗോകർണ്ണംമുതല് കന്യാകുമാരിവരെയുള്ള 38 ശിവക്ഷേത്രങ്ങളിൽ, പെരുഞ്ചെല്ലൂരിൽ കാലും, തൃച്ചുംപേരൂര്(തൃശ്ശിവ പേരൂര്) തലയും ,തൃക്കാളയൂരിൽ നാഭിയുമെന്ന് ചൊല്ലുണ്ട്. തലപ്പള്ളിക്കാരുടെ തൃശ്ശിവപേരൂരിന് തലയെന്നു തന്നെ ഉത്ഭവസ്ഥാനമായി പറഞ്ഞിരിക്കുന്നു. ചേന്ദമംഗലത്തിന്റെ പഴയപേര് തലൈയൂരെന്നായിരുന്നു. അത് പതിനെട്ടരത്തളികളിലൊന്നായിരുന്നു.

ചോളന്റെ പൂംപുകാറിന്റെ തദ്ഭവമായ ഒരു പുകാരത്തറ വന്നേരിനാട്ടിലുമുണ്ട്. പുകാറെന്നാൽ കലഹം. കല ഹമുണ്ടാവുമ്പോള് മദ്ധ്യസ്ഥത കൊണ്ട് തീർപ്പുകൽപ്പിക്കുന്ന നീതിന്യായ(നിലപാട്ടു) തറയായി ഈ പ്രദേശം ആദ്യം ഉപയോഗിച്ചിരുന്നു. പെരുമ്പടപ്പുസ്വരൂപം എഴുന്നള്ളിയിരിക്കുന്ന സ്ഥലത്തെഎടം(ഇടം)എന്നു വിളി ച്ചിരുന്നു. എടപ്പള്ളി, എടക്കാട്, എടക്കഴിയൂർ, എടത്തറ,എന്നിങ്ങനെ ഈ നാമമുള്ള അനവധി സ്ഥലങ്ങളുണ്ട്.

പുന്ന പാലയെപ്പോലെ നാഗവൃക്ഷമാണ്. പുന്ന,പുന്നയൂർ,പുന്നയൂർക്കുളം,പുന്നത്തൂർ എന്ന് സ്ഥലനാമങ്ങളുണ്ട് വന്നേരിയില്. പഴയ രേഖകളിലെല്ലാം പുന്നൈത്തലപ്പതി എന്നാണ് പുന്നത്തൂർകോട്ടയിലെ തലപ്പള്ളി സ്വരൂപത്തിന് പേർ. (എഡി 849ലെ തരിസാപ്പള്ളി ശാസ

നം കാണുക) ചേരരാജാക്കന്മാർക്ക് പ്രത്യേക അവസരങ്ങളില് ചൂടാനായി പ്രത്യേക വൃക്ഷങ്ങളിലെ പൂക്കളുണ്ട്. വാകയൂരിലെ പെരുംതുറയിലെ നിലപാടു തറയിൽ ഉടവാളെടുത്ത് ദിഗ്വിജയിയായി നിൽക്കുമ്പോളാണ് സ്വർണ്ണനിര്മ്മിതമായ മൂഷകപ്പൂങ്കുല (വാകപ്പൂങ്കുല) ചൂട്ടുന്നത്. മറ്റെല്ലാ ദിനങ്ങളിലും പനമ്പൂവാണ് ചൂടുക. സ്ത്രീകളോടൊപ്പം ശൃംഗാരാദിഭാവഹാവങ്ങളോടെ ഇരിക്കുമ്പോളാണ് പുന്നപ്പൂ ചൂടുന്നത്. നീതിന്യായപരിപാലകനും യോദ്ധാവിനും വാകപ്പൂവും, സഹൃദയനും ശാസ്ത്രജ്ഞനും വേദപാരായണനും ബ്രഹ്മജ്ഞാനിക്കും പനമ്പൂവും ,കാമുകനും ഭർത്താവിനും അന്തഃപുരത്തിലെ പുരുഷനും പുന്നപ്പൂവും ചൂടണം.വാകയൂരിലെ പെരുന്തുറയും പനമ്പാട്ടും ആദ്യത്തെ രണ്ടെണ്ണത്തെ പ്രതിനിധീകരിക്കുന്നു. പുന്നചേർന്ന സ്ഥലനാമം ചന്ദ്രോത്സവസ്ഥാനംകൂടിയാണ്.കടലോരവുമാണ്. പുന്നപ്പൂങ്കൊത്തു മാല ചൂടി കുരവയിട്ട് വരുണനെ ആരാധിക്കുന്ന സ്ഥലമാണ് (പുറം 56).

ഈജിപ്റ്റിൽ ഒരൈതിഹ്യമുണ്ട്. ഈജിപ്റ്റിലെ റാണി ഹഷ്സേപുത് ഒരു സ്വപ്നം കണ്ടു. തന്റെ വംശപിതാമഹനായ ഒരു വ്യക്തി സ്വപ്നത്തിലെത്തി തന്റെ സ്വദേശമായ പുന്തിലുള്ള പോലെ ഒരു ഉദ്യാനം ഉണ്ടാക്കണമെന്ന് ആവശ്യപ്പെട്ടു. കേസരി പുന്ത് യമനാണ് എന്നും സിന്ധുദ്വീപമാണ് എന്നും പറയുകയുണ്ടായി. ഈജിപ്റ്റിലെ പിക്റ്റോഗ്രാഫുകള് കാണിക്കുന്ന കഥകള് അറേബിയയിലെ യമനോട് യോജിക്കുന്നില്ല. കൊങ്ങുചേരരുടെ ഉ ൾനാട്ടുനഗരമായ പുന്നാടിനെ വിദേശിക്കച്ചവടക്കാർക്ക് പരിചയമുണ്ടായിരുന്നുമില്ല. അവിടെനിന്ന് പൊന്ന് വന്നെത്തുന്ന കടലോരനഗരങ്ങളെ പരിചയമുണ്ടായിരുന്നു. പനങ്കൊടിയും കലപ്പയും ധരിച്ച ബലരാമനെന്ന കാർഷികവൃത്തിയുടെ പ്രതിനിധിയും മഴു ധരിച്ച തച്ചനും പരശുരാമനും യമനും വാസ്തു,വേദ, ധർമ്മശാസ്ത്രങ്ങളുടെ പ്രതിനിധികളുമാണ്. ഇവരെല്ലാം കേരളത്തിനു സുപരിചിതരുമാണ്. ചേരന്മാരുടെ പ്രൊഫഷനിൽ തട്ടാനും ആശാരിയും ശിൽപ്പിയും,കർഷകനും കൊട്ട,പായ എന്നിവ നെയ്യുന്നവരുമെല്ലാമുണ്ട്. നിരൃതികോണാണ് യമകോണം. മാപ്പിലെ പുന്നയൂരുകൾ നിരൃതികോണിലാണെന്ന് ശ്രദ്ധിക്കുക.

1959 ൽ,Winifred Holmes രചിച്ച് G.Bell & sons Ltd പ്രസിദ്ധീകരിച്ച, She was queen of Egypt എന്ന പുസ്ത കത്തിലെ കഥ ഉദ്ധരിക്കുന്നു:- ഗ്രാമങ്ങളിൽനിന്ന് ഗ്രാമങ്ങളിലേക്ക് കഥ പറഞ്ഞും പാടിയും രെബ്ബാബ് എന്ന ഏകതന്ത്രീവീണ മീട്ടിയും സഞ്ചരിക്കുന്ന ഈജിപ്റ്റിലെ പാണന്മാരുടെ കഥകളിലെ ഹിക്സോസ് (ഇക്ഷ്വാകു) രാജവംശത്തോറ്റം പാട്ട് ഇങ്ങനെയാണ്. പതിനെട്ടാം രാജവംശസ്ഥാപകനായ ആഹ്മസ് ഒന്നാമന്റെ പുത്രനായ ഹിക്സോസിനെ ഈജിപ്റ്റ് ഭരിക്കാനായി അങ്ങോട്ടയച്ചു. ഹിക്സോസിന്റെ പുത്രനായ അമ്മോന്ഹോതപ്പ് ഒന്നാമൻ,പിന്നെ തോത്തമിസ് ഒന്നാമൻ,.നാലാം തലമുറയിലെ തോത്തമിസ്സിന്റെ പുത്രി ഹത്സേപുത് .അമ്മയുടെ പേരും ആഹ്മസ് എന്നുതന്നെ.(സ്ത്രീക്കും പുരുഷനും ഒരേ നാമം ശ്രദ്ധിക്കുക). സഹോദരസ്ഥാനീയനും (മറ്റൊരമ്മക്ക് പിറന്നു)താഴ്ന്നകുലക്കാരനുമായ തോത്തമിസ്സി

നെ കുലാചാരപ്രകാരം വിവാഹം ചെയ്തു. തോത്ത് (ശുകം.തത്ത)എഴുത്ത് ,വായന, ഗണിതം, വൈദ്യം,മന്ത്രം ഇവയുടെ ദൈവസന്ദേശം കൊണ്ടുവരുന്നവനാണ്. (കാഞ്ചി കാമാക്ഷിയുടെ ശുകം പോലെ, തുഞ്ചന്റെ തത്ത പോലെ).ആ പേര് തോത്തമിസ്സിന്. ഉന്നതകുലത്തിലെ ഒന്നാമത്തവളെന്ന ഹഷ്സേപുത് നാമം പുത്രിക്കും. മരുമക്കത്തായമാണവർക്ക്. സ്ത്രീപ്രജയിലൂടെ സ്വത്തും അധികാരവും കൈമാറുന്നു. സഹോദരനെ താലികെട്ടുകല്യാണം വഴി ഭർത്താവാക്ക ണം.അദ്ദേഹം സഹോദരിയുടെ ട്രസ്റ്റിയായി ഭരണം നടത്തണം. കിരീടധാരണവേളയിൽ പുതിയ പേരു സ്വീകരിക്കണം. (ഉപനയനസന്യാസങ്ങൾക്കെന്നപോലെ). ഹഷ്സേപുത്തിന്




കമര എന്നായിരു ന്നു ആദ്യപേര് .
സൂര്യശിശു എന്നാണ് ഇതിന്റെ അർത്ഥം. അക്കാലത്ത് ഈജിപ്റ്റിന് അജപദം (ഏജ്പദം) എന്ന പേരായിരുന്നില്ല. താമ്രി എന്നായിരുന്നു പേര്. പിതൃക്കളെല്ലാം കാക്കയുടെ രൂപത്തി ലെത്തി തങ്ങളെ സന്ദർശിക്കുമെന്ന് അവരും നമ്മളെപ്പോലെ വിശ്വസിച്ചിരുന്നു. ഹത്ഷേപുത് എന്ന സൂര്യപുത്രിക്ക് പിതൃക്കളിലെ അമ്മൂനാണ് ദർശനം കൊടുത്തത്. തന്റെ ഭവനത്തിലും പുന്ത് നിർമ്മിക്കാനുള്ള നിർദ്ദേശം രാജ്ഞി ശിരസാ വഹിച്ചു. എന്താണ് പുന്ത്. അതിന്റെ വിവരണം വിനിഫ്രഡ് ഹോംസ് തരുന്നു:-ഈജിപ്റ്റിന്റെ തെക്കുകിഴക്കുള്ള കടലോരരാജ്യമാ ണ് പുന്ത്. ഫലഭൂയിഷ്ഠമാണ്മണ്ണ്.നിറയെ അമൂല്യവും സുഗന്ധംപരത്തുന്നതുമായ വൃക്ഷങ്ങളും വള്ളികളും. ഇടക്കിടെ സുഗന്ധപ്പശകളും. അകിലും ചന്ദനവും ഈജിപ്റ്റിലേക്ക് അവിടെനിന്നാ ണ് എത്താറു ള്ളത്. ഇവ ഈജിപ്റ്റിലെ ദേവാലയങ്ങളില് ഉപയോഗിക്കുന്നു.ജീവനുള്ള ചെടി കളും വിത്തുകളും തയ്യുകളും മൃഗപക്ഷികളും ശേഖരിച്ച് അത്തരമൊരു തോട്ടം ഈജിപ്റ്റിലുമുണ്ടാ ക്കാനാണ് പുന്തിലേക്ക് റാണി കപ്പലുകളെ അയക്കുന്നത്. ദെയൽ എല് ബഹാരി ക്ഷേത്ര ച്ചുമരുകളിലാണ് ഈ യാത്ര കൊത്തിവെച്ചിട്ടുള്ളത്. അഞ്ചുകപ്പലുകളുടെ സംഘം ആദ്യം നൈലിലൂടെ ,പിന്നെ ചെങ്കടലിലൂടെ നീങ്ങുന്ന ചിത്രമുണ്ട് (ചരക്കുകപ്പലുകളാണ്). നൈലിലും ചെങ്കടലിലും കാണുന്ന പ്രത്യേകതരം മത്സ്യങ്ങളെ കപ്പലുകൾക്കു താഴെ ജലത്തില് വരച്ചി ട്ടുണ്ട്. വഴി അറിയാനിത് സഹായിച്ചു. ഇന്നും അത്തരം മത്സ്യങ്ങളുണ്ട് നൈലിലും ചെങ്കട ലിലുമെന്ന് സമുദ്രശാസ്ത്രജ്ഞരുടെ അഭിപ്രായം. പുന്തിലെ മുഖ്യന്റെ പേര് പെരിഹ എന്നാണ്. (ഭൃഗു) പെരിഹ സമ്മാനങ്ങളെല്ലാം സ്വീകരിക്കയും സംഘത്തെ സ്നേഹപൂർവ്വം സ്വീകരിക്കയും സ്വാഗതം ചെയ്കയും ഉണ്ടായി. പെരിഹവിന്റെ ഭാര്യ തടിച്ചവരാണെന്നും അവരുടെ ചുറ്റും ജിജ്ഞാസയോടെ കൂടിയ കുട്ടികൾക്കും അവർക്കുമായി പിതാവും പുത്രിയും (അമ്മൂനും ഹഷ്സേ പുത്തും)ചേർന്ന ഒരു വിഗ്രഹം സംഘം കൊടുത്തെന്നും അത് അവിടെത്തന്നെ ഓർമ്മക്കായി

പ്രതിഷ്ഠിക്കയുണ്ടായെന്നും കഥ തുടരുന്നു. കപ്പലിലേക്ക് കുട്ടകുട്ടയായി കൊണ്ടുവന്ന് നിറച്ച വസ്തുക്കളുടെ ലിസ്റ്റ കാണാം.

സുഗന്ധദ്രവ്യങ്ങൾ,ചന്ദനം,വീട്ടി,പച്ചസ്വർണ്ണം (കുരുമുളക്),പലഇനം ചെടികൾ,കണ്ണിലെഴുതുന്ന അഞ്ജനം, പുലിത്തോൽ,ജീവനുള്ള കുരങ്ങന്മാരും പക്ഷികളും നായ്ക്കളും, സൂര്യപുത്രിക്കായി അപ്പോൾമാത്രം വേട്ടയാടി ജീവനോടെ പിടിച്ച കൊച്ചുപുലിക്കുട്ടി, പുന്തിലെ കുട്ടികളും അവരുടെ അമ്മമാരും- ഇതായിരുന്നു സമ്മാനം. സമ്മാനങ്ങളുടെ സ്വഭാവം വെച്ചും, പുന്തിന്റെ വിവരണം വെച്ചും പുന്ത് അറേബിയയല്ല, കേരളമാണ്, മലബാറാണ്. അങ്ങോട്ടുമിങ്ങോട്ടുമായി യാത്രക്ക് രണ്ടുവർഷമെടുത്തു എന്നും പരാമർശമുണ്ട്. കർണ്ണാക്കിന്റെ മതിലകത്ത് പുന്തിലെ 31 ചന്ദനമരങ്ങളാണ് തഴച്ചുവളർന്നത്. അറേബിയയിലെങ്ങും ചന്ദനമരമില്ല. സൂര്യപുത്രി തന്റെ കഥയെ ഇങ്ങനെ രേഖപ്പെടുത്തി:- ഞാനെന്റെ അമ്മൂന്, അവനാജ്ഞാപിച്ചപോലെ ഒരു പുന്ത് സൃഷ്ടിച്ചുകൊടുത്തു,അവന് യഥേഷ്ടം വിഹരിക്കാവുന്ന ഒന്ന്.

ഹത്സേപുത്ത് റാണിയുടെ ഭർത്താവും അർദ്ധസഹോദരനുമായ  തോത്തമിസ് മൂന്നാമന്റെ നാട്ടുവാഴിയായ മായിന്റെ കുടുംബനാമം പെന്നോ എന്നാണെന്ന് നൂബിയൻ ശ്മശാനത്തിൽനിന്ന് മനസ്സിലായിട്ടുണ്ട്. ഇവരുടെ സ്മശാനത്തൂണുകളില് , ഉഷസ്തി എന്നാണ് കൊത്തിയിരിക്കുന്നത്. (Dead towns and Living Men. C.Bernard Wolley .Oxford Uty Press 1920)മാം എന്ന് അല്ല,മടം(മഠം)എന്നാണ് ചിത്രലിപിയിൽ ശരിയായ വായന. ഉഷസ്തിമഠം എന്ന് വരും. ഇന്ത്യയിലെ ഉപനിഷത്തുക്കളിലൊന്നില് ഉഷസ്തി എന്ന നാമം കാണുന്നുണ്ട്. തന്റെ നാട്ടിൽ അതികഠിനമായ വരൾച്ചയും ക്ഷാമവും ഉണ്ടായകാലത്ത് ഉഷസ്തി എന്ന ഋഷിയും ഭാര്യയും ഇന്ത്യയിലേക്ക മടങ്ങിവന്നു എന്ന് കഥ .

വംശവൃക്ഷം

തോത്തമിസ് 3 ,ഹത് സേപുത്ത് ദമ്പതികൾ.

തോത്തമിസ് 4

അമ്മേൻ ഹോത്തപ്പ് 3 (രണ്ടു ഭാര്യമാർ)

തേയി (Tyi)യിൽ നഅമ്മന് പോതപ്പ് 4 (നെഫർതിതിയുടെ ഭർത്താവ്) ,രണ്ടാംഭാര്യയിൽ നെഫർതിതി.

ആരായിരുന്നു നെഫർതിതിയുടെ അമ്മ. ക്യൂണിഫോം ടാബ്ലറ്റുകൾ പറയുന്നു, മിത്തനി(മിത്രനി)യിലെ സൂര്യവംശത്തിലെ ദശരഥന്റെ (Dushratta)സഹോദരി ഗാല്യഗിപയേയും 317 തോഴിമാരേയും ദശരഥൻ ഫറവോക്ക് സമ്മാനമായി കൊടുത്തയച്ചിരുന്നു എന്ന്.ഗാല്യഗിപയാണ്

നെഫറ്തിതിയുടെ അമ്മ. അമ്മന്ഹോതപ്പ് ,അമ്മൂൻ(മാതുലൻ,അമ്മാമൻ)എന്ന നാമം മാറ്റി തന്റെ വംശപ്പേരായ ആതനെന്ന ബിരുദം സ്വീകരിച്ചു. ആതനെന്നത് കേരളപ്പെരുമാക്ക ന്മാരുടെ നാമമാണ്. ഇതിന് പ്രേരിപ്പിച്ചത് അവന്റെ അമ്മയും ഗുരുവുമായ തേയിയാണ്. തേയി എന്നാൽ,ദേവി. കൂടാതെ ഗുരു ആയ്, പത്നി,തേയിയുടെ അ ർദ്ധസഹോദരനായ ഒരു വ്യക്തി (ഇദ്ദേഹം ഹെർമാന്തസ്സിലെ സൂര്യദേവാലയത്തിലെ പുരോഹിതനായിരുന്നു.) എന്നി വരും ഇതിന് പ്രേരിപ്പിച്ചു. നെഫർതിതിയുടെ യഥാർത്ഥനാമം നെഫറു-ആതൻ-നെഫർതിതി എന്നാണ്. ഈ വാക്കിന്റെ അർത്ഥങ്ങൾ-

1. രാജാവിന്റെ പ്രിയപത്നി
2. രണ്ടു വംശങ്ങളുടെ –സാമ്രാജ്യങ്ങളുടെ ആദ്യജാത
3. അമൃതമായി,നശിക്കാതെ നിൽക്കുന്ന പുഷ്പം.

3000 വർഷ്ം മുമ്പാണ് നെഫർതിതിയുടെ കാലം. അതിനുമുമ്പേ ഉഷസ്തിയുടെ വംശം ഈജി പ്തിലുണ്ട്. കേരളത്തിൽനിന്ന് സ്ത്രീകളെയും കുട്ടികളേയും സമ്മാനമായി അയച്ചിട്ടുമുണ്ട്. തേയി, ആതനെന്നീ കേരളീയ വംശനാമങ്ങളും കാണുന്നുണ്ട്. സഹോദരൻ,അമ്മാമൻ,അമ്മാമന്റെ മകനെന്നിവരെ കെട്ടുകല്യാണം കഴിക്കുന്ന പതിവും കാണുന്നു.(പുന്നത്തൂർകോവിലകത്തിന്റെ പതിവും ഇതാണെന്ന് വന്നേരിനാട് എന്ന കാട്ടുമാടം ഷഷ്ട്യബ്ദപൂർത്തിസ്മരണികയിൽനിന്ന് കാണുക).സൂരാരാധനയുണ്ട്. നപ്പിന്നൈ എന്ന നിളാ നദിയുടെ പെന്നോ (പൊന്നാ),നീല മുതലായ (നിള)നാമങ്ങളും ,മാതൃദായവുമുണ്ട് .സൂര്യന്റെ പ്രിയതമയായി, ആതവനാടിന്റെ പത്മിനീദേവിയായി,(പദുമൻതേവി)അറിയപ്പെടുന്ന പുഷ്പം (താമര)ഈജിപ്ത്യൻ പിക്ടോഗ്രാഫി ൽ പ്രധാനസിംബലാണ്. അമുൻഹോതപ്പ് അക്നാത്തന് (അക്നാ ആതൻ)എന്ന നാമം സ്വീകരിച്ചു. ദക്ഷിണേന്ത്യയിലെ കാവുകളെപ്പോലെ മേൽക്കൂരയില്ലാത്തതായിരുന്നു ഈജി പ്തിലെ സൂര്യക്ഷേത്രം. വിഗ്രഹമില്ല. ഒരു തുറന്ന സ്ഥലം. ആകാശവും ഭൂമിയും സംഗമിക്കുന്ന സ്ഥലം. ചുമരുകളിൽ സൂര്യചക്രം. അതിൽനി ന്ന് പരക്കുന്ന അനേകരശ്മിസമൂഹം. ആ രശ്മി കളുടെ അറ്റത്ത് അനുഗ്രഹമുദ്ര കാണിക്കുന്ന സൂര്യഹസ്തം വരച്ചിരുന്നു.ചിലപ്പോൾ മൂർത്തത്വ ത്തെ പ്രതിഫലിപ്പിക്കുന്ന കണ്ണാടിപ്രതിഷ്ഠ ഉണ്ടായിരുന്നു. (ഇതെല്ലാം കേരളത്തിലെ പതിവുക ളാണ്).ഈജിപ്തിലെ ഒരു ദേവാലയത്തിൽ കണ്ട ഒരു കൽവിളക്കിനെ ഈജിപ്തിലെ ആർക്കി യോളജിസ്റ്റുകൾ എന്തെന്നറിയാത്ത വസ്തുവായാണ് പറഞ്ഞിരിക്കുന്നത്.കേരളത്തിലെ മുക്കി ലും മൂലയിലുമുള്ള ക്ഷേത്രങ്ങളിലും കാവുകളിലും കാണുന്ന ചിരപരിചിതമായ വിളക്കാണിത്. നെഫർതിതിക്ക് 1000 വർഷം കഴിഞ്ഞാണ് ടോളമി പതിനൊന്നാമന്റെ പുത്രിയായി ക്ലിയോ പാട്ര ജനിച്ചത്. അവൾക്ക് 14 വയസ്സുള്ളപ്പോള്,പോംപേയുടെ കൂടെ ഈജിപ്തിലെത്തിയ ആന്റണി (ബിസി 54)അവളെ മോഹിച്ചു. പതിനാലാം വയസ്സിൽത്തന്നെ അനേകം ഭാഷകള് സംസാരിക്കാനറിഞ്ഞിരുന്ന ക്ലിയോപാട്ര തത്വചിന്ത, ഗണിതം, കവിത എന്നിവയിലും വിദ്

ഷിയായിരുന്നു. ബിസി 47ലാണ് സീസറുടെ ഭാര്യയായത്. ബിസി 44ൽ സീസര് വധി
ക്കപ്പെട്ടത് ഈജിപ്തുമായുള്ള ഈ സഖ്യം കൊണ്ടു കൂടിയായിരുന്നു. 29 ആം വയസ്സിലാണ്
ഏഷ്യാമൈനറിലെ ടാർസസ്സിലേക്ക് ആന്റണി അവളെ ക്ഷണിക്കുന്നത്. അവളുടെ കൂടെ
അദ്ദേഹം അലക്സാണ്ഡ്രിയയിലെത്തി.മുപ്പത്തിഒമ്പതാം വയസ്സിൽ തന്റെ മരണത്തിനുമുമ്പ്
തന്റെ കുഞ്ഞുങ്ങളെ റോമാക്കാരിൽനിന്ന് രക്ഷിക്കാന് ക്ലിയോപാട്ര അവസാനശ്രമം നട
ത്തി. കപ്പൽമാർഗ്ഗം അവരെ കേരളത്തിലേക്കയക്കാനാണ് ചട്ടം കെട്ടിയിരുന്നത്. നിർഭാഗ്യ
വശാൽ ആ കപ്പലുകളെല്ലാം റോമാക്കാര് കത്തിച്ചുകളഞ്ഞു.ബിസി എട്ടിൽ റോമാക്കാർക്ക്
എത്തിപ്പെടാനാവാത്ത സ്ഥലമായിരുന്നു കേരളമെന്നതുകൊണ്ടാണ് കുട്ടികളെ അങ്ങോട്ടയ
ക്കാൻ റാണി തീരുമാനിച്ചത്. അന്നുവരെ മണ്സൂണ്കാറ്റുകളുടെ രഹസ്യം വിദേശികൾക്ക്
അറിഞ്ഞുകൂടായി രുന്നു. വസ്തുക്കളെല്ലാം കൈമാററം ചെയ്തിരുന്നത് ഇടനിലക്കാരായ
അറബികളിലൂടെയായിരുന്നു. ഒരു വിദേശിക്കപ്പലിനേയും കേരളത്തിലെ തുറമുഖത്ത്
അടുപ്പിച്ചിരുന്നില്ല. കാലവർഷക്കാറ്റിന്റെ രഹസ്യമറിയുന്ന ഫണീശവര്ഗ്ഗം ഇടത്താവള
ങ്ങളായ ടയര്,അറേബിയ എന്നിവിടങ്ങളിൽവെച്ചാണ് വിനിമയം നിയന്ത്രിച്ചിരുന്നത്.
ഹഷ്ഷേപ്പുത്ത്,നെഫർതിതി ,ക്ലിയോപാത്ര എന്നിവർക്കെല്ലാം സുരക്ഷിതമായ കേരളമെന്ന
പുന്തിനെക്കുറിച്ച് അറിയാമായിരുന്നു(അവരിവിടെ വന്നിട്ടില്ലെങ്കിലും). ദേശീയസുരക്ഷിതത്വം,
വംശവൃക്ഷങ്ങളുടെ നിലനിൽപ്പി ന് ആവശ്യമായ പരസ്പരസ്നേഹവിശ്വാസങ്ങള്, സത്യ
ധർമ്മനിഷ്ഠ- ഈ ഗുണങ്ങളുള്ളവരും ഇവ സംരക്ഷിക്കുന്നവരുമായ വംശങ്ങളാണ് ദേശീയവും
അന്തർദ്ദേശീയവുമായ ബന്ധങ്ങളെ കെട്ടുറപ്പുള്ളതാക്കുന്നത്. അറേബിയ, ഈജിപ്ത്, ഭാരത
ത്തിലെ ഫണീശ്വര,നാഗവംശം (മീനവവംശം)എന്നിവരെല്ലാം ഈ സ്നേഹവിശ്വാസങ്ങളുടെ
കൊട്ടുറപ്പ് പാലിച്ചു. അതുകൊണ്ടാണ് ചരിത്രാതീതകാലം മുതലേ ഇന്ത്യയിലെ വിഭവങ്ങളെ
ല്ലാം ലോകത്തിന്റെ നാനാഭാഗത്തും എത്തിയത്. ഇന്നും ഇതിന്റെ തെളിവുകൾ കിട്ടിക്കൊണ്ടി
രിക്കയുമാണ്. (പുരാവസ്തുവിഭാഗത്തിന്). സ്നേഹവും വിശ്വാസവും നശിക്കയും മത്സരവും കല
ഹവും യുദ്ധത്തിലേക്ക് കലാശിക്കയും ചെയ്യുമ്പോൾ ,മത്സരത്തിൽ ജയിച്ചവരും കൂടി വാസ്തവ
ത്തിൽ തോൽക്കുകയാണെന്ന പാഠം വളരെ മുമ്പേ ഗ്രഹിച്ച ഭൃഗുവംശത്തിന്റെ താവഴികളുടെ
ചരിത്രം ഈ ഒരൊറ്റ സന്ദേശമാണ് തരുന്നത്. അറം (ധർമ്മം) ഉരുവാന (മൂർത്തിമത്തായ)
നാഗത്താരായി ,അനന്താംശജരായിട്ടാണ് അഗ്നിപോലെ (തീ) ധീവരരായ പശ്ചിമപൂർവ്വതീര
ങ്ങളിലെ ഗാംഗേയരും ഭൃഗുക്കളും അറിയപ്പെടുന്നത്. ബുധനും മുരുകനും കടലമ്മയും ധർമ്മ
ദേവനായ വേട്ടക്കൊരുമകനും ഇവിടത്തെ ജനതയെ സംരക്ഷിച്ചു. പുലയരും പാണരും
മലയരും എയിനരും വേട്ടുവരും വില്ലവരും (തൊഴിലും വാസസ്ഥാനവുമാണ് വിഭജനത്തിന്
ആധാരം.ജാതിമതങ്ങളല്ല)ഈ മല, സമുദ്ര,പ്രകൃതിദൈവങ്ങളെ ആരാധിച്ചത് അവർ വെവ്വേ
റെയാണെന്നു വിചാരിച്ചല്ല. ഒരേ ശക്തിയുടെ വിഭിന്നഭാവങ്ങളായിട്ടാണ്. ഇരട്ടനാഗം പിണ
ഞ്ഞ മോട്ടിഫ്, വിഷരസായനചികിത്സ,വൃക്ഷച്ചോട്ടിലെ നാഗക്കാവ്, മല,മട,പോതിത്തണലു

കളിലും മന്റങ്ങളിലും വാസം,മരിച്ചവരെ (മാണ്ടവരെ,മാഞ്ചവ രെ)അടക്കുന്ന മാങ്കാട്ടും ചേരമാങ്കാട്ടും മോഞ്ജദാരോ എന്ന പഴയനഗരവും, സ്ത്രീപുരുഷന്മാരെ ഇരട്ടകളായി (ബുധനും ഇളയും ) ആരാധിക്കുന്ന സമ്പ്രദായം, ഇന്ത്യയിലെങ്ങുമുണ്ട് ഈ സമ്പ്രദായങ്ങളെല്ലാം. . നബൃ, നബി,നമ്പി,നമ്പിതി,നമ്പിടി, നബാത്തിയർ,നൽപുരി കൊ ൾകൈ അന്തണർ,നമ്പൂതിരി , നമ്പിയാർ- ഒരേ പദം പല അർത്ഥം കാലപ്പഴക്കത്തില് ഭേദം സംഭവിച്ചുപോയതാണ് ഇവ യെല്ലാം. ബുധനെന്നാണ് ആദ്യത്തെ അർത്ഥം. മീനവരാണ് ഫണീശ്വരന്മാര്. അവരാണ് ബ്രാഹ്മണരുമെന്ന പരാമർശം ശ്രദ്ധിക്കുക. ആര്യന്മാരുടെ വരവ്,നമ്പൂതിരിമാരുടെ വരവ് എന്നൊക്കെ പറയുന്നതിലെ അർത്ഥശൂന്യത ഗ്രഹിക്കണം. അവരെല്ലാം ഇവിടെത്തന്നെ ഉണ്ടായിരുന്ന വംശങ്ങളുടെ ജീവിതപരിഷ്കരണഫലമായി മാറ്റം സംഭവിച്ചവരാണ്. നരവംശ ശാസ്ത്രം മുതല് സർവ്വശാസ്ത്രശാഖകളിലും ഇതിനുള്ള തെളിവുക ളാണ് ഇന്ന് കിട്ടിക്കൊണ്ടിരിക്കുന്നത്. Prophets and predictions- The History of prophecy from Babylon to Wallstreet (Richards Lewinsohn. Translated by Arnold Pomeran) 1961ൽ അലോപ്പതി പ്രാക്ടീസ് ചെയ്യുന്ന ഒരു ഫിസിഷ്യൻ രചിച്ച പുസ്തകമാണ്. സെക്കർ വാർബെ ർഗ്ഗ് പ്രസാധകൻ. രചയിതാവ് പറയുന്നു:- ദാർശനികനായ ഋഷിയെ ഭാരു (പാരു)എന്നാ ണ് ബാബിലോണിയ യിൽ വിളിച്ചിരുന്നതെന്ന്. ഭാരു ഭാരുച്ച് എന്ന നാമം ഭൃഗുകച്ഛത്തിന്റെ തദ്ഭവമാണ്. തമി ഴിൽ ദർശകർക്ക് പാർപ്പനരെന്നു പറഞ്ഞിരുന്നു. പാര്-ദൃശ്യമായ ഭൂമി. ഭാരതം(പരന്ന)പാരത മാണ്. ഭൃഗുക്കളുടെ ആദ്യത്തെ ദൃശ്യഭൂമി. ദൃശ്യഭൂമി സഞ്ചാരം കൊണ്ട് വർദ്ധിപ്പിച്ചു അവർ. അങ്ങനെ അതിർത്തി വർദ്ധിപ്പിച്ചു (യുദ്ധം ചെയ്തിട്ടല്ല)പിരഹ ഭൃഗുവാ ണ്,ഭൃഗുവംശജനാണ്.

നബു ബുധനാണ്. സൂര്യനോ, ,ഇഷ്ത്തറും. ഇഷ്ത്തറിന്റെ സ്ത്രീലിംഗം ഇഷ്ത്തര് അസ്താർത്തേ എന്ന ഉർവ്വരദേവത.( ജലം,നദി,സമുദ്രം,മഴ)ഫുണിഷ്യർ ഇന്ത്യക്കാരുടെ ഈ പ്രാചീനആചാര ങ്ങളെല്ലാം ഉള്ളവരാണെന്ന് ഗ്രന്ഥം വായിച്ചാല് വ്യക്തമാകും. പേജ് 99ൽ ഒരു ചിത്രം കൊടു ത്തിട്ടുണ്ട്. 1503ലെ ഇംഗ്ലീഷ് ആസ്ട്രോളജിക്കൽ കലണ്ടറിലെ ചിത്രമെന്ന് അടിക്കുറിപ്പുണ്ട്. Mercury and his childrenഎന്നാണ് ചിത്രത്തിന്റെ ശീർഷകം. ഒരു കയ്യിൽ ഒറ്റത്തന്ത്രിയുള്ള പുള്ളുവവീണയും മറുകയ്യില് ഉയർത്തിയ ദണ്ഡില് ഇരട്ടനാഗക്കുഞ്ഞുങ്ങളുമാണ് ബുധന്റെ രൂപത്തിലുള്ളത്. പുരുഷരൂപമാണ് ബുധന്ന്. ഈജിപ്റ്റിലും ഇന്ത്യയിലും സ്ത്രീ, പുരുഷരൂപങ്ങളു ള്ള ഇളയായും ബുധനായും കാണാം. (അമ്മോൻ-ആതോൻ, അമ്മ,ആതൻ. ആത്തി, ആത്താളെന്ന് തമിഴിൽ അമ്മയെ പറയും.)സിഥിയന്മാർക്കിടയില് ബുധിനി സ്ത്രീരൂപമാണ്. അഹിർബുധിനി ഇന്ത്യയിലും സ്ത്രീരൂപമാണ്. നാലപ്പാട്ടുവീട് സ്ഥിതിചെയ്യുന്ന ശ്രീഅഗ്നിവനമെ ന്ന തിരുതീക്കാട്ടുപറമ്പും അതിലെ നാഗക്കാവും എലിയങ്ങാട്ടു മൂഷകവംശത്തിന്റേതായിരുന്നു. അവിടെ 2000 വർഷത്തിലധികം പഴക്കമുള്ള , ഇരട്ട നാഗക്കുഞ്ഞുങ്ങളെ മാറോടടുക്കിയ പത്മാവതി(മനസാദേവി)എന്ന നാഗമാതാവിന്റെ ശിൽപ്പമുണ്ട്. 1998ൽ മേൽപ്പറഞ്ഞ

പുസ്തകം വായിച്ച് ,ഇതിനെക്കുറിച്ച് സംസാരിച്ച്,ചിന്തിച്ചുകൊണ്ട് ഉറങ്ങാന് കിടക്കുമ്പോള് എനിക്കറിവില്ലായിരുന്നു,ഇതുപോലൊരു രൂപം കെട്ടിയാടുന്ന തെയ്യം കേരളത്തിലുണ്ടെന്ന്. പിറ്റേന്ന്,(മേയ് 24 , 1998) മനോരമയിൽ, ലോകടൂറിസം ഓർഗനൈസേഷന്റെ ദക്ഷിണേന്ത്യൻ കമ്മീഷന് സമ്മേളനത്തി ന്റെ ഉദ്ഘാടനത്തിന് കൊച്ചി താജ് ഹോട്ടലിലെ ദൃശ്യവിരുന്നിന്റെ ചിത്രം .പക്ഷേ ,എന്ത് വ്യത്യാസം. തിരുതീക്കാട്ടുപറമ്പിലെ അമ്മ സൌമ്യയായി മക്കളെ മാറോടടുക്കിയവളാണ്. ഇത് കലിയിളകിയ ഒരു രൌദ്രരൂപം. പൊതുവായിട്ടുള്ളത് ആ ഇരട്ടനാഗക്കുഞ്ഞുങ്ങൾ മാത്രം. ശാന്തവും ഉഗ്രവുമായ രണ്ടു രൂപങ്ങൾ.

പൊന്തിക്കിടക്കുന്നത് പൊന്ത്, പുന്ത്.പുന്തെന്നാൽ വഞ്ചി. പഴയ വഞ്ചിനാടിന് ഈജിപ്റ്റിലെ പേര് പുന്ത് എന്നായിരുന്നു. ഇതിന്നുപോത്ബലകമായ തെളിവ് llinguistics വെച്ചു മാത്രമല്ല, ഞാനിവിടെ പറയുന്നത്. . The Apostle Thomas in India according to the Acts of Thomas (J N Farquahar. Manchester. G.Garitte. Lauvain Ed. Dr Jacob Vellian.Syrian churches series 1972)എന്ന പുസ്തകം ചില തെളിവുകൾ തരുന്നുണ്ട്. സിന്ധോപാർത്തിയന് സാമ്രാജ്യം (സിന്ധുഭാരതീയ)ശക്തമായ കാലത്താണ് അപ്പോസ്തലന്റെ വരവ്. അന്നത്തെ വഞ്ചികളെ വിവരിക്കുന്ന ഗ്രന്ഥകാരൻ അവയെ പടിഞ്ഞാറൻനാട്ടുകളില് പുന്ത് എന്നു പറഞ്ഞിരുന്നു എന്നും പ്രസ്താവിക്കുന്നു. ഇവിടത്തെ വഞ്ചി ,കപ്പൽനിർമ്മാണത്തിന്റെ പ്രത്യേകതകളും വിവരിക്കുന്നു. മാത്രമല്ല,ഹിമാലയം മുതൽ സമുദ്രതീരം വരെ ഇന്ത്യ ഒരൊറ്റ സാമ്രാജ്യമായിരുന്നു എന്നും പറയുന്നുണ്ട്. കേന്ദ്രീകൃതമായ ഭരണം (centralized administration) ഇല്ലാതെ ഇത്ര വിപുലമായ അന്തർദ്ദേശീയ വ്യാപാരശൃംഖല സാദ്ധ്യമല്ലെന്ന് ആര്ക്കിയോളജിക്കൽ രേഖകൾ പരിശോധിച്ചവരെല്ലാം നിത്യവും തെളിയിക്കുന്നുമുണ്ട്.

The boat of the valley is everywhere the same in general form. In miniature it is not unlike the Punt of western streams and reedchoked waters ,the craft of philosophic ease and contented idling. In larger scale, it is an uncouth barbarian with great redemption in its lowing yard and lateen sail. The fashion of its building is wondrous. Sides and bottom are first separately completed and then brought together like the sides of a box. Where the bow and stern are to rise,the planks are lubricated with a mixture that combined with applied force gives them a curve upwards. The completed boat appear a caricature of river art,picturesque and quaint with her rising ends and great rudder or oar in places of rudder. A thing of strange curves and stranger lines.A fretwork of inconsequent timbers.

Abbot's Sind (pp 103):- " The boat of the first century was very much the same type and fishermen from the lake of Galilee would scrutinize its lines and watch its behavior with the

keenest interest  and understanding.The river journey was possible and safe because the whole valley from Himalayas to the seas was controlled by Gudnapher."

നദികളിൽ അതിവേഗം സഞ്ചരിക്കുന്ന ചെറിയ വഞ്ചിയാണ് പുന്ത്. പുന്തുകളുടെ രാജ്യത്തുനിന്നാണ് ഹിക്സോസുകൾ ഈജിപ്തിലെത്തിയത്. അക്കാലം മുതൽ അപ്പോസ്തലന്റെ കാലം വരേയും പുന്ത് എന്ന ഇനത്തിലുള്ള വഞ്ചി ഇന്ത്യയിലുണ്ട്.പുന്തിന്റെ പേരുവഹിക്കുന്ന പുന്ത്(പുന്നൈ)ത്തലപ്പതിയായി ഒരു കാപ്പതമ്പുരാനും കേരളത്തിലുണ്ട്. ബ്രഹ്മക്ഷത്രനായ ഭൃഗുവംശക്കാരനാണ് അദ്ദേഹവും. ഹിക്സോസ് കാലം മുതലിന്നുവരെ ആ വംശം വന്നേരിനാട്ടിലുണ്ട്. ഇമയത്തിൽ വില്ലുനാട്ടിയ ദക്ഷിണേന്ത്യയിലെ നൃപന്മാരെ സംഘകാലകൃതികളെല്ലാം പരാമർശിക്കുന്നുണ്ട്. അപ്പോസ്തലന്റെ യാത്രാവിവരണത്തിലും ഹിമാലയം തൊട്ട് സമുദ്രതീരം വരെ ഒരേ ചക്രവർത്തിയുടെ കീഴിലാണ് ഭാരതമെന്നു നാം കാണുന്നു.എന്നിട്ടും വിദേശികളുടെ വരവിനു ശേഷമാണ് ഇന്ത്യ ഏകീകൃതരാഷ്ട്രമായതെന്നു പഠിപ്പിക്കുന്നത് ഏതടിസ്ഥാനത്തിലാണ് എന്നറിയുന്നില്ല.

പുന്നയും വഞ്ചിയും പുഷ്പങ്ങളുമാണ്. ആറ്റുവഞ്ചിയും പുന്നയും ചൂടിയ നാഗഗണങ്ങളുടെ ചന്ദ്രോത്സവവും ഇന്ദ്രോത്സവവും പ്രസിദ്ധമാണ്. അമ്മൂസ് എന്ന അമ്മത്തമ്പുരാനും ഭർത്താവ് പിരഹ (ഭൃഗു)വും എഴുന്നള്ളിയിരിക്കുന്ന എലിയോഫോറം മൂഷകവനം കൊട്ടാരം മലബാറിലെ വന്നേരിനാട്ടിലെ ഏററവും പഴക്കമുള്ള തറവാട്ടുകളിലൊന്നാണ്. താമ്രി എന്ന താമരപ്പൂ വിരിയുന്ന താമരയൂരും ,പുന്നപ്പൂങ്കൊത്തുചൂടിയ സുന്ദരിമാരുടെ കേളീരംഗമായ പുന്നയൂരും പുന്നയൂർക്കുളവും പുന്നത്തുരും പുന്നയുമെല്ലാം വന്നേരിയിലുണ്ട്.

ഭൃഗുവംശമെന്നാലെന്താണ്. അമരകോശം പറയുന്നു: സൂര്യകിരണങ്ങളാലും കാട്ടുതീയാലും തപിച്ച മലഞ്ചെരിവിന്റെ പര്യായമാണ് ഭൃഗു എന്ന്. മലഞ്ചെരിവെന്നാൽ മലവാരം,മലബാറിലെ മലയാളവംശമെന്നും ഭൃഗുക്കളെ പറയാമെന്ന് സാരം. ധ്രുവമെന്നാൽ ഇളക്കമില്ലാതെ ഉറച്ചു സ്വസ്ഥാനത്തു നിൽക്കുന്നത്. സംസാരവൃക്ഷത്തിന്റെ തായ്ത്തടി ,മരക്കുറ്റി,ഹോമത്തിൽ ഉപസ്തരിക്കുന്ന പാത്രം എന്നൊക്കെയാണ് അർത്ഥം. കന്തൻ അഥവാ സ്കന്ധനെന്നാല് ആരോഹണം ചെയ്യപ്പെടുന്നത്,വൃക്ഷത്തിന്റെ മുരട്ടുമുതൽ കൊമ്പുവരെയുള്ള ഭാഗം. തോൾഭാഗം എന്നൊക്കെ പറയും. കുംഭം കുടമാണ്,ഘടമാണ്,ഭൂമിയെ പൂരിപ്പിക്കുന്നതെന്നും അർത്ഥമുണ്ട്. കൌശികനെന്നാൽ മരക്കറയിൽനിന്നുണ്ടായത്,സർവ്വത്തേയും പശവെച്ചു യോജിപ്പിക്കുന്നത്, വ്യാധിയി ൽനിന്ന് സംരക്ഷിക്കുന്നത്,ഗുഗ്ഗുലു. വരുണ അഥവാ വാരുണി വരുണപുത്രിയാണ്,ഇര അഥവാ മദ്യവുമാണ് ,ജലവുമാണ്, നീർമാതളത്തിനും ഈ പേരുണ്ട്. രോഗികളാൽ പരിക്കപ്പെടുന്നത് എന്നും വാരുണിക്ക് അർത്ഥം പറയുന്നു. ജയ,ജയന്തി,വൈജയന്തി എന്നിവ ആറ്റുവഞ്ചി എന്ന പുഴമുഞ്ഞയുടെ പര്യായമാണ്. തീ കടയുന്ന അരണിയുമാണ്. ജയന്തിയും ജയന്തനും ഇന്ദ്രന്റെ കുഞ്ഞുങ്ങളാണ്. വിഷ്ണുവിന്റെ മാല ,ഭരതമുനിയുടെ

ജർജ്ജരം,ഇന്ദ്രധ്വജം,ദേവദാസിയുടെ തലക്കോല് ഇവക്കും ഇതെ പേരുകളുണ്ട്. കുടക പ്പാലക്ക് ഇന്ദ്ര യവം,ഭദ്രയവം,ശക്ര,വത്സക,കലിംഗ എന്നൊക്കെ പേര്. കരുനെച്ചിക്ക് ഇന്ദ്രസുരസ,ഇന്ദ്രാണിക, ഭഗവതിക്കാവില് പൂജക്കെടുക്കുന്ന പുഷ്പം, (വെളുത്ത തെച്ചി ശ്വേത സുരസയാണ്)എന്ന് പര്യായം. സുരസ നാഗമാതാവാണ്.പുണ്ഡ്രകമെന്നാൽ വാസന്തി, മാധവി,കുരുക്കുത്തിമുല്ല,എന്നു പേര്. പുന്ദ്രക എന്ന ഈ പൂന്തിനെ കോവലന്മാർ മോഹിക്കു ന്നു. വാസ്തുവിദ്യയിൽ മല്ലീകുട്ടിമം എന്ന മുല്ലത്തറയാണ് പുന്നത്തലപ്പതി മൂത്തതാവഴി മനോ ൽപ്പാടിന്റെ മണക്കുളം,മണത്തല,മന്ദലാംകുന്നുകളെല്ലാം. ഇളമംഗലം (ഇരമംഗലം) ഇളയതാ വഴി വെളിയങ്കോട് വെളോർപ്പാടിന്റേയും. ഭാരദ്വാജി ഭാരതവാസിയാണ് ,കാട്ടുപരുത്തിയു മാണ്. യഥാർത്ഥകാട്ടുപരുത്തി വളരുന്നത് ചിത്രകൂടത്തിനടുത്താണെന്നും അതിന്റെ നീരു വീഴ്ത്തിയാല് ഏതു വ്രണവും ഉണങ്ങി പൂർവ്വസ്ഥിതി പ്രാപിക്കുമെന്നും വിശ്വസിക്കുന്നു.(അമരകോ ശം). കൌശികി ,ഭാരദ്വാജികളുടെ പ്രവർത്തി പിളർന്ന വംശങ്ങളെ വീണ്ടും യോജിപ്പിച്ച് ബല വത്താക്കലാണ്.

കുന്തുരുക്കംഃ-ഗുർവ്വീസരാതു പാലക്യാപാലക്യാവല് സ്മൃതശ്ചഞ്ചുഃ

പാലക്യാ പിശ്ചിലാ ഗുർവ്വീശ്ലേഷ്മളാഭേദിനീഹിമാ.

മുകുന്ദ പാരദേവിഷ്ണൌരത്നഭേദേ ച കുന്ദുരൌ(ഹൈമൻ).

മുകുന്ദമെന്നാൽ രോഗമുക്തി തരുന്നത്. കുന്ദമെന്നാൽ ഭൂമിയെ പിളരുന്നത്. കുന്ദുരു ഭൂമിയെ ക്ലേദിപ്പിക്കുന്നത്. കുന്ദവർമ്മന്മാർക്ക് ഈ പേരുള്ളത് അവരുടെ സൈന്യബലം കൊണ്ടാ ണ്. വിഷ്ണുവിന് മുകുന്ദനാമം സകല സംസാരരോഗമുക്തി തരുന്നതിനാലും.കുന്ദുരുക്കം കുന്ദ വർമ്മനുമുമ്പും ഈ നാട്ടിൽനിന്ന് കയറ്റി അയച്ചിരുന്നു. ബൈബിളിലെ myrrh (യേശുവിന്റെ മുറിവുകളിലും ദേഹമാസകലവും കുരിശിൽനിന്നിറക്കിയശേഷം വെച്ചുകെട്ടിയതായി പറയുന്ന ത്) ഇന്ത്യയിലെ മുരാമാഞ്ചിയാണ്. കാന്തളകം ഒരു വൃക്ഷമാണ്. പര്യായം തുന്ന,തുണി, കുണ, പടുകരണ.തുന്നുന്നത് തുണി,ചുരുങ്ങുന്നത് കുണി. കേരളത്തിലെ കാന്തളൂരുകളും കുണവായി ൽക്കോട്ടവും ഇത്തരം നാമങ്ങളോട് ബന്ധപ്പെട്ടിരിക്കുന്നു. കാന്തളവൃക്ഷത്തിന്റെ പൂകൊണ്ടും, കയറ്റി അയക്കുന്നതും തുന്നുന്നതും നനച്ചാല് ചുരുങ്ങുന്നതുമായ തുണി കൊണ്ടും ഈ സ്ഥല ങ്ങൾ പ്രസിദ്ധമായിരുന്നു.ഇവിടത്തെ ശാല വിദ്യാപീഠങ്ങളെന്ന പോലെ തുണി നെയ്ത്തുകാരു ടെ ശാലയുമായിരുന്നു.

കച്ചം (കഛം)ശോഭിക്കുന്നത്. ഭൃഗുവംശത്തിലെ മഹാമനീഷികളാൽ ശോഭിക്കുന്ന സ്ഥലം ഭൃഗുകഛം. നന്ദീവൃക്ഷം ആനകൾക്ക് മോഹം ജനിപ്പിക്കുന്നതും അവക്ക് സുഭിക്ഷം ചെയ്യുന്ന തുമായ പന എന്ന സാലവൃക്ഷമാണ്. ആനകളും പനമരവും നിറഞ്ഞ കേരളത്തിലെ പനമ്പൂ ചൂടുന്ന കേരളരാജാക്കന്മാര്ക്ക് വംശവൃക്ഷവും ഇതാണ്. കുബേരകം കുള്ളമായ കുത്സിതശ

രീരം,ധാരാളം ധനം,ഇപ്രകാരമുള്ള ഭൂമിയുടെ വേര്. കുബേരനെന്ന യക്ഷനും ഇത്തരം ഗുണ ങ്ങളാണുള്ളത്. കേരളം ഇന്ത്യയുടെ ഇതരഭാഗങ്ങളെ അപേക്ഷിച്ച് ചെറുതും ,ധനസമൃദ്ധവും ഭാരതത്തിന്റെ വേരുഭാഗത്തുള്ളതുമാണ്. ഈ നാമമുള്ള ഒരു കുബേരവള്ളി (കുപ്പരവള്ളി) ദേ ശം വന്നേരിയിലുണ്ട്. ഗാന്ധാരിയും ജോനകപ്പല്ലും (യൌനകപ്പല്ല്)അമരകോശകാരന് സമു ദ്രം കടന്നുപോയ വധുക്കളാണ്. ഗാന്ധാരി കൊടുത്തുവയാണ്.തൊട്ടാൽ ചൊറിയും. അന ന്താ, സമുദ്രാന്താ,ദുരാലഭാ, സുമദ്രാ ന്താ,മരുത്ഭവാ,ദീർഘമൂലാ ഇവ പര്യായങ്ങളാണ്.

ജോനകപ്പല്ല്ഃ- മരുന്മാലാ തു പിശുനാ സ്പൃക്കാദേവീ ലതാലഘുഃ

സമുദ്രാന്താവധൂഃകോടിവർഷാ ലങ്കോപിതേര്യതി.

ശതകുപ്പക്ക് നൂറു മക്കളെ പ്രസവിക്കയാൽ ഗാന്ധാരിക എന്നും ,മാധവി എന്നും പര്യായമുണ്ട്. അവൾ ശിഫാ (ശേഫാ)എന്നും അറിയുന്നു.

ശതാഹ്വാ ശതപുഷ്പാ ച മിസിർഘോഷാ ച പോതികാ

അഹിഛത്രാപ്യവാക്പുഷ്പീ മാധവീ കാരവീ ശിഫാ

സംഘാതപത്രികാ ഛത്രാ വജ്രപുഷ്പാ സുപുഷ്പികാ

ശതപ്രസൂനാ ബഹുലാ പുഷ്പാഹ്വാ ശതപത്രികാ

വനപുഷ്പാ ഭൂരിപുഷ്പാ സുഗന്ധാ സൂക്ഷ്മപത്രികാ

ഗാന്ധാരികാതിഛത്രാ ചതുർവിംശതിനാമികാ.

മിസിറെന്നാൽ കാലക്രമത്തില് രൂപഭേദം വന്ന് കണ്ടാലറിയാതാവുന്നത്. അപ്പോസ്തലന്റെ കാലത്ത് മിസിദേ എന്ന രാജാവ് ശതവാഹനന്മാരുടെ ശാഖയാണ്. ശിഫാ(ശേഫാ)എന്ന രാജകുമാരിയും ഒരു ഗാന്ധാരികയാണ്. മാധവി എന്ന യയാതിപുത്രിയും നാലു രാജാക്കന്മാരി ലായി പുത്രരെ ജനിപ്പിച്ചവളാണ്. കറുകയെന്നാൽ ദൂർവ്വാ. ഇതും ശതപർവ്വിക, സഹസ്രവീ ര്യ,ഭാർഗ്ഗവി,അനന്ത മുതലായ നാമം വഹിക്കുന്നു. പക്ഷേ,ഗാന്ധാരിക പോലെ(കൊടുത്തുവ ) ചൊറിഞ്ഞ് പ്രശ്നമുണ്ടാക്കില്ല.ഇക്ഷു (ഇക്ഷ്വാകുവംശം)മധുരക്കരിമ്പ്. അതിന്റെ വംശക്കാരോ. കാർക്കോടവംശം,കാന്താരോ (ഗാന്ധാരോ)വംശം എന്ന വനവാസി, വേണുനിസ്വന (വേണു ഹൈഹയ,കോലാഹല,വംശി),ഇക്ഷുരന്യപൌണ്ഡ്രകസ്തൂരസാളഃസുകുമാരകഃ പേച്ചം എന്ന ഇക്ഷ്വാകു കയ്പ്പുകൊണ്ട് കരിമ്പിന്റെ മധുരം പോലും നീക്കുകയും ചെയ്യും.

മരണമില്ലാത്ത ആത്മാവ് അരിഷ്ടയായ കാക്ക. തോത്ത് തത്ത. ശുകസ്ത്രീകേതുർമ്മേധാവീ ശ്രീമാൻ വാഗ്മീ ഫലാശനഃ ദരണോദണ്ഡീ കീരൌച ബ്രഹ്മജ്ഞാനീ തു ബ്രാഹ്മണഃ.

സിന്ധുസരസ്വതിലിപി വായിക്കുന്നതിന് ഒട്ടേറെ സഹായിക്കും അമരകോശവും ഇന്ത്യയിലെ വേദ,പുരാണേതിഹാസങ്ങളിലെ വിജ്ഞാനവും വിവിധ ഭാഷകളിലെ ഒരേ പദത്തിന്റെ വ്യത്യസ്തമായ ഉച്ചാരണവും അതുകൊണ്ടുവരുന്ന അർത്ഥഭേദവും .ജ്ഞാനികള് പ്രപഞ്ചത്തെ അറിഞ്ഞശേഷം അതിനെ സർവ്വസ്വദാനം ചെയ്ത് വിശ്വജിത്ത് ആവുമ്പോഴാണ് സർവ്വവേദാ(സർവ്വജ്ഞ) ആവുന്നത് എന്ന് അമരകോശം പറയുന്നു. മഹാബലിയുടെ വിശ്വജിത്തെന്ന യാഗം പൂർത്തീകരിച്ചത് സർവ്വസ്വദാനം ചെയ്തുകൊണ്ടാണ്. വാമനന്റെ സാന്നിദ്ധ്യം അതിനായിരുന്നു. അതുപോലെ പരശുരാമന്റെ 21 വട്ടത്തെ ദിഗ്വിജയം പൂർത്തിയാക്കാന് രാമഘടമൂഷകനെന്ന പതിനാറുവയസ്സുകാരനായ മറ്റൊരു വാമനന്റെ സാന്നിദ്ധ്യം വേണ്ടിവന്നു. കേരളത്തിലെ ആദ്യത്തെ ചക്രവർത്തിയായി അദ്ദേഹമാണ് ഭരണമേററത്. ത്രിവിക്രമനെന്നും വിക്രമാദിത്യനെന്നും വിശേഷണങ്ങൾ രാജാക്കന്മാർക്ക് ഈ പാരമ്പര്യം വഴി കിട്ടുന്നതാണ്. ഇപ്രകാരം 100 യാഗം പൂർത്തിയാക്കിയ ആഴ്വാഞ്ചേരി തമ്പ്രാക്കള് ,മേഴത്തോളഗ്നിഹോത്രി വന്ദേരിപാരമ്പര്യം നിറഞ്ഞുനിൽക്കുന്നു,എന്റെ നാട്ടിന്റെ ചരിത്രത്തിലും സ്ഥലനാമങ്ങളിലും.

ശബ്ദജാലമുഖരിതമായ കുബരമെന്നും കോലാഹലമെന്നും പേരുള്ള പ്രപഞ്ചരാജധാനിയിലെ നാനം മോനം (ജ്ഞാനം,മൌനം) അഭ്യസിച്ചവരും അഭ്യസിപ്പിക്കുന്നവരുമായ വ്യക്തികള് വിശ്വജിത്തുകളായി ലോകം ചുറ്റി, പുത്രേഷണ,വിത്തേഷണ,ലോകേഷണ തീർന്ന് ,മാഗധികളായി (നട്ടുനാട്ടുകാർ എന്നും ഭിക്ഷുക്കളെന്നും രണ്ടർത്ഥം) സർവ്വപിതൃക്കളായി ഗാംഗേയരായി വാണ ഭാരതത്തിന്റെ ചരിത്രം ഈ കൊച്ചുവന്നേരിനാടിന്റെ ചരിത്രത്തിലൂടെയാണ് ഞാൻ ഇഴപേർത്തെടുത്ത് മനസ്സിലാക്കിയത്.

മുപ്പത്തിമുക്കോടി ഭൂദേവന്മാർഃ

മഹേശ്വരടീക ആദികവികളായി മൂന്നുപേരെ പറയുന്നു.വാത്മീകി,വിശ്വാമിത്രന്,വ്യാസൻ. വ്യാസന് പാരാശര്യനെന്നും സത്യവതീസുതനെന്നും പേരുള്ളതുപോലെ,വിശ്വാമിത്രന് ഗാഥേയനെന്നും കൌശികനെന്നും പേര്.വാത്മീകി എന്ന ക്രഥന്ന് പ്രചേതസ്സ്, മൈത്രാവരുണി എന്നാണ് പേരുകളുള്ളത്. മൈത്രാവരുണികളുടെ ജന്മദേശം പടിഞ്ഞാറേ കടലോരം. പ്രചേതസ്സു തപസ്സിരുന്നതും പടിഞ്ഞാറേ കടലോരത്തെ വന്ദേരി നാട്ടിലെ ഗുരുവായൂരിലെ രുദ്രതീർത്ഥമെന്ന സരസ്സിലാണ്. വാക്ക്, തുലിക,ധ്യാനം,മൌനം ഇവയുടെ പൊരുളും ശക്തിയുമറിഞ്ഞ ആദികവികളുടെ പരമ്പരയിലാണ് കുശീലവരും വള്ളുവരും കാപേയരുമെല്ലാം ജനിച്ചത്. മുപ്പത്തിമൂന്ന് കോടി ദേവന്മാരാണ് ആകാശത്ത് ത്രിമൂർത്തികളുടെ പ്രതിപുരുഷന്മാരായി ഗ്രഹനക്ഷത്രരൂപത്തിലുദിച്ചത്. അതുപോലെ ,ഭൂമിയിൽ മൂവേന്തര് (മൂവർ) എന്ന ത്രിമൂർത്തിരാജാക്കന്മാരുടെ മുപ്പത്തു മുക്കോടി പ്രജകളും മുപ്പത്തിമൂന്നു ഭൂദേവന്മാരുടെ പേരിലറിയപ്പെട്ടു. ഈ 33 ഇല്ലപ്പേരുകളെല്ലാം ഇപ്പോഴും വന്ദേരിയിലുണ്ടെങ്കിലും അവ പലതും

ഇപ്പോള് സ്ഥലനാമങ്ങളാണ്.ഇല്ലങ്ങളെല്ലാം സാമൂതിരിയുടെ കാലത്ത് വന്ദേരിമാടഭൂപതി ഓടിപ്പോയതോടെ നാമാവശേഷമായി,ശേഷിച്ചവ സാമൂതിരിയുടെ പ്രദേശത്തേക്ക് മാറി ത്താമസിച്ചു. വന്ദേരിയിലെ 33 ഇല്ലപ്പേരുകളിങ്ങനെ.

1.കപ്പൂർ.

2. മണികണ്ഠേശ്വരം(പ്രസിദ്ധമായ ക്ഷേത്രം നിലകൊള്ളുന്ന സ്ഥലമാണ്)

3.പരവൈയൂർ(പരൂർ)(പഴയ ശിവക്ഷേത്രമുണ്ട്)

4.ചെമ്മണ്ണൂർ(ചുവന്ന മണ്ണ്.ചെക്കച്ചിവന്ത മണ്ണും വലിയഏരികളും ഉളളത് വൻതേരി എന്ന ദിവാകരനിഘണ്ഡുവിന്റെ നിർവ്വചനം അന്വർത്ഥമാക്കുന്ന നാമം)

5.ആറ്റുപുറം (ലോഗന്റെ കാലത്തെ ചെറിയ തുറമുഖവും ചന്തയും. .ഇത് എലിയങ്ങാട്ടു കോവിലകമാണ് നിയന്ത്രിച്ചിരുന്നത്)

6.കുന്നത്തൂർ.(വടശ്ശേരി നാഗലശ്ശേരി കുന്നത്തൂരെന്ന കൂടല്ലൂർശാഖ.പതിമൂന്നാം നൂറ്റാണ്ടിൽ ഇല്ലക്കാരെല്ലാം നാട്ടുവിട്ടു. പിൽക്കാലത്ത് എന്റെ അഛന്റെ അഛന്റെ പൂർവ്വീകരാണ് ഇത് വാങ്ങിയത് .ബ്രഹ്മരക്ഷസ്സിന്റെ തറയും നാഗക്കാവും കിണറും ഇല്ലപ്പറമ്പിലുണ്ടായിരുന്നവയാണ്. )

7.പൂഴിക്കോള് (പൂഴിക്കള) ഗോവിന്ദപുരം ക്ഷേത്രത്തിനടുത്തുളള വലിയ ചന്ത. ഇതും എലിയങ്ങാട്ടുകോവിലക മാണ് നിയന്ത്രിച്ചിരുന്നത്.

8.കടിക്കാട് (ശിവക്ഷേത്രം പഴയതാണ്.)

9.മണക്കാട്

10 കോടത്തൂര്.

11.കൊയപ്പാമഠം ( ചാക്യാന്മാരുടെ സ്ഥലമാണ്.ശിവക്ഷേത്രം ഗംഗാധരക്കോവിലധികാരികളുടേതാണ്.)

12.ഗ്രാമം

13.പരിച്ചകം (മിഞ്ചി എന്ന ആഭരണമാണ് പരിച്ചകം. പരിഷഅകം)

14 പുഴക്കരെ

15 ചേന്നാസ് (ഇപ്പോഴ് പുഴക്കരെ ചേന്നാസ് ലയിച്ച് ഒറ്റ ഇല്ലമാണ്.)എന്ന ചേന്ദമംഗലം

16.തൊഴുവാനൂർ(തൊഴിയൂർ)

17.മുല്ലപ്പള്ളി പട്ടേരി (മുല്ലപ്പള്ളിയും ചേന്നാസും സാമൂതിരിയുടെ കാലത്ത് സാമൂതിരിപക്ഷം ചേർന്നു. രേവതി പട്ടത്താനത്തിന് ഇവർക്ക് പ്രത്യേകക്ഷണമുണ്ട്)

18 കുമ്മിലെളയെടം

19.ആമയൂര് മണ്ണൂർ(നാലപ്പാട്ടു നാരായണമേനോന്റെ പിതാവ് ഈ ഇല്ലത്തെയായിരുന്നു)

20. കാട്ടുമാടം

21.കരുമത്താഴം

22.കപ്പിലിയങ്ങാട്ട് (കല്ലൂർ,കല്ലുവഴി)

23.കരുവാട്

24.പള്ളിപ്പാട്ട് (പള്ളിപ്പാട്ടും കടലായിയും നകുലസഹദേവന്മാരുടെ ശ്രീകൃഷ്ണപ്രതിഷ്ഠയുള്ള സ്ഥലങ്ങളാണ്.

25.മുല്ലമംഗലം(എം ആർബിയുടെ തറവാട്)

26.കൊളത്താപ്പള്ളി (ഭീമന്റെ കൈ കൊണ്ടു പ്രതിഷ്ഠിച്ച നരസിംഹപ്രതിഷ്ഠ ഇവിടെയാണ്)

27.കടലായി

28 പാണ്ടപ്പറമ്പത്ത്(പെരുമുടിശ്ശേരിക്കടുത്ത്) ഇവിടത്തെ കല്ലുഭരണി വ്യാപാരികളുടെ വരവിനെ കുറിക്കുന്ന ഐതിഹ്യമാണ് .ആഴ്വാഞ്ചേരിയുടെ ഒരു ശാഖയാണ്.

29. പൂങ്ങോട്ട് (വാക്യവൃത്തിക്ക് പേരുകേട്ടവരാണ്. സംഘക്കളി,കിഴിവിരി ചാത്തിരസംഘത്തിൽ പെട്ടവരാണ്.)ഈ നാമം തമിഴ്നാട്ടിലെ ഒരു ശിലാലിഖിതത്തിലുണ്ട്.

30.മാരാമിറ്റം(സംഘക്കളി,കിഴിവിരി ചാത്തിരസംഘത്തിൽ പെട്ടവരാണ്)

31.മൈലങ്ങോട്ട്(സംഘക്കളി,കിഴിവിരി ചാത്തിരസംഘത്തിൽ പെട്ടവരാണ്)

32.എളങ്ങല്ലൂർ (എളം കല്ലൂർ)( സംഘക്കളി,കിഴിവിരി ചാത്തിരസംഘത്തിൽ പെട്ടവരാണ്)

33 ആയ് വാഞ്ചേരി(ആഴ്വാഞ്ചേരി)

വടക്ക് ആഴ്വാഞ്ചേരി മുതൽക്ക് , തെക്ക് കപ്പൂരുവരെ ഈ മുന്നൂറ്റിമുപ്പത്തിമൂന്നുകോടി ഭൂദേവന്മാരുടെ വിഹാ രഭൂമിയായ കർമ്മഭൂമിയായിരുന്നു. ദേവേന്ദ്രപുത്രനായ ജയന്തന്റെ പേരിലുള്ള ജയന്തമംഗലംഎന്ന ചേന്ദമംഗ ലം ചേന്നാസ് നമ്പൂതിരിമാരുടെ മാത്രമല്ല, പാലിയത്ത് അച്ചന്മാരുടേയും സ്ഥാനമായിരുന്നു. പാലിയത്ത് അച്ചന്മാർ കൊച്ചി രാജാവിനോടൊപ്പം വന്നേരിനിന്ന് തെക്കോട്ടുനീങ്ങി, അവിടെയും ഒരു ചേന്ദമംഗലം ഉണ്ടാക്കി. കൊടുങ്ങല്ലൂർക്കും അവിടുന്ന് മട്ടാഞ്ചേരിക്കും തൃപ്പൂണിത്തുറക്കും നീങ്ങിയ കൊച്ചിത്തമ്പുരാന്റെ ചേരിയിൽത്തന്നെ നിന്നു. ചേന്നാസ് സാമൂതിരിയുടെ പ്രധാനഉപദേഷ്ടാക്കളിലൊരാളായി തീർന്നു.ഇപ്പോഴും അദ്ദേഹം ഗുരുവായൂരിലെ തന്ത്രിയാണ്.ചേന്നാസിന് നാലു ശാഖകളുണ്ടായിരുന്നു.

1.പെരുമുടിശ്ശേരി (പെരിങ്ങിരി) പ്രധാനശാഖ

2.പുഴക്കര

3.പാങ്ങോട്ട്

4 ചേരിയത്ത്(ചെറിയത്ത്) എന്ന ചേരിയകത്ത് (ഇപ്പോൾ വന്നേരി ഹൈസ്കൂള് നില്ക്കുന്ന കുന്നുംപുറം) .പാലിയത്ത് അച്ചന്മാരുടെ സ്ഥലം ഈ പ്രദേശമായിരുന്നു എന്നു കരുതപ്പെടുന്നു. ഇവിടെയാണ് കൊച്ചിരാജാവിന്റെ മന്ത്രിമാരുടെ സ്ഥാനം.

പേരാങ്ങോട്ട്,കൊരട്ടിക്കര,തോട്ടം,ആഴ്വാഞ്ചേരി എന്നിവരും വന്ദേരി വിട്ടുപോയി. പൂങ്ങാട്ട്,മാരാമിറ്റം, മൈലങ്ങോട്ട്,എളങ്ങല്ലൂര് ഇവ ഒന്നായി കിഴിവിരി ചാത്തിരസംഘമെന്നെടുത്ത് പേരാങ്ങോട്ട്, കൊരട്ടിക്കര, തോട്ടം ചേർന്നായിരുന്നു ആദ്യം 33 ഇല്ലങ്ങളുടെ(ഭൂദേവന്മാരുടെ) കണക്ക്. ഇവരാരും പുറത്തുനിന്ന് വന്ന ആളുകളായിരുന്നില്ല. ഇവിടെത്തന്നെ ആദികാലം മുതലുള്ള ആദിവാസിജനതയാണ്. ഇവർക്ക് മറ്റു നമ്പൂതിരിമാർക്കില്ലാത്ത ചില ആചാരങ്ങളുണ്ട്.

1.മുൻകുടുമ.

2.ഒറ്റയിഴപ്പൂണൂല്.

3. നഗ്നരായിട്ട് കുളി

4.ദേവതാസങ്കൽപ്പമോ ധ്യാനമോ ഇല്ലാത്ത കുളി

5.മന്ത്രം സ്വയം ഉരുക്കഴിക്കണം.വേറൊരാൾ ചൊല്ലിക്കേട്ട് ഏറ്റുപറയരുത്. ഈശ്വരനോട് നേരിട്ടല്ലാതെ ഇടനിലക്കാരിലൂടെ യാതൊരു സംയോഗവും സംവാദവുമില്ല.

6.വെളുത്തേടൻ അലക്കിയ വെള്ളവസ്ത്രം ധരിക്കണം.

7.സുമംഗലികളും നിത്യവെള്ളയേ ധരിക്കാവൂ.

8. മറക്കുട,ഘോഷ. പരപുരുഷദർശനമില്ല.

9.ഛത്രം (കുട)സ്ത്രീകളുടെ മറക്കുടയും രാജചിഹ്നവുമാണ്.

9.നമ്പൂതിരിമാർ പരസ്പരം കണ്ടുമുട്ടുമ്പോൾ, ഉപചാരവാക്ക് പറയേണ്ടതില്ല.

10.ശൈവവൈഷ്ണവഭേദം കേരളബ്രാഹ്മണർക്ക് ഇല്ല.

രാജാക്കന്മാർ കൊടിയ ഹിംസ നടത്തുമ്പോള്, മാനസാന്തരം വരുത്താനും (ചിലപ്പതികാരം മാടല ബ്രാഹ്മ ണൻ, ഇളംകോവടികളെന്ന ക്ഷത്രിയൻ,കുലവാണികൻ ചാത്തനാരെന്ന വൈശ്യനെന്നിവരുടെ മൂവ ർസം ഘം ഇതിനായി പ്രയത്നിച്ചത് കാണിക്കുന്നു) നമ്പൂരി ക്കൊൾകൈ കൈക്കൊണ്ട അന്തര(ണചാരിസംഘങ്ങള്ക്കു സാധിച്ചിരുന്നു. അശോകന്റെ കാലത്തും ജനമേജയകാലത്തും (ആസ്തിക)ഇത്തരം സംഘങ്ങളുണ്ടായിരുന്നു. രാജാക്കന്മാ രെക്കൊണ്ട് യുദ്ധക്കെടുതികൾക്കും ഹിംസക്കുമുള്ള ശിക്ഷയായി പിഴ ഒടുപ്പിക്കാനും ഇവർക്ക് പതിനൊന്നാം നൂറ്റാണ്ടുവരെ സാധിച്ചിരുന്നു. (മതിലകം ഗ്രന്ഥവരി. ജന്മി സമ്പ്രദായം കേരള ത്തില്.ഇളംകുളം പേജ് 55-56).രാമേശ്വരം ശിലാരേഖ (എഡി 1102) ത്രിപ്പാപ്പൂരെ ഇരവി ഇരവി വർമ്മരായ തിരുവടി പിഴയൊടുക്കിയ രെഖ (കൊല്ലം 675 .ഉള്ളൂർ കേരളസാഹിത്യചരിത്രം വാള്യം 1 പേജ് 17-171). പരശുരാമന്റെ സർവ്വസ്വദാനവും ക്ഷത്രിയകുലം മുടിച്ചതിനുള്ള ഒരു പിഴയൊടുക്കലാണ്.

ക്രിസ്ത്വബ്ദം 1400 ല് രചിച്ച സന്ദേശകാവ്യം (കോകസന്ദേശം)വന്ദേരിയിലെ പല സ്ഥലങ്ങളും ക്ഷേത്രങ്ങളും പറയുന്നുണ്ട്. മാറഞ്ചേരിത്തേവരും,ആഴ്വാഞ്ചേരിക്ഷിതിസുരപതിയുടെ ആലയ വും,ഗോവിന്ദപുരം എന്ന പൂർവ്വികക്ഷേത്രവും,തലപ്പള്ളിമൂന്നാംകൂറിന്റെ പ്രജ്ഞാവിലാസവും, വൈലത്തൂരും കാവീടും (വൈലത്തോട്ടിന്റെ തലയോട്ടി തട്ടിക്കളിക്കുന്ന ഗൌരീദേവി ജഗ ത്പാലനത്തിൽ ജാഗരൂകയായിരിക്കുന്ന നാരായണംകുളങ്ങരയും ചിറിച്ചിക്കാവ് കാവീട്ടു ക്ഷേത്രങ്ങളും)കുരവൈയൂരും (ഗുരുവായൂർ) ഈ കാവ്യത്തിലുണ്ട്. പൂരപ്രബന്ധത്തി ൽ വെണ്മണിമഹനും പൂർണ്ണസത്യത്തിനു വിളനിലമായ വന്ദേരിനാട് എന്ന് പ്രകീർത്തിക്കുന്നു. അതുമാത്രമല്ല, തൃശ്ശൂർപൂരത്തിന് വണ്ണൂര് (തിരുവണ്ണൂര്) പറളിക്കാട് (പാലക്കാട് താലൂക്കിലെ ) അരിയന്നൂര്, ആറ്റൂര്, വെള്ളാറ്റഞ്ഞൂര്, മൂർക്കന്നൂർ,മുതുവറ,ഗുരുവായൂർ, കുന്നന്നൂർ(കുന്ന ത്തൂർ)അഞ്ഞൂർ,കൈക്കന്നൂർ,കണൽക്കഴി കണയന്നൂര്,കോങ്ങാട്, കോടനാട്, കൊട്ടുമുടി, കൊടകത്താട്(കുടകുനാട്), കോലത്തുനാട്, പൂങ്ങാട്, പൂർണ്ണ സത്യഭൂമിയായ വന്ദേരിനാട്, വേങ്ങാനാട്,വെറൂർ,വെളിയങ്ങോട് എന്നിങ്ങനെ അടുത്തും അകലെയുമുള്ള നാനാദേശങ്ങ

ളിലുളള അഞ്ഞൂറ്റവരുടെ സംഘങ്ങളും ലക്ഷംലക്ഷംപേരുടെ സംഘങ്ങളും എത്തി എന്നാണ് വെണ്മണിയുടെ പരാമർശം.

വന്നേരിയിലെ 33 ഇല്ലക്കാർക്കും തലസ്ഥാനം ആഴ്വാഞ്ചേരിയാണ്. ആധാരങ്ങളിൽ പ്രവൃത്തി (profession) ഈശ്വരവിചാരം എന്നാണ് ആഴ്വാഞ്ചേരിക്കാർക്ക് എഴുതുക. സത്യാന്വേഷണവും ന്യായദർശനവുമാണ് ഇവരുടെ ഈശ്വരവിചാരം. രാജാക്കന്മാരെ അവരങ്ങോട്ടുചെന്ന് കാണാറില്ല. വണങ്ങുകയുമില്ല. പൂജക്ക് മണിയടിച്ച് ഈശ്വരനെ ഉണർത്തുകയില്ല. പ്രത്യക്ഷമായി ഈശ്വരദർശനം കിട്ടിയ സൂര്യഗായത്രി ഉപാസകരാണ്. മനസാവാചാകർമ്മണാ പൊളിപറയാത്ത ശുദ്ധമനസ്കരും സത്യസങ്കൽപ്പരുമാണ്. ശതസോമമെന്ന യാഗം കഴിച്ച് ശതസോമന്മാരായി, ഇന്ദ്രസമരായി,വന്ദേരിക്കാർക്ക് ഇനിയൊരു യാഗം ആവശ്യമി ല്ല എന്ന് പറയിച്ച ശതകർണ്ണിമാരാണ്. ശതകർണ്ണിമാരായ ശതസോമന്മാരുടെ പാരമ്പര്യത്തിന് കേരളത്തില് മൂഷകവംശത്തോളം തന്നെ പഴക്കമുണ്ട്. (പരശുരാമകാലം).കർമ്മ,ഭക്തി,ജ്ഞാനകാണ്ഡങ്ങളെ അളന്നുമുറിച്ച് പഠിച്ച് തിട്ടപ്പെടുത്തിയ അളവൈവാദികളായ നൈയ്യായികന്മാരാണിവരെല്ലാം.ഈ അളവൈവാദികളുടെ തുക്കവും കട്ടിയും,തുലാസും കോലും അംഗുലവും, ഇന്ദ്രധ്വജവും ,കളളപ്പറയില്ലാത്ത മാവേലിനാടും സിന്ധു സരസ്വതിഹാരപ്പകാലത്തുമുണ്ട്. വേദങ്ങളുടെ പഴക്കം ആർക്കിയോളജിയിൽനിന്നു വേണം ഗ്രഹിക്കാ ൻ. അപ്പൻ(അപ്ഷനെന്നും ഉച്ചാരണഭേദംകൊണ്ട് അബ്ബനെന്നും) നമ്പൂതിരിമാ ർബ്രഹ്മചാരികളും സഞ്ചാരികളുമാണ്.ജ്ഞാനതപസ്യയാണ് തമ്പ്രാക്കളുടെ വ്രതം. മുന്നൂ റ്റവരും അഞ്ഞൂറ്റവരും അറുന്നൂററുവരും നാൽപ്പത്തെണ്ണായിരത്തവരുമടങ്ങുന്ന അഞ്ചുവണ്ണ ങ്ങളും (പഞ്ചജനം)മണിഗ്രാമങ്ങളും ഇദ്ദേഹത്തിന്റെ അധീനതയിലാണ് പ്രവർത്തിക്കുന്നത്. പൂക്കൈതമുക്കിലെ പുണ്യഭ്രമിയിൽ (ഇപ്പോളത്തെ പുത്തൻപള്ളി) അദ്ദേഹം അരിയിട്ടുവാഴ്ച നടത്തിയാലേ പെരുമ്പടപ്പസ്വരൂപവും ചേരമാൻപെരുമാളാവുകയുളളു, ഗംഗാധരക്കോ വിലധികാരിയാവുകയുളളു. സത്യപുത്രനായ തമ്പ്രാക്കളുടെ ധർമ്മത്തിന്റെ തുക്കവും ആഴവും അഴവും പരിശോധിച്ച ശേഷമേ കേരളപുത്രരുടെ നാട്ടിലെ ഭരണാധികാരിയെ തെരഞ്ഞെടു ത്തിരുന്നുളളു. ഇന്നും നാം ഭരണാധികാരിയെ തെരഞ്ഞെടുക്കുന്നുണ്ട്.പക്ഷേ , ധർമ്മം നോക്കിയല്ല,വോട്ടിന്റെ എണ്ണം നോക്കിയാണെന്നു മാത്രം.

റിപ്പബ്ലിക്ക് രീതിയിലുളള ഭരണം.

പഴയ കേരളപുത്രരാജ്യത്തില് 18 കഴകങ്ങളും 64 ഗ്രാമവും ഉണ്ടായിരുന്നു.കഴകം (കടകം എന്നും പറയുന്നു) ഭരണാധികാരികളാണ് തളിയാതിരിമാരെന്നു പറയുന്നവർ.കഴകങ്ങളും തളികളും തമ്മിലുളള പരസ്പരബന്ധം ഈ ബിരുദത്തിൽനിന്നു തന്നെ കാണാം.

സഹായിക്കാനും നിയമനീതിനിർമ്മാണത്തിനും ധർമ്മപരി പാലനത്തിനും പണ്ഡിതസഭകള് (ഇവയാണ് സംഘങ്ങളെന്ന പേരിലറിയപ്പെടുന്നത്), ആയുധപരിശീലനം നേടിയ 18 ചാത്തിരർ സംഘങ്ങളെന്നിവയും ഉണ്ടായിരുന്നു. 60 വർഷമാണ് ഒരു ചെറിയ യുഗഘടകം. ഓരോ ജനത്തിനും (പഞ്ചജനം) 12 വർഷം വീതം 5 ജനപദങ്ങൾക്ക് ഭരണം ലഭിച്ചിരുന്നു. ഓരോ മുമ്മൂന്നുവ ർഷവും ഒരു ധർമ്മിഷ്ഠനായ രക്ഷാപുരുഷനെ (കാപ്പതമ്പുരാനെന്ന വാൾനമ്പി) അവരോധിച്ചിരുന്നു. വിശ്വസ്തത പുലർത്തുന്ന പക്ഷം ഇയാൾക്ക് 12 വർഷവും തുടരാനാവും. ഇതായിരുന്നു വേളിർമാരുടെ ഭരണസമ്പ്രദായം. ഹൈഹയരാജാവ് രാമഘടമൂഷകന്റെ കാലംവരെയും കാടവരുടെ വംശമായ തലപ്പള്ളിയായിരുന്നു ദക്ഷിണേന്ത്യയിലെ കാട്ടും മലയും ഭരിച്ചിരുന്നത്. രാമഘടമൂഷകന്റെ വളർത്തഛന്മാരായ കാടവനുപരായ അവരെ രക്ഷാധികാരി,മാതുല,വാൾനമ്പിസ്ഥാനത്തേക്ക് അവരോധിച്ചത് രാമഘടന്റെ കാലം (പരശുരാമകാലം)മുതലാണ്. സംഘങ്ങളെ ധിക്കരിക്കാനുളള അവകാശം ചക്രവർത്തിക്കുപോലും ഉണ്ടായിരുന്നില്ല. സംഘത്തിന്റെ വാൾനമ്പിക്ക് രാജാവിനെ ഹിംസിക്കാനുളള അധികാരം കൂടി സംഘം കൊടുത്തിരുന്നുവെങ്കിലും ഹിംസിച്ചാല് ആ വംശത്തെ പതിതരാക്കാനും സഭക്ക് കഴിയുമായിരുന്നു.തലപ്പള്ളിയുടെ പഞ്ചജനങ്ങൾ ചേരാലയമെന്ന ചെറളയം,മണക്കുളം,ചിറ്റഞ്ഞൂർ,കുമരപുരം,എലിയങ്ങാട്ടും അതിന്റെ തന്നെ താവഴിയായ പുന്നത്തൂരും ഇങ്ങനെയാണ്.പേര് സൂചിപ്പിക്കുന്ന പോലെ ചിറ്റരചന്മാരാണ് ചിറ്റഞ്ഞൂരിലെ ചെറിയ അഞ്ഞൂ റ്റവർസംഘം. ചേര,മൂഷക,യുവരാജവംശങ്ങളും ,അയിനിക്കുറായി വ്ന്നു താമസിച്ച മണവാളവംശവും തലപ്പള്ളിക്കാർക്കിടയിലുണ്ട്. മണക്കുളത്തെ തമ്പുരാട്ടിയുടെ വംശജരാണ് പുന്നത്തൂരിലെ കോട്ട കാത്തിരുന്ന പുന്നത്തലപ്പതി കാപ്പതമ്പുരാന്മാർ. പുന്നത്തൂർ രാജാവിനെ പാതിത്യം സംഭവിച്ച ശേഷം ബ്രാഹ്മണരാരും അരിയിട്ടുവാഴ്ച നടത്താതായി. അവിടുത്തെ മൂത്ത തമ്പുരാട്ടിയായ മനയോൽപ്പാടാണ് അരിയിട്ടുവാഴ്ച നടത്തു ക. ഈ തമ്പുരാട്ടിക്ക് ആഴ്‌വാഞ്ചേരി തമ്പ്രാക്കളുടെ സ്ഥാനമാണെന്ന് അർത്ഥം. അവരുടെ വാസസ്ഥാനത്തെ കണ്ടാമം എന്നാണ് പറയുക.(കണ്ട ആരാമം ,ദർശിക്കപ്പെട്ട ഉദ്യാനം,തോട്ടം. കണ്ടനെന്നോ കന്തനെന്നോ വിളിക്കുന്ന രാജാവിന്റെ ഉദ്യാനം).മന എന്ന വാക്കിന്റെ അർത്ഥം ഒന്നാം ഭാഗത്തില് വിസ്തരിച്ചു. തലപ്പള്ളിയിലെ മൂത്ത വ്യക്തിയാണ് കക്കാട്ട് കാരണവപ്പാട് എന്ന വാൾനമ്പി.
കീഴ്‌വിരിചാത്തിരസംഘത്തിന്റെ തലവനാണ് അദ്ദേഹം. പുന്നത്തൂരിലെ മൂത്ത പുരുഷന്റെ നാമം കോതൈ(ഗോദ)ശങ്കരനെന്നും കക്കാട്ടു ഭട്ടതിരിയുടെ രാജനാമം കണ്ടൻകോത എന്നും എലിയങ്ങാട്ടിലെ രാജനാമം അയ്യൻതേവ,കണ്ടൻതേവ എന്നുമാണ്. ഈ നാമങ്ങളെല്ലാം ബിരുദനാമങ്ങളാണ്. ഈജിപ്റ്റിലെ ഇക്ഷ്വാകുവംശത്തിലെ ഒരു ചടങ്ങ് പുന്ത് എന്ന പുന്നത്തൂർവന്ദേരിയിലെ വിവാഹത്തിലുമുണ്ട്. ഇവിടത്തെ സ്ത്രീകളെ നമ്പൂതിരിമാരാണ് വിവാഹം കഴിക്കുക. (ബ്രഹ്മക്ഷത്രവംശം) പക്ഷേ അതിനുമുമ്പ് ഇവരെ അയിനിക്കുറ്റിലെ

നമ്പിടിമാരിലൊരാളെക്കൊണ്ട് വിവാഹം കഴിപ്പിക്കും.പള്ളിക്കെട്ട് എന്ന് ഇതിനെ പറയുന്നു. പള്ളിക്കെട്ടും നാലാംനാളത്തെ ശാന്തിമുഹൂ ർത്തമായ സേകവും കഴിഞ്ഞിട്ടേ മറ്റൊരു പുരുഷനെ വിവാഹം കഴിക്കാനാവൂ. മറ്റൊരു രാജാവിന് വിവാഹം കഴി ച്ചു കൊടുക്കാൻ നിശ്ചയിച്ച വധുക്കളെ ആ രാജാവിനോട് വിശ്വസ്തത പുലർത്തുന്നവനും വധുവിന്റെ അടുത്ത ബന്ധുവും സഹോദരസ്ഥാനീയനുമായ ഒരു വ്യക്തി വിവാഹം കഴിച്ചിരിക്കണം. ഈ സമ്പ്ര ദായം വെറും പരി ശോധനക്കു മാത്രമല്ല,എവിടെപ്പോയാലും വധുവിന്റെ വിശ്വസ്തത പിറന്ന കുലത്തോട് ഉണ്ടാവാനും കൂടിയായിരിക്കണം. ഗോത്രവർഗ്ഗക്കാർക്കിടയിലെല്ലാം തന്നെ ഇത്തരമൊരു സമ്പ്രദായം കാണാം. ഇതിനെ ആഴ്വാഞ്ചേരി തമ്പ്രാക്കളും സദാചാരമാ യിത്തന്നെ അംഗീകരിച്ചിരുന്നു.

അനഭിമതരായ കാപ്പതമ്പുരാക്കന്മാരെ സ്ഥാനഭ്രഷ്ടരാക്കാനും ഈ സമ്പ്രദായം ഉപ യോഗിച്ചിരുന്നു. മരുമക്കത്തായക്കാരായ ജനതയെ പ്രീതരാക്കാനാണ് ഈ സമ്പ്രദായം ആദ്യമായി നിലവിൽവന്നിരിക്കുക. പുറത്തുനിന്നുവന്ന ചേദിരാജകുമാരിയുടെ മക്കൾക്ക് മരുമക്കത്തായംവഴി രാജ്യം കൊടുത്താണ് പാലകനെ രാജാവാക്കിയത്. ഇതേ നിയമ പ്രകാരം , പുറത്തുനിന്ന് തെരഞ്ഞെടുത്ത പെരുമാൾക്ക് വെള്ളോർപ്പാടിനെ (ഇളയ സഹോ ദരി)വിവാഹംകഴിച്ചുകൊടുത്ത് അതിലൊരു സന്തതി ഉണ്ടായാല്,ആൺകുഞ്ഞാണെങ്കില് ,അർഹത തെളിയിക്കുന്ന പക്ഷം (യഥാവിധി വിദ്യ അഭ്യസിച്ച്)രാജ്യാവകാശം കിട്ടും. പെണ്കു ഞ്ഞാണെങ്കിൽ രാജമാതാവായോ രാജപത്നിയായോ സ്ഥാനം കിട്ടും. ചക്രവർത്തിയുടെ അമ്മാമന്റെ സ്ഥാനവും ഗുരുസ്ഥാനവും രാജബഹുമതിയും ലഭിക്കുന്നതിനാൽ രണ്ടു താവഴി ക്കും(കാപ്പതമ്പുരാനും) സന്തോഷമാകും. അവരാണ് രാജകുടുംബത്തിന്റെ മുഖ്യരക്ഷാധികാ രികൾ. സഹോദരീപുത്രനാണ് ചക്രവർത്തിസ്ഥാനം. ശാന്തിമുഹൂർത്തം ഒഴിവാക്കി കെട്ടുകല്യാ ണം മാത്രം കഴിച്ചാൽ സ്ത്രീയുടെ ചാരിത്ര്യം പോകയുമില്ല. പുറത്തുനിന്ന് പെരുമാക്കന്മാരെ എടു ക്കുമ്പോഴുള്ള ബുദ്ധിമുട്ടുകളെല്ലാം ഒഴിവാക്കാം. പുറത്തുനിന്ന് പെരുമാക്കന്മാരെ എടുക്കാനാരംഭി ച്ചതോടെ 60 വർഷമെന്നത് 12 വർഷമാക്കി (വ്യാഴവട്ടം) .

നമ്പൂതിരിമാർമാത്രമല്ല, എല്ലാ സമുദായക്കാരും ശതകർണ്ണികളുടെ ശാതവാഹനസംഘത്തി ലുണ്ടായിരുന്നു. ഭിക്ഷു,വണിക്ക്,കവി,പണ്ഡിത,കാപേയ,സാർത്ഥവാഹകസംഘങ്ങളുടെ ഒരു സംഘാതമാണത്. പുറംചേരിവാരണങ്ങളില് താമസം. വഴിനീളെ ഇവർക്കായി വിശ്രമമണ്ഡ പങ്ങളുണ്ടാവും ,സത്രവും അവിടെ സദിരുകളുമുണ്ടാവും. വിളക്കുവെക്കാനും ഈശ്വരാരാധന ക്കും ശത്രുരാജ്യത്തുനിന്ന് കൊണ്ടുവന്ന സ്ത്രീകളും (ദേവദാസി) രാജകുടുംബാംഗങ്ങളും ഉണ്ടാവും. ചാരന്മാരും ശിൽപ്പികളും വണിക്കുകളും ഭിക്ഷുക്കളും സഞ്ചാരികളും വിശ്രമത്തിനെത്തും ആ മണ്ഡപങ്ങളില്. അകച്ചേരികളിലെ ഭരണാധികാരികൾക്കും സഹായികൾക്കും ഇവിടെനി ന്ന് രാജ്യത്ത് നടക്കുന്ന എല്ലാ വാർത്തകളും ലഭിക്കുന്നു. ധർമ്മെന്ന ഒറ്റ ആശയം (അറം)മാത്രം

ചക്രമാക്കി (ധർമ്മചക്രം)പ്രവർത്തിപ്പിക്കുന്ന രാജാക്കന്മാരും അവരുടെ സാർത്ഥവാഹകസം ഘങ്ങളും ശതകർണ്ണികളായി ഭൂമിയെ വലംവെച്ചു.പത്മശംഖനിധികളോടെ മടങ്ങിവന്നു. പെരുംപടകുമുത്തരയസംഘങ്ങളിലെ അപ്പന്മാരായ (അബ്ബാന്മാർ)വ്യക്തികളിലൊരാൾ , യേശുക്രിസ്തുവിൽനിന്ന് 30 വെള്ളിക്കാശ് സമ്മാനമായി വാങ്ങി അപ്പോസ്തലനായ തോമയെ കേരളത്തിലേക്കു കൊണ്ടുവന്നു. ആദ്യം സന്ദ്രോക്കിലും (ചന്ദ്രഗിരി)പിന്നെ വന്നേരിയുടെ തെക്കേ ഭാഗത്ത് പാലയൂരിലുമാണ് അപ്പോസ്തലനെത്തിയത്.കുന്ദഫറിനെ കാണാനാണ് പാലയൂരിലെത്തിയത്.അതായത് ,ചക്രവർത്തി പാലയൂരിനടുത്താണ് താമസം,വടക്കെ അറ്റമായ ചന്ദ്രഗിരിയിൽ അക്കാലത്ത് യുവരാജാവാണുള്ളത്. ചക്രവർത്തി പാലയൂരില് പള്ളി വെക്കാനായി അവിടെ നിലവിലുണ്ടായിരുന്ന ഒരു ദേവാലയം കൊടുത്തു.

ശ്രീരാമന്റെ വാനര(വ)സംഘം ഇത്തരമൊരു കാപേയ,ദേവസംഘമാണ്. വാനോരെ ന്നാൽ,വാനവരായ ദേവരുമാണ്,വാനരരുമാവാം. സൂര്യാരാധകന്മാരായ കാപേയരും വാനരസംഘവും ഒന്നാണെന്നതിന് പതഞ്ജലിയുടെ ഒരു ശ്ലോകം സാക്ഷ്യം വഹിക്കുന്നു.

ബഹ്വന്യാമപ്യചിത്താനാമേകോഭവതി ചിത്തവാൻ

പശ്വവാനരസൈന്യേസ്മിത് യദർക്കമുപതിഷ്ഠതേ

മൈവം മസ്ഥാഃസ ചിത്തോയമേഷോപി ഹി യഥാവയം

ഏതദപ്യസ്യ കാപേയം യദർക്കം ഉപതിഷ്ഠതി.

1970ൽ ഡോ.കെ.കെ.എൻ.കുറുപ്പ് തെക്കേ വയനാട്ടിലെ പൂതാടി(ഭൂതാദി)ഗ്രാമം തലക്കാവ് ജൈനബസതിയിൽകണ്ടെടുത്ത വട്ടെഴുത്തുലിഖിതത്തിൽ, തിരുക്കുണവായിത്തേവരുടെ 137ആംവർഷത്തില്,നാൽപ്പത്തെണ്ണായിരത്തവർസംഘം ഒരു നഗരം സ്ഥാപിച്ച് നടത്തി പ്പിനായി ഭൂമിയും വിളക്കും ഏർപ്പെടുത്തി എന്നു കാണാം. പാലക്കാട്ടുജില്ല ആലത്തൂർതാലൂക്ക് കാവശ്ശേരിഅംശത്തിലെ പള്ളിക്കുന്നുവട്ടെഴുത്തിലും നാൽപ്പത്തെണ്ണായിരത്തവര് വഴഞ്ചിയ ൽപള്ളിക്കലെ ക്ഷേത്രത്തിനുനൽകിയ അധികാരം പരാമർശിക്കുന്നു. എരമത്തു ലിഖിതത്തി ലുമുണ്ട് നാൽപ്പത്തെണ്ണായിരത്തവർ. ബാലുശ്ശേരി കിണാലൂർലിഖിതം കുണവായനല്ലൂരിലെ വിജയരാഗേശ്വരം പള്ളിക്ക് നിത്യവിളക്കും നിവേദ്യവും കൊടുക്കുന്നു. നന്ദാവിളക്ക്, ശ്രീബലി, ശാന്തി,കുട, ചന്ദനം, ഇവയൊക്കെ ശ്രമണഹൈന്ദവദേവാലയങ്ങളിലെല്ലാം ഒരുപോലെ ഉണ്ട്. പള്ളി എന്നവാക്കു കാണുന്നിടത്തെല്ലാം ജൈനം,ബൌദ്ധം എന്ന് ഭേദഭാവന കാണു ന്നവരുണ്ട്. ഇത് ഒരു ഭാഷാഭേദമല്ലാതെ മതഭേദമല്ല എന്ന് അവരറിഞ്ഞേ തീരൂ. ഹിംസ, അഹിംസ എന്ന രണ്ടുതരം മാർഗ്ഗമേ ഉള്ളു. ബ്രാഹ്മണരും ജൈനരും ബൌദ്ധരും അഹിംസാ വാദികളാണ്. മറ്റുള്ളവരാണ് ഹിംസ ചെയ്യുന്നത്. നാനം,മോനം എല്ലാവർക്കും ആവശ്യമാ

യിരുന്നു. അഷ്ടാംഗവൈദ്യം,അഷ്ടസിദ്ധി(എൺകുണൻ) എന്നിവ നാനവും മോനവും കൊണ്ടേ ലഭിക്കൂ. (ജ്ഞാനവും മൌനവും)

തിരുവണ്ണൂർശാസനത്തിൽ,കോ ശ്രീ ഇരൈയിരായർക്ക് ചെല്ലാനിന്റ ആണ്ട് നാലാമാണ്ടില്, പാലിയത്ത് കണ്ണൻ കണ്ടനും പണിയുടൈയവകളും ,അറുനൂറ്റവരും ,നിഴലോരും ചേർന്നാണ് ഇരാമവളയനാട് ഭരിക്കുന്നത്. തിരുമണ്ണൂർ പട്ടാരകരുടെ തേവത്വം,പിരമത്വം,(മുഖ്യത്വം) ഇവ രണ്ടും അറുനൂററുവർക്കാണ്. ഒരുനാഴി യുരി അരികൊണ്ട് നിത്യനിവേദ്യവും നന്ദാവിളക്കും അറുനൂറ്റവർ നടത്തുന്നു. ഈ ദേവസ്വത്തെ തിരുക്കുണവായിനു സമമായിത്തന്നെ അവര് സംരക്ഷിക്കുന്നു.എന്തെങ്കിലും ആക്ഷേപം ക്ഷേത്രഭരണകാര്യത്തിലുണ്ടായാ ൽ, പൊതുജനങ്ങളുടെ പ്രതിനിധിയായി സംഘം തെരഞ്ഞെടുക്കുന്ന പൊതുവാളാണ് അത് സംഘത്തിലവതരിപ്പിക്കുന്നത്. ധർമ്മവിചാരം ചെയ്ത് പക്ഷഭേദമില്ലാതെ സഭ നീതി നടത്തും. പുലവരും (പുലയർ) അറത്താരും(ധർമ്മമറിഞ്ഞ നാഗരെന്ന നായര്)പറയരും വള്ളുവരും (വല്ലഭൻ, ശാസ്ത്രജ്ഞൻ)ചാത്തിരരും (ഒരു ശാസ്ത്രം മാത്രം പഠിച്ചവർ)ബൌദ്ധരും (ബോധി ഉദിച്ചവർ) ചിനരും (ഇന്ദ്രിയജയം കിട്ടിയവരെങ്കിലും ചിനം അഥവാ കോപം തണിയാത്തവർ)ചരകരും (സഞ്ചാരിവർഗ്ഗം)ഫണികളെന്ന അരയരും, മീനവരും,ചേർന്ന മുന്നൂറ്റവര് ,അഞ്ഞൂറ്റവരും, അറുനൂറ്റവരും നാൽപ്പത്തെണ്ണായിരത്തവരും ,മുപ്പത്തുമുക്കോടിയുമായി സംഘങ്ങൾക്ക് ഭാരതത്തിന്റെ മുക്കിലും മൂലയിലും പ്രാതിനിദ്ധ്യം ഉണ്ടായിരുന്നു. ഈ ശൃംഖല മറ്റുരാജ്യങ്ങളിലേക്ക് നീണ്ടതിന്റെ സൂചന ഈജിപ്റ്റിലേയും പെറുവിലേയും ചൈനയിലേയുമെല്ലാം സാംസ്കാരികത്തുടർച്ചകള് കാണിക്കുന്നു. സ്ത്രീകളും ഇതിലെ അംഗങ്ങളായിരുന്നു. മണിമേഖല,കാരക്കലമ്മ, നപ്പൈചലൈയാറ്, കാക്കൈപ്പാടിനിയാർ, നച്ചെള്ളയാര്,ഒവ്വയാർ കവുന്തിഅടികളെന്നിങ്ങനെ അവരുടെ നിര നീളുന്നു. പുറച്ചേരിയി ൽ പുറംസംഘങ്ങളും അകച്ചേരിയിൽഅകം സംഘങ്ങളും സംഘാരാമങ്ങളെ പ്രവൃദ്ധമാക്കി. യോഗ്യതയുണ്ട് എന്ന് സംഘം തീരുമാനിച്ച ശേഷമേ രാജാവിന് പുതിയ ആളുകളെ സംഘത്തിലേക്ക് ചേർക്കാനും അവകാശങ്ങള് കൽപ്പിച്ചു കൊടുക്കാനും അധികാരമുള്ളു.

ഗോളക്ഷേത്രമായ പൃഥിയെ (പൃഥന- വളഞ്ഞത്,Geodesic concept)ആദ്യം പരന്നതും കാണാവുന്നതും വസിക്കാവുന്നതുമായ (പാര്ക്കുക എന്നാല് വസിക്കുക,കാണുക എന്ന രണ്ടർത്ഥമുണ്ട്) പാര് ആയി ചതുരശ്രീകരിക്കുന്ന തമിഴിന്റെ വിദ്യ ആദ്യം നടത്തുന്നു. എന്നിട്ട് ദിക്പതി ഛേദം ചെയ്ത് സമീകരിക്കുന്നു. ബ്രഹ്മസ്ഥാനം (ബ്രഹ്മഹൃദയം)നടുമുറ്റം അഥവാ കരുവൂരെന്ന ഗർഭഗൃഹമാണ്. അഗ്നികോളിലെ ചെമ്മണ്ണുള്ള നാട്ടിൽ കുടുംബ നാഥൻ(ചക്രവർത്തിക്ക്) താമസസ്ഥാനം.അതാണ് സാകേതം. നിരൃതിയില് സ്വദേശസഞ്ചാരികളായ ചരകരും വൈശ്യരും വണിക്ഭിക്ഷുസംഘങ്ങളും സ്ഥാനം പിടിക്കുന്നു. വായുകോണിലാണ് വിദേശികൾക്ക് പുറഞ്ചേരിവാരണങ്ങളിൽവന്നിരിക്കാനും കച്ചവടം ചെയ്യാനും ഉള്ള സ്ഥലം.

ഈശാനകോണിൽ കോവിലും കോവിലധികാരികളും വരേണ്യരായ ഗുരുസ്ഥാനീയരും (ബ്രാഹ്മണസിദ്ധസംഘം) ഇരിക്കുന്നു.

ഒരു നക്ഷത്രപരിധി 13 ഡിഗ്രി 20 മിനുട്ടാണ്. 1320 അടിയെ ഒരു വശമാക്കി 4 ഡിഗ്രിവീത മുള്ള ഒരു ഖണ്ഡമായി  ചന്ദ്രഗിരി മുതൽ കന്യാകുമാരിവരെയുള്ള കേരളഭൂമിയെ വിഭജിക്കുക. ഈ കേരളഖണ്ഡത്തെ ഒരു ഡിഗ്രി സ്ക്വയർഫീറ്റിലുള്ള 4 ചതുരമാക്കി വിഭജിച്ചുനോക്കാം.

1. ചന്ദ്രഗിരി മുതൽ കൊയിലാണ്ടി വരെ.  ഇതിന്റെ ബ്രഹ്മസൂത്രസ്ഥാനം വളപട്ടണംപുഴ
2. കൊയിലാണ്ടിമുതൽ ചേറ്റുവാ വരെ. ബ്രഹ്മസൂത്രം ഭാരതപ്പുഴ
3. ചേറ്റുവാ മുതൽ ചേർത്തല വരെ. ബ്രഹ്മസൂത്രം പെരിയാറെന്ന ചൂര്ണ്ണിപ്പുഴ
4. ചേർത്തലമുതല് കന്യാകുമാരി വരെ. ബ്രഹ്മസൂത്രം അഷ്ടമുടിക്കായൽ.
   ഇതിലെ രണ്ടാം ഖണ്ഡത്തിലാണ് വന്ദേരിനാട്ടും തലപ്പള്ളിയും വരുന്നത്. തലപ്പള്ളി യുടെ പ്രകൃതി ഒരുക്കിയ ദുർഗ്ഗത്തെ പ്രാചീനകാലം മുതലേ എത്രയെത്ര പ്രശസ്തരാണ് കാത്തുസംരക്ഷിച്ചിരുന്നത്.
   പടിഞ്ഞാട്ട് കടലോരത്ത് വടക്കുനിന്ന് തെക്കോട്ട് വെളിയന് വേൾ ആവിക്കോമാന്റെ വിദഗ്ധരായ കളരിയഭ്യാസക്കാർ, ചാത്തിരസംഘങ്ങൾ,കാപ്പുതമ്പുരാന്മാരുടെ നോട്ട ത്തിലുള്ള പുറഞ്ചേരിവാരണങ്ങളിലെ യോദ്ധാക്കള്. പുറഞ്ചേരിവാരണത്തിലെ ബൌദ്ധംകുളങ്ങരെ (പൌത്തം-പാവുത്തം, പാവുട്ടം കുളങ്ങരെ എന്ന് പാഠഭേദം ഭാഷോച്ചാരണം കൊണ്ടുവന്നു.),പാലപ്പെട്ടി,(കൊറ്റവൈ)എന്നീ ഉഗ്രമൂർത്തിദേവിമാ രുടെ ആരാധകരായ യോദ്ധാക്കളാണ് കാത്തുവരുന്നത്. അകത്തെ കോശത്തി ൽ പഴവഞ്ചി,ഗോവിന്ദപുരം,കാട്ടകാമ്പാൽ,മൂഷകവംശത്തിന്റെ എലിയങ്ങാട്ടും മണക്കുളം മഠപ്പാട്ടും, പെരുമുടിശ്ശേരി, കോയിൽപ്പള്ളി,കോതമുക്ക്,മാറഞ്ചേരി, ചെറുവള്ളുവർ, പര വയൂർ,കാപ്പെലിയങ്ങാട്ട്,കുന്നത്തൂർമനയും അവരുടെ കൂടല് ആറ്റുപുറവും. മൂന്നുകോശ ങ്ങൾക്കുനടുവിലായി, പെരുമ്പടപ്പ ഗംഗാധരക്കോവിലധികാരികളുടെ ജലസമൃദ്ധമായ കായലും കോല(കോൾ)നിലവും ദൂരെനിന്നു തന്നെ വരുന്നവരെ കാണാവുന്ന ഉയർന്ന കുന്നുംപുറങ്ങളിലെ നിരീക്ഷണസ്ഥാനങ്ങളും. നിരൃതികോണിൽപുന്നത്തലപ്പതി. വായു കോണിൽ വെളിയന്റെ സംരക്ഷണയിലുള്ള കിടങ്ങിനപ്പുറം കാക്കാനായി പോളത്ത ലപ്പതി. പോളത്തലപ്പതിയുടെ സമ്മതംകൂടാതെ ഒരു യാനപാത്രവും തെക്കോട്ടു സഞ്ച രിക്കയില്ല. പുന്നത്തലപ്പതി സമ്മതിക്കാതെ വടക്കോട്ടും സഞ്ചരിക്കാനാവില്ല. ശക്ത മായ നാവികപ്പടയുണ്ട് ഇവർക്കെല്ലാം. തരുരും ആറങ്ങോട്ടുസ്വരൂപവും ഈശാന കോണിലെ പാലക്കാട്ടുച്ചുരമെന്ന ഗതാഗതമാർഗ്ഗം കാക്കുന്നു. (പഴയ കാരിസ്വരൂപ ത്തിലെ അംഗങ്ങളാണിവരും)കിഴക്ക് കുതിരാനിലെ (കുതിര മല)കളഭ്രരെന്ന കൾവ ർ(പെരുമാൾകളളരെന്ന വിഭാഗം)അതികമാന്മാരുടെ സതിയപുത്രശാഖയാകയാല്,

ഉപ്പതിന്നവരോട് വഞ്ചനകാട്ടാത്ത ആദിവാസിവർഗ്ഗമായിരുന്നു. കൊല്ലിമല ഓരി, പറമ്പി മല പാരി,കിഴക്കു കാക്കുന്നവരാണ്. അങ്ങനെയാണ് ഓരോ ചെറുഖണ്ഡത്തി ലും ഗതാഗതം (ജല, കരമാർഗ്ഗം),വാണിജ്യം,കൃഷിവിഭവങ്ങളുടെ വിപണനമെന്നിവ നിയന്ത്രിച്ചിരുന്നത്. ഇത് വന്ദേരിയിലെ മാത്രമല്ല,പ്രാചീനഇന്ത്യയിലെ മുഴുവനും സമ്പ്ര ദായമായിരുന്നു.അതായത് ഒരു സെൻട്രലൈസ്ഡ് ഭരണമില്ലാതെയല്ല ഇന്ത്യ ഇത്ര യും നടത്തിയിരുന്നത്.തലപ്പള്ളിക്കാരുടെ ഈ ദുർഗ്ഗസംവിധാനം കൂടല്ലൂരുമനക്കാരന് കൌടില്യന്റെ അർത്ഥശാസ്ത്രത്തില് പറയുന്നതു തന്നെയാണ്. പാതി ജലദുർഗ്ഗവും, പാതി ഗിരിദുർഗ്ഗവുമാണ് മഞ്ചേശ്വരം മുതല് കന്യാകുമാരിവരെയുള്ള കേരളഭൂമി. നാൽപ്പത്തെണ്ണായിരത്തില് പെരുമ്പടകുമുത്തരയന് പ്രധാനസ്ഥാനമുണ്ടായിരുന്നു. ഏറ്റവും പ്രധാനഘടകമായിരുന്നു,അദ്ദേഹം. അദ്ദേഹത്തിന് രാജകീയാവകാശങ്ങളും പദവിയും നൽകുന്നതിനുപകരം രാജ്യത്തിന്റെ ഖജനാവ് ധാർമ്മികമായ വാണിജ്യ ത്താലും സമുദ്രസഞ്ചാരത്താലും പോഷിപ്പിക്കുക,സഞ്ചാരമാർഗ്ഗം രാഷ്ട്രസുരക്ഷയെ മുൻനിർത്തി അന്യരിൽനിന്ന് രഹസ്യമായി സൂക്ഷിക്കുക എന്നീ സേവനങ്ങളാണ് തിരിച്ചുനല്കേണ്ടത്. പിടകം,പടക്,പീടിക ഇവമൂന്നിനും നിയന്ത്രണമുണ്ട് അദ്ദേഹത്തി ന്റെ അധികാരപരിധിയിൽ. പിടകം ഭണ്ഡാരപ്പെട്ടിയും, പടക് വഞ്ചിയും കപ്പലും, പീടി ക (പീഠിക)വിപണിയും പാദവും പീഠവും (കാൽക്കരൈ, പാദപീഠിക). കാൽക്കരൈ നാട്ടുകളി ൽ മണ്ഡലംവരച്ച് പത്മ,ശംഖനിധിയും ധർമ്മചക്രവും വരക്കുന്ന വൈഷ്ണവ സമ്പ്രദായം ഇവരുടേതാണ്. (അർത്ഥശാസ്ത്രം,ചിലപ്പതികാരം എന്നിവ കാണുക. ) ഗോളത്തെ വിഭജിച്ചവരും ആദ്യത്തെ നക്ഷത്രഭൂപടം വരച്ചവരും കാലാന്തരമെന്ന കലണ്ടറുണ്ടാക്കിയവരും ,വായു (കാറ്റ്)വീശുന്നതിനനുസരിച്ച് ഗതി നോക്കി സഞ്ച രിക്കയും metereology പഠിക്കയും, ഭൂസമ്പത്തും പ്രകൃതിയും നോക്കി geology മനസ്സിലാ ക്കയും ,കാരുകലയും ചാരുകലയും വൈശികതന്ത്രങ്ങളും സൃഷ്ടിക്കയും ചെയ്തത് ഈ ശതവാഹനരാണ്. കലകളും ഇന്ദ്രധ്വജപൂജയും വാണിജ്യമാർഗ്ഗങ്ങളും അതുവഴി സം സ്കാരവിനിമയവും ഇവരാണ് നിയന്ത്രിച്ചത്.വേദകാലത്തെ അശ്വിനീകുമാരരും ഭുജ്യുവും മൂഷകവംശത്തിലെ ചന്ദ്രവർമ്മനും മുതലുള്ള ഈ ശൃംഖല ഇന്നും നീളുന്നു. ധർമ്മത്തില്നു ള്ള ച്യുതിമാത്രം സംഭവിച്ചുപോയി. ഇപ്രകാരമുള്ള ഒരു ഏകീകൃതസാമ്രാജ്യത്തിന്റെ മുത്തരയനായിരുന്നില്ല,സാമൂതിരിയുടെ മുത്തരയന്മാർ. അവരെല്ലാം കോഴിക്കോടിന്റെ മാത്രം പെരുംപടകുമുത്തരയന്മാരായിരുന്നു. കോലത്തിരിയും സാമൂതിരിയുമായുള്ള പോരാട്ടത്തിൽ സാമൂതിരി വിജയിച്ചതിന് ശേഷം കേരളചരിത്രമെന്നല്ല, ഭാരതചരിത്ര ത്തിൽത്തന്നെ നിർണ്ണായകമായ ഒരു മാറ്റം സംഭവിച്ചത് ഈ ഏകീകൃതഭരണത്തി ന്റെ തകർച്ചയോടെയാണ്.

മോഞ്ജോദാരോവിലെ പൂർവ്വീകരും ഹാരപ്പയിലെ ഹാരീതരും ആരഭീയരും ലോത്ത ലിലെ ലാടരും ആരെന്നറിയാനായി ഈ പറഞ്ഞ കാര്യങ്ങളെല്ലാം സഹായിക്കും. പെരുംപടകുമുത്തരയന്റെ കപ്പൽക്കയറും മുരജവും മുടിയും ശംഖും ധരിച്ച ഹൈഹയ. യാദവവംശക്കാരാണ് കുശസ്ഥലിയിലും പിന്നീട് ദ്വാരകയിലും ഇരുന്ന് കടലിലെയും കരയിലേയും വ്യാപാരശൃംഖലകളെ നിയന്ത്രിച്ചത്. അവർക്ക് എന്നും മണ്സൂൺകാറ്റുകളെ അവലംബിച്ച് ലോകം ചുറ്റുന്ന ദക്ഷിണാപഥത്തിലെ ഫണീശ്വരന്മാരെന്ന നാഗ വംശീയർ സ്വഗോത്രക്കാരും ഉറ്റബന്ധുക്കളും വിശ്വസ്തരുമായിരുന്നു. ശ്രീരാമന്റെ കാല ത്തും ഈ ദാശവർഗ്ഗം ചക്രവർത്തിക്ക് വിശ്വസ്തരായിരുന്നു. വേദകാലത്തും ദാശരരെ ന്നോ ദസ്രരെന്നോ വിളിക്കുന്ന അശ്വിനിവർഗ്ഗം ദേവന്മാരുടെ ഗോത്രവും ബന്ധുവുമായി രുന്നു. ചുരുങ്ങിയത് 7000-8000 ബിസിയിലാരംഭിച്ച വാണിജ്യപരമായ യാത്രകളാണ് ഇക്ഷ്വാകുക്കളുടെ ദിഗ്വിജയമായറിയുന്നത്. ഒരു രാഷ്ട്രത്തിന്റെ ഇക്കോണമി കണ്ട് മറ്റെല്ലാ ലോകരാഷ്ട്രങ്ങളും അസൂയപ്പെടാനിടയാക്കിയതും അവരെല്ലാം ഇങ്ങോട്ടുവരാനാ ശിച്ചതുമായ ഒരു സംവിധാനം ഇവിടെയുണ്ടായിരുന്നു. ഇത് ആലോചിക്കേണ്ട ഒരു വസ്തുതയാണ്. മറ്റൊരു രാജ്യത്തേക്കും ഇങ്ങനെ ഒരു വിദേശകടന്നുകയറ്റം ഉണ്ടാകാ ഞ്ഞതെന്തുകൊണ്ട്. പെരുമ്പടപ്പുകാരുടേയും തലപ്പള്ളിക്കാരുടേയും മനുഷ്യനിർമ്മിത ദുർഗ്ഗങ്ങള് ഒരു വശത്ത് നദി,മറുവശം നദിയും കായലും കുന്നും എന്നാണ് പ്ലാൻചെ യ്തിരുന്നത്. യൂഫ്രട്ടീസ്,ടൈഗ്രിസ് സമതലത്തിലെ ഹിതായിത്തുകളുടെ കർക്കമിസ് (കർക്കദേശം)ഇതുപോലെത്തന്നെയാണ് നിർമ്മിച്ചിരുന്നത്. യൂഫ്രട്ടീസും പടിഞ്ഞാറു നിന്ന് ഒഴുകി യൂഫ്രട്ടീസിൽചേരുന്ന പോഷകനദിയും ചേരുന്ന കൂടൽസ്ഥാനത്താണ് ഈ നഗരം. കേരളത്തിലെ മൂഷകവംശക്കാരെക്കുറിച്ച് വംശാവലിയടക്കം എല്ലാം നമുക്കറിയാം. കർക്കമിസ്സിന്റെ സുവർണ്ണകാലത്ത് അവിടെ മൂഷ്കികള് വന്നിട്ടുണ്ടെന്ന് ചരിത്രം പറയുന്നു. അവരാരെന്നോ എവിടെനിന്ന് വന്നവരാണെന്നോ ആ ചരിത്രകാ രന്മാർക്ക് അറിയുകയുമില്ല. Dead towns and living men (page 93)എന്ന ഗ്രന്ഥത്തി ലെ ചില വരികളുദ്ധരിക്കുന്നു: This era of prosperity and artistic wealth comes after 1200 BC and is due to the infusion of new blood ,probably to the preponderance of those MUSHKI folks about whom we know as yet so little .The whole arrangement of the courtyard and the shrine is curiously reminiscent of the temple which Phoenician workmen built for Solomon, with its courts, altar,and its lever supported by oxen, its two sacred columns……..The resemblance is surely too close to be but accidental .Tyre, as we know, had been in close contact with the Hittite cities of the North and the Phoenician initiative as ever may well have found in some older Hittite shrines a model for the house of Jehovah.

ആര്ക്കും അറിയാത്ത,ആ മൂഷ്ഖിവംശവും ആ ഫൂണീഷ്യവംശവും ഒന്നാണെന്ന് ഗ്രഹിക്ക ണമെങ്കിൽ ചരിത്രകാരന്മാരുടെ പ്രജ്ഞ പാശ്ചാത്യഗ്രന്ഥങ്ങളിൽമാത്രമൊതുങ്ങാതെ ഇന്ത്യൻഗ്രന്ഥങ്ങളിലേക്കും സഞ്ചരിച്ച് ചരിത്രം തേടണം. ഈ പുസ്തകം അതിന്നൊരു ശ്രമവും തുടക്കവും മാത്രമാണ്. നൈൽനദീതീരത്തുനിന്ന് പാലസ്തീനിലൂടെ ഉത്തരദിശ യിൽ വസന്തകാലത്ത് സഞ്ചരിക്കുന്ന വലിയ കറുത്ത ദേശാടനക്കിളികളെ (Glossy Ibis) നൂബിയിലെ ഗ്രാമീണർ ഇന്നും എന്തുകൊണ്ട് ബ്രിജക്കിളി (വ്രജക്കിളി) എന്നു വിളി ക്കുന്നു. ഈ ഭാഷ ആരുടെ ഭാഷയോടാണ് സദൃശമായിരിക്കുന്നത്. അവരുടെ ചേരി കളിലേക്ക് ( Sheri-Sherai) അഥവാ ചെറായികളിലേക്ക് ആദ്യം പറന്നെത്തുന്ന വ്രജക്കി ളിയെ സാദരം എതിരേൽക്കുന്നതും ഭക്ഷണം കൊടുക്കുന്നതുമായ ചടങ്ങ് അവർക്കിട യിലെങ്ങനെ ഉത്ഭവിച്ചു. തുർക്കികള് നീതിന്യായവിചാരണ ചെയ്യുന്ന അവരുടെ നട്ടമു റ്റങ്ങൾക്ക് ചേരി,ചെറായി എന്ന പേര് ഉപയോഗിക്കുന്നതെന്തുകൊണ്ട്. തമിഴകത്തി ന്റെ ഭാഗമായിരുന്ന കേരളത്തിൽനിന്നുള്ള ഭാഷാപരിചയം കൊണ്ടാവാനാണ് സാ ദ്ധ്യത.

ജീവിതം ജീവിയും അതിന്റെ ചുറ്റുപാടും കൂടിയുള്ള Active equilibrium ആണ്. ചുറ്റുപാടു കളേതായാലും അതിനോടിണങ്ങി ,രൂപഭാവങ്ങൾ മാറി, ഉള്ളിൽജീവകണികയെ വളർത്താനാണ് മാനവവംശം യത്നിക്കുന്നത്. (The Theory of evolution. John Maynard Smith.Cambridge Uty Press. Canto 1993. ) കയ്യൂക്കുള്ളവന് അബലനെ കൊന്ന് ജീവിക്കുന്ന Survival of the fittest മാത്രമല്ല, Evolution . അത് ജീവസന്ധാ രണം മാത്രമാണ്.വ്യക്തിത്വവികസനം നടക്കുന്നില്ല. Regard for others as a principle of action എന്ന് ഡിക്ഷ്ണറി നിർവ്വചിക്കുന്നതും പാശ്ചാത്യചിന്തകരെല്ലാം ഒട്ടേറെ പരാമ ർശിച്ചതുമായ altruism എന്ന പ്രതിഭാസത്തിന് മനുഷ്യന്റെ Evolutionൽ എന്താണ് പങ്ക്. അവനവനേക്കാളും വരും തലമുറയുടെ നിലനിൽപ്പിന് പ്രാധാന്യം കൊടുക്കുന്ന അമ്മയുടെ ത്യാഗമനോഭാവം എന്ന തത്വശാസ്ത്ര മാണത്. ലാപ്പ് വിങ്ങ് എന്ന ഇന ത്തിലെ തള്ളക്കിളി ,കഴുകൻ കൂടിനെ ആക്രമിക്കുമ്പോള് പരുക്കുപറ്റിയ പോലെ അഭി നയിച്ച് കിടക്കും. അങ്ങനെ കഴുകൻ തന്നെ കൊന്നുതിന്നുന്നതിന് അവസരം കൊടു ത്തിട്ട് കുഞ്ഞുങ്ങൾക്ക് പറന്നു രക്ഷപ്പെടാനുള്ള സമയം ഉണ്ടാക്കിക്കൊടുക്കും. ഇവിടെ Survival of the fittest വ്യത്യസ്തരാതിയിലാണ്. ശക്തി സ്വയം ആഹുതി (ആത്മാഹുതി) ചെയ്ത് ശക്തികുറഞ്ഞവയെ രക്ഷിക്കുകയാണ്. പക്ഷേ ,തന്റെ ജനിതകത്തെ, വംശ ത്തെ മുഴുവനും അത് സംരക്ഷിക്കുന്നുണ്ട് ഒരു വ്യക്തിജീവനല്ല,സമൂഹത്തിനു മുഴുവ നുമാണ് അർഹിക്കുന്നവരുടെ അതിജീവനം സംഭവിക്കുന്നത്.

തള്ളയുടെ സ്നേഹത്തെ ചൂഷണം ചെയ്താണ് കുയിൽ കാക്കയുടെ കൂട്ടില് മുട്ടയിടുന്നത്. അനേകം ഷഡ്പദങ്ങൾ തങ്ങളുടെ മുട്ടകള് സൂക്ഷിക്കാന് ഉറുമ്പുകളെ ചൂഷണം ചെയ്യു

ന്നുണ്ട്. ശത്രുവെക്കണ്ടാൽ Passerine പക്ഷി ഉച്ചത്തിൽശബ്ദം പുറപ്പെടുവിച്ച് ശത്രുവി ന്റെ ശ്രദ്ധ ആകർഷിക്കും. ആ കിളിയെ ശത്രു കൊല്ലും. പക്ഷേ മറ്റെല്ലാ കിളികളും ഒച്ച കേട്ട് രക്ഷപ്പെടും. ജനിതകസംരക്ഷണം കൊണ്ടുള്ള ഈ survival ഒരു വ്യക്തിക്കല്ല, സമൂഹത്തിനാണ് പ്രാധാന്യം കൊടുക്കുന്നത്. Mayward Smith കിളിജനിതകത്തെ രണ്ടായി തിരിക്കുന്നു.

കിളിജനിതകം A സൂചനാശബ്ദം തരുന്നത്. കിളിജനിതകം a മിണ്ടാതെ സ്വജീവനെ മാത്രം രക്ഷിക്കുന്നത്. A സ്വജീവനെ പണയം വെച്ചും ജനതയുടെ മുഴുവനും ജനിതകം A യെ രക്ഷിക്കുന്നു. a ആകട്ടെ,സ്വയം രക്ഷിച്ച്, ജനതയെ നശിപ്പിക്കുകവഴി ശത്രുപ ക്ഷം ചേർന്ന് സ്വവംശഘാതകനായി ത്തീരുന്നു. ചരിത്രത്തിൽ വംശങ്ങള് നശിച്ചുപോ യിട്ടുള്ളത് a ജനിതകത്തിന് സമാനമായ ജനിതകങ്ങളുള്ള സ്വാർത്ഥികളെക്കൊണ്ടാ ണ്. വ്യസനും കൃഷ്ണനും ശ്രമിച്ചിട്ടും മഹാഭാരതയുദ്ധം തടുക്കാനായില്ല. ആസ്തികനും മാടലനും യുദ്ധങ്ങളെ നിറുത്തിവെപ്പിച്ചവരാണ്. ഇന്ത്യയിലെ ജ്ഞാനിസംഘങ്ങള്, ശതകർണ്ണികള് ഇത്തരം സംഘങ്ങളായിരുന്നു. അറിഞ്ഞോ അറിയാതെയോ അവ ർതന്നെയാണ് ഇങ്ങോട്ട് റോമാക്കാരേയും അലക്സാണ്ഡറേയും പോർച്ചുഗീസുകാരെ യും ആകർഷിച്ചവരും എന്നത് ചരിത്രനിയോഗമാണ്. ഈ ആകർഷണത്തിന്റെ പര്യ വസാനം ബ്രിട്ടീഷ് മേൽക്കോയ്മയായിരുന്നു. കർസൺപ്രഭുവിന് 7.9.1898ൽ Royal Society club ല് കൊടുത്ത വിരുന്നില് അദ്ദേഹം ഒരു പ്രസംഗം ചെയ്തു. ഈജിപ്തിലും കോണ്സ്റ്റാന്റിനോപ്പിളിലും പേർഷ്യൻഗൾഫിലും ആഫ്രിക്കയിലും അഫ്ഘാനിസ്ഥാനി ലും പാമീറിലും ഉത്തരപ്രവിശ്യകളിലും സിയാമിലും ചൈനയിലും ബ്രിട്ടീഷ് സാമ്രാജ്യത്തി നുള്ള ഒരേ ഒരു താൽപ്പര്യം അവ ഇന്ത്യയിലേക്കുള്ള പ്രധാനമാർഗ്ഗങ്ങളാണെന്നതു മാത്രമാണെന്നദ്ദേഹം ചൂണ്ടിക്കാട്ടി. അതിലൊരു പ്രസക്തഭാഗം ഇവിടെ പൂർണ്ണമായി ഉദ്ധരിക്കുന്നു( ഇന്ത്യക്കാരുടെ ദേശാഭിമാനത്തെ കുറിച്ച ഭാഗം)

I have learned something of the character and the temperament of the Native tribes. These wild clansmen have an individuality that is entirely their own. We have sometimes,I may even say often, been compelled to fight them. We have never fought them gladly and we have always sheathed the sword with pleasure. For, there is a manliness in their patriotism , and a love for independence in their blood that is akin to our own. If I were asked what appears to me to be the secret of proper treatment of these tribes, or of oriental races in general, I would reply that it consists in treating them as if they were men of like composition with ourselves. I do not mean to suggest that thay have the same views, the same scruples,or same percepts or same codes as ourselves. In many instances the diametrically opposite

is the case. But there is a common bond of manhood between us, the element of the humane in humanity which holds us together and is the true link of union. It is the recognition of that bond and the sense of fellowship that it endangers that have been the secret of the success of every great frontier officer that we ever have had. ( PP 13 Speeches by Lord Curzon of Kadleston. Viceroy and Governor General of India 1892-1901. Thacker, Spink & Co. 1901.)
മാനവികതയുടെ വിജയരഹസ്യം (സർവ്വലൌകികമായ മാനവീയത) അതിർത്തി കാക്കുന്ന ബ്രിട്ടീഷ് ഓഫീസറ്മാരെപ്പോലെ നമ്മുടെ കാപ്പതമ്പുരാക്കന്മാരും അവരുടെ പ്രജകളും (Native tribes, wild clansmen എന്ന് വൈസ്രോയി വിളിച്ച ഇന്ത്യക്കാരെല്ലാം) ബിസി 10000-8000 മുതല് ക്രിസ്തുവർഷാരംഭം വരെ കാത്തുസൂക്ഷിച്ച പൈതൃകമാണ്. ഇതാണ് ഭാരതത്തിലെ സംഘങ്ങളുടെ പ്രത്യേകത. സ്ഥാനം കൊതിച്ച അംഗരക്ഷകരും സാമന്തരും ഒറ്റിക്കൊടുത്ത് നശിപ്പിച്ച രാജവംശങ്ങളെച്ചൊല്ലി വിലപിക്കാനല്ല, ഇതെഴുതുന്നത്.ആരും നശിപ്പിക്കാതെ,ഇപ്പോഴും നശിക്കാതെ, ഇവിടെ അവശേഷിക്കുന്ന സംസ്കാരസ്രോതസ്സുകളെ ,ഇവിടെ പ്രകാശിച്ച പ്രജ്ഞയുടെ സർവ്വമാനവികതയെ എന്തെന്ന് തിരിച്ചറിയാനും ഓർമ്മിപ്പിക്കാനുമാണ് .ഉറങ്ങിക്കിടക്കുന്ന നമ്മുടെ ദേശാഭിമാനം ഉണരാനാണ്.
ഇന്ന് പ്രാദേശികവും ദേശീയവുമായ കക്ഷിരാഷ്ട്രീയങ്ങളുടെയും മതദ്വേഷത്തിന്റേയും സങ്കുചിതചിന്തകളാല് കലുഷിതമായ , പരസ്പരം ചളിവാരിയെറിയുന്ന  ഭരണാധികാരികളായ മനുഷ്യരാണിത് വായിക്കേണ്ടത്. അവരിത് വായിക്കാൻ യാതൊരു സാദ്ധ്യതയുമില്ലതാനും. വിഭാഗീയതയും ദ്വന്ദ്വഭാവവും മാറണം. ജനപ്രതിനിധികള് വോട്ടിനായി എന്ത് അധർമ്മവും പ്രവർത്തിക്കാന് ഒരുങ്ങരുത്. നാൽപ്പത്തെണ്ണായിരത്തവരുടെ സംഘത്തിൽനിന്ന് ഒമ്പതുകോടിയവരുടെ സംഘമായി വളർന്ന നമ്മുടെ ജനസംഖ്യയിലെത്ര പേരുണ്ടാവും കഥയറിഞ്ഞ് ആട്ടം കാണുന്നവര്. ഈ ചരിത്രപരിണാമത്തിന് വന്ദേരിയുടെ മണ്ണില് പിറന്നുവീണ ഒരു പഴമനസ്സെന്ന ദൃക്സാക്ഷിയായി ഞാനും എന്റെ നിരീക്ഷണങ്ങളും കുറിച്ചിടുന്നു.ഇവിടെ ചരിത്രം ഉറങ്ങുകയല്ല. നിശ്ശബ്ദം , നിഷ്കാമം ദൃക്സാക്ഷിയായി നിൽക്കുക മാത്രമാണ്.

**പഴവഞ്ചിയും കരുവൂരും**

വഞ്ചി,തൊണ്ടി, കരുവൂർ,മാന്തൈ,നറവു,കുഴുമൂർ എന്നിവിടങ്ങളിലെല്ലാം ആദിചേരന്മാർക്ക് വാസ സ്ഥാനങ്ങളുണ്ടായിരുന്നു. രാഘവഅയ്യങ്കാരും രാമചന്ദ്രദീക്ഷിതരും കാൾഡ്വെല്ലും ആദിവഞ്ചി കാവേരിയുടെ പോഷകനദി അമരാവതിതീരത്ത് തിരുച്ചിറപ്പള്ളിയിലാണെന്ന് കരുതുന്നു. കാൾഡ്വെല് കാവേരിയുടെ ഇടതുകരയിലെ കരുവൂരാണ് ടോളമിയുടെ കരൌര എന്ന് പറഞ്ഞിട്ടുണ്ട്. ശിവരാജപിള്ളയും കനകസഭയും

തൃക്കാരിയൂരാണ് പഴയവഞ്ചി എന്ന് കരുതുന്നു. (തൃക്കാരൂർ). കോതമംഗലത്തുനിന്ന് 3 നാഴികമാറി കൊച്ചിയിൽനിന്ന് 28 നാഴിക കിഴക്കാണ് ഈ നഗരം. കെ.ജി.ശേഷയ്യരും എസ്.കൃഷ്ണസ്വാമിഅയ്യങ്കാരും  കൊടുങ്ങല്ലൂരിലെ തിരുവഞ്ചിക്കുളം ആദിവഞ്ചിയാണെന്നുകരുതു ന്നു . അടിയാർക്കുനല്ലാരുടെ ചിലപ്പതികാരവ്യാഖ്യാനം പെരിയാറിന്റെ തീരത്താണ് കരുവൂരെന്ന തിരുവഞ്ചിക്കുളമെന്ന് പറയുന്നു. ഈ പറഞ്ഞ സ്ഥാനങ്ങളെയൊന്നും കേരളത്തിലെ ഒരു രാജവംശവും തങ്ങളുടെ വാസസ്ഥാനമായിട്ടല്ലാതെ ഗർഭഗൃഹമായിട്ട് കരുതുന്നില്ല. (പ്രത്യേകിച്ചും താരതമ്യേന പുതിയ നഗരമായ കൊട്ടുങ്ങല്ലൂരിലെ തിരുവഞ്ചിക്കുളത്തെ.) അവർക്ക് ഉള്ളൂരിലും കടലോരത്തുമായി രണ്ടു ഗര്ഭഗൃഹങ്ങളാണുള്ളത്. ഉള്ളൂരിൽ കൊങ്ങുചേരരുടെ കരൂർ (കോയമ്പത്തൂരിനപ്പുറം), കടലോരത്ത് വന്തേരിയിലെ പഴവഞ്ചിയെന്ന പഴഞ്ഞി. ഗംഗാധരക്കോവിലധികാരികൾ വന്തേരിഭൂപന് പെരുമ്പടപ്പുവംശജര് ഇന്നും അവരുടെ തമ്പുരാട്ടിമാരുടെ പ്രസവമുറിയിൽ വന്തേരിയിലെ ഒരു പിടി മണ്ണുകൊണ്ടുപോയി വിതറി തങ്ങളുടെ കുട്ടികൾ തങ്ങളുടെ വന്തേരിമണ്ണിലാണ് പിറന്നുവീണതെന്നു സമാധാനിക്കാനാരംഭിച്ചത് പതിമൂന്നാംനൂറ്റാണ്ടുമുതലാണ്. തിരുവഞ്ചിക്കുളമെന്ന പദത്തിന് പിംഗള നിഖണ്ഡുക്കൾ വഞ്ചി,കരുവൂരെന്ന് പറഞ്ഞിരിക്കുന്നു. ശ്രീ കളിയാടുന്ന ഗർഭഗൃഹത്തിന്റെ കളം എന്ന് സാരം.  എന്നാൽ പഴയ രേഖകള് അഞ്ചൈക്കളം എന്നാണ് വഞ്ചിക്കളം എന്നല്ല പറയുന്നത്. അഞ്ചു ചേയ് (കുമാരന്മാർ) അഥവാ പഞ്ചജനങ്ങളുടെ ഈറ്റില്ലം (പഞ്ചജനപദം, പാഞ്ചാലം, തിരുവൈയ്യാറ്,വൈയ്യാറ് എന്നൊക്കെ മറ്റുപദങ്ങളുമായി സാമ്യം) . പഞ്ചജനങ്ങളുടെ മഹാസർഗ്ഗം (പെരുമ്പടപ്പ്) നടക്കുന്ന ബൃഹദ്ഗൃഹമെന്ന അർത്ഥം വന്തേരി പെരുമ്പടപ്പിനാണുള്ളത്. പഞ്ചപാണ്ഡവരുടെ കൃഷ്ണപ്രതിഷ്ഠകളും വന്തേരിയിലുണ്ട്.യുധിഷ്ഠിരന്റെ കൃഷ്ണനെ പ്രതിഷ്ഠിച്ച ഗോവിന്ദപുരമാണ് വന്തേരിനാടിന്റെ ഹൃദയമായ ഗ്രാമക്ഷേത്രം. പാഞ്ചാലമെന്ന പാഞ്ഞാളും ഇതിന്നടുത്താണ്, തലപ്പള്ളി സ്വരൂപത്തിന്റെ ഭൂമിയിൽത്തന്നെ. പഴഞ്ഞിയും, അണ്ടത്തൊണ്ടിനാട്ടും, അഞ്ഞൂറ്റവരുടെ അഞ്ഞൂരും ചിറ്റഞ്ഞൂരും മണിഗ്രാമവും അഞ്ചൈക്കളവും ഉള്ള കുടനാട് (കുടക്കോനെന്ന ചേരന്റെ നാട്) ഇരാമഘടമൂവരുടെ ആദിമതളിയായി ഇരാമമംഗലം (ഇരമംഗലം) തളിനിന്നിരുന്ന വഞ്ചിനാട്, പാലക്കാട്ടുനിന്നും പൊള്ളാച്ചി നിന്നും കോയമ്പത്തൂരിലെ കരുവൂരിൽനിന്നുമുള്ള പുരാവസ്തുശേഖരം ഇവ വെച്ച് കടലോരത്തെ കരുവൂര് വന്തേരിനാട്ടും ഉള്ളൂരിലെ കരുവൂര് അമരാവതിതീരത്തെ കരുവൂരുമാണെന്നാണ് എന്റെ  അനുമാനം. മറ്റു പലസ്ഥലങ്ങളിലും വഞ്ചി കരുവൂരെന്ന സ്ഥാനം കാണുന്നത് ഈ രാജവംശ ശാഖകൾ മാറിത്താമസിക്കുമ്പോള് തങ്ങളുടെ നാമവും കൂടെ കൊണ്ടുപോകുന്നതുകൊണ്ടാണ്. വന്തേരി പെരുമ്പടപ്പിലുള്ള എല്ലാ സ്ഥലനാമങ്ങളും കൊച്ചി പെരുമ്പടപ്പിലും കാണുന്നതുപോലെ. എഡി പത്താംനൂറ്റാണ്ടിലെ ചിന്നമാന്നൂർലിഖിത

ങ്ങളില് പൊന്നിനദിയുടെ വടക്കേക്കരയിലാണ് വഞ്ചി. (കാവേരിക്ക് പൊന്നി എന്നും പേരുണ്ട്). കുലോത്തുംഗചോളൻ മൂന്നാമന്റെ പതിമൂന്നാം ഭരണവർഷത്തിലെ ശാസന ത്തിൽ നെരുവൂരിലെ തിരുമൂലക്ഷേത്രം **വഞ്ചിമന കരമന** കരുവൂരെന്നാണ് വിളിക്ക പ്പെടുന്നത്. വീരകേരളമണ്ഡലത്തു **തിരുവഞ്ചിമന കരമന**മുടിവഴങ്കുചോഴപുരമെന്നും. വഞ്ചിമാനഗരമന എന്നാവണം ഇതിന്റെ മുഴുനാമം. വഞ്ചിമാനഗരമെന്ന് ചിലപ്പതി കാരം പറയുന്നുമുണ്ട്.  കരുമന ഗർഭീകൃതമായ മന എന്ന അർത്ഥം വഞ്ചിക്കു നൽകു ന്നു. പഴയവന്ദേരി വഞ്ചിയിലെ കരുമ(ന)ത്താഴത്ത് ഇല്ലത്തിനും ഇതാണ് അർത്ഥം. വഞ്ചിമൂത്തൂരിലെ പഴയ സ്ഥല,ഗൃഹനാമങ്ങൾ ചെന്നിടത്തൊക്കെ ആവർത്തിക്കുന്ന കേരളീയരുടെ സ്വഭാവമാണ് ഇതിന്നു കാരണം. തികച്ചും കേരളീയമായ ഒരു തമി ഴനാമം ഗാന്ധാരദേശത്ത് കാണുന്നത് ദ്രാവിഡരുടെ ഈ സ്വഭാവം കൊ ണ്ടായിരി ക്കണം (പെരിയാനക്കുണ്ട്).പെരിയാനവട്ടമാണ് ശബരിമലയിലെങ്കിൽ ആനക്കുണ്ടി യാണ് ആന്ധ്രയിലത്. ഗുരുവായൂരപ്പൻ ചെന്നൈയിലും ദില്ലിയിലും അമേരിക്കയിലും എത്തിയ പോലെ ഒരു പ്രതിഭാസമാണ് ഈ നാമങ്ങളുടെ സഞ്ചാരം.
ഗ്രന്ഥകാരന്മാരാരും ക്ലാസിക്ക് സംഘം കൃതികളിലെ ആൻപൊരുനൈ (തിരിച്ചിട്ടാൽ പൊരുനൈ ആനി,പൊരുന്നാനി,പൊന്നാനി) എന്ന ഭാരതപ്പുഴയോടോ അതിന്റെ തീരത്തെ പഴയവഞ്ചിയെന്ന കരുവൂരിനോടോ ചേരന്റെ ആദിവഞ്ചിയെ സംബന്ധിപ്പി ച്ചു കാണാത്തത് അതിശയകരമായ ഒരു മറവിയാണ്. പൊന്നിയും പൊന്നാനിയും തമ്മിലുള്ള നാമസാമ്യം കൊണ്ട് ഉള്ളൂരിലെ കരുവൂരും കടലോരക്കരുവൂരും മനസ്സി ലാക്കാമായിരുന്നു.വൈല(ര)ത്തൂരിലെ തിരുവഞ്ചൈക്കളത്തെ ടിപ്പുസുൽത്താന്റെ കാലം വരെ തദ്ദേശീയർക്കും നന്നായറിയാമായിരുന്നു. ടിപ്പുവിനോട് ക്ഷേത്രത്തിന്റെ മാഹാത്മ്യം ,പഴമ എന്നിവ ബോധിപ്പിച്ചപ്പോള് ടിപ്പു താന് പിടിച്ചെടുത്ത ഭൂമി അവി ടേക്കു തന്നെ കരമൊഴിവാക്കിക്കൊടുത്തതിന്നു രേഖകളുണ്ട്. ഇതും ആശ്ചര്യകരമായ ചരിത്രസത്യമാണ്. ഇളംകുളം കുഞ്ഞൻപിള്ളയുടെ കരുപ്പടന്ന കൊടുങ്ങല്ലൂരിലെ തിരു വഞ്ചിക്കുളത്തോളം മാത്രം പഴക്കമുള്ള ഒന്നാണ്. പഴവഞ്ചിയിലെ കരുര് ,പൊന്നാനി പ്പുഴയും വിയ്യംകായലും ചേരുന്നിടത്ത് ഇന്നുകാണുന്ന കാരക്കാടിനടുത്തെ വന്ദേരി പെരുമ്പടപ്പാണ്. ഈ സ്ഥലം , കടൽ,പൊന്നാനിപ്പുഴ എന്നീ ജലമാർഗ്ഗങ്ങളിലൂടെയും , പാലക്കാട്ടുചുരം വഴി കരമാർഗ്ഗമായും ഉള്ളൂരിലെ പേരൂരിനടുത്തുള്ള കരുവൂരുമായി ബന്ധം പുലർത്താനുള്ള സൌകര്യം വഴിയായും സുരക്ഷിതത്വം കൊണ്ടും വന്ദേരി മാടഭൂപതിമാരെന്ന തമ്പുരാക്കന്മാർക്ക് പ്രിയങ്കരമായ കടലോരവാസസ്ഥാനമായി രുന്നു. ചിറ്റഞ്ഞൂർ (തലപ്പള്ളി) രാജാവായിരുന്ന മുത്തശ്ശന്റേയും ,നാലപ്പാട്ടെ മുത്തശ്ശി മാരുടേയും അന്ത്യകർമ്മങ്ങളെല്ലാം എന്റെ അമ്മ പേരൂരിലേക്ക് പോയാണ് നിർവ്വ ഹിച്ചിരുന്നത്. അമരാവതിക്കടുത്താണ് ഇപ്പറഞ്ഞ ഉള്ളൂരിലെ കരുവൂർ .ആന്ധ്രയിലെ

ഗുണ്ഡക്കലിനടുത്തും ചേരന്മാർക്കൊരു കരുവൂരുണ്ട്. ഇതും ഏറെ പഴക്കമുള്ളതാണ്. ശതകർണ്ണികള് ആന്ധ്രപുത്ര,കേരളപുത്ര,ഹൈഹയമൂഷകവംശമാണ്. ആദിവഞ്ചിയായ ഗർഭഗൃഹം വന്ദേരിയില് അണ്ഡത്തൊണ്ഡനാട്ടിലെ മണ്ഡലം (തൊണ്ടൈമണ്ഡലം) എന്ന കോശത്തിനകത്ത് സംരക്ഷിതമായിരുന്ന് ഭഗവദ്സേവ (തൊണ്ട്) ചെയ്തിരുന്നവരുടെ സുരക്ഷിതത്താവളങ്ങളിലൊന്നാണ്.വയനാട്ടിലെ തിരുനെല്ലിക്കട്ടുത്തും ,(വന്ദേരിയിലെ ഗോവിന്ദപുരത്തിനടുത്തെന്നപോലെ )ഒരു തൊണ്ടർനാട്ടുണ്ട്. തിരുപ്പതിയിലുമുണ്ട്.

മദ്രാസ് മ്യൂസിയം പ്ലേറ്റിൽ പാണ്ഡ്യന് പരാന്തകനെടുംചടയന് അയിരവെളി അയിലൂരിലും പുകലൂരിലും വെച്ച് അതിയനോടും കേരളപുത്രനെന്ന അതിയന്റെ ബന്ധുക്കളോടും ഏറ്റുമുട്ടി ജയിച്ചതായി പറയുന്നു. അയിര(അയിലക്കാട്), വെളി(വെളിയങ്കോട്), അയിലൂർ(അയിരൂർ)പുകലൂര്(പുകാരത്തറ) മുതലായ സ്ഥലനാമങ്ങൾ, അതിയനെന്ന കൊങ്ങുചേരന്റെ കടവരുടേയും (കടവല്ലൂരെ ബ്രാഹ്മണചാത്തിര ർസംഘം)കേരളപുത്രരുടേയും സംഘത്തോട് രണ്ടുവിധത്തിലുള്ള യുദ്ധം ജയിക്കുന്ന പാണ്ഡ്യന്റെ കഥ- ഇവയെല്ലാം വന്ദേരിയാണ് സംഘകാലത്തെ ചേരന്റെ ആസ്ഥാനമെന്ന് കാണിക്കുന്നു രാജോചിതമായ യുദ്ധം ജയിച്ചത് അയിരൂരിലെ പണിക്കന്മാരുടെ ചെറായിക്കളരികളിലും , അറത്തിൽപ്പോരെന്ന തർക്ക(വാഗ്വാദ)ത്തിലൂടെയുള്ള ആശയയുദ്ധം ജയിച്ചത് കടവല്ലൂരിലും പുകാരത്തറയിലും വെച്ചും. സംഘകാലം തമിഴ്, ശ്രീലങ്കൻ രേഖകളില് വ്യത്യസ്തമാണ്. ഒന്നാം സംഘം പാരോലി നദീതീരത്തെ തെന്മധുരയിലായിരുന്നു.പാരോലി എന്ന ഒരു സ്ഥലവും അവിടത്തെ പഞ്ചപാണ്ഡവതീർത്ഥവും അവിണിശ്ശേരി പഞ്ചായത്തിലെ തലപ്പള്ളിതമ്പുരാന്റെ ഭൂമിയിലിപ്പോളുമുണ്ട്. അവിടെ ചരിത്രാതീതകാലത്തെ മനുഷ്യവാസത്തിന്റെ രേഖകളായി കപ്പ് മാർക്കിങ്ങുകളും പാറപ്പുറത്ത് ശിലാചിത്രങ്ങളും (റോക്ക് ആർട്ട്)കാണുന്നു.കൃഷ്ണരൂപം കൊത്തിയ ആദ്യത്തെ റോക്ക് ആർട്ട് ഇവിടെയാണ് ഞാൻകണ്ടെടുത്തത്. നാട്ടുകാരെല്ലാം പാഞ്ചാലിയുടെ വാൽക്കണ്ണാടിയെന്നു കരുതുന്ന ഈ ചിത്രം വാസ്തവത്തിലൊരു അജബ്രഹ്മമുഖമുള്ള അക്ഷയപാത്രമാണെന്നും അതിന്മേലുള്ള കറുത്ത പുരുഷരൂപം പാഞ്ചാലി അക്ഷയപാത്രത്തിലെഴുതിയ ബ്രഹ്മപുരുഷനായ കൃഷ്ണന്റെ തിരുരൂപമാണെന്നും കരു

തണം.




ഒന്നാം സംഘകാലത്തെ അഗസ്ത്യരുമായി ബന്ധപ്പെട്ട സ്ഥലനാമങ്ങളും ഇന്നും തലപ്പ ള്ളിയിലുണ്ട്. ശ്രീലങ്കൻരേഖകളില് മൂന്നല്ല,ഏഴുസംഘകാലങ്ങളാണുള്ളത്. തലൈച്ച ങ്കം(ആദ്യസംഘം) 549 അംഗങ്ങളോടുകൂടിയതായിരുന്നു. (അഞ്ഞൂറ്റവരുടെ സംഘം). സുബ്രഹ്മണ്യൻ, അകസ്ത്യർ, മുരിഞ്ഞിയൂർ മുടി നാഗരാജനെന്നിവരാണ് 16149 പഴയ ഗ്രന്ഥകാരന്മാരുടെ കൃതികളെ പരിശോധിച്ച് അവയിൽനിന്ന് പെരും പരിപാടല്, മുതുക്കുറുക്ക്,മുതുനാരൈ,കലരൈയവിരൈ എന്നിവയെ കാവ്യരത്നങ്ങളായി തെര ഞ്ഞെടുത്തത്. അകത്തീയം,കന്തഹോര,(ജ്യോതിഷ്മതി)ഇവ ഇക്കാലത്ത് രചിച്ചു. ഈ കവികളെ 89 രാജാക്കന്മാര് (പഞ്ചപാണ്ഡ്യ-പഞ്ചജനപദവംശജർ)സംരക്ഷിച്ചു. (മൂഷ കവംശത്തിലെ ലിസ്റ്റ് കാണുക.) തൊവരികൈ (ദ്വാരാപുരി)എന്ന കേരളത്തിന്റെ തൊവരിഗുഹയിലിരുന്ന് അകത്തീയം രചിച്ച് അഗസ്ത്യമുനി തന്റെ 18 വേളിർസംഘ ത്തോടൊപ്പം ദക്ഷിണഭാരതത്തെ അനുഗ്രഹിച്ചു. തൊവരി ഗുഹാ ചിത്രങ്ങളും ഈ പ്രദേശത്തിന്റെ പഴക്കം വിളിച്ചുപറയുന്നു. ശ്രീരാമന്റെ കാലത്ത് അഗത്തീയരുടേയും പരശുരാമന്റേയും കാലം അവസാനിച്ചു.അതാണ് ഒന്നാം സംഘത്തിന്റെ അവസാ നകാലം.

രണ്ടാം സംഘത്തിൽ 59 അംഗങ്ങളാണ്. 3700 ഗ്രന്ഥകാരന്മാരുടെ കൃതികൾ പരി ശോധിച്ചവരിൽ അകത്തീയരും തൊൽക്കാപ്പിയരും തുവരികൈക്കോമാനെന്ന ശ്രീ കൃഷ്ണനുമുണ്ട്. അകത്തീയവും തൊൽക്കാപ്പിയവുമാണ് ഇക്കാലത്ത് അംഗീകൃതമായ കൃതികൾ. മറ്റുകൃതികള്, മാപുരാണങ്കൾ, ഇശൈനുണുക്കം,പെരുംകലിത്തൊകൈ,

കുറുക്ക്. തെന്മധുര കടലെടുത്തപ്പോള് വന്തേരി ചെല്ലിയനെന്ന (ചെരിയനെന്നും ചെലിയനെ പറയാം)പാണ്ഡിയനെന്ന രാജാവ് രണ്ടാം സംഘത്തിന്റെ ആസ്ഥാനം കവാടപുരമെന്ന കാടവല്ലൂരിലേക്കുമാറ്റി. ഇക്കാലം മുതലേ വന്ദേരിയുടെ പ്രതാപകാലം ആരംഭിച്ചു. കവാടപുരവും കടലെടുത്തപ്പോൾ മുടിത്തിരുമാരന് പാണ്ഡവന് ഉൾനാട്ടിലെ മധുര ആസ്ഥാനമാക്കി മൂന്നാം സംഘം സ്ഥാപിച്ചു. കുമരിക്കാണ്ഡം മുഴുവനായി കടലെടുത്തപ്പോള് ശ്രീമൂലവാസത്തുള്ള യാദവര് (ആതവർ) പഴവഞ്ചി വന്തേരിയിൽസ്ഥാപിച്ച സഭയാണ് ഇന്ന് ഏറ്റവും പഴക്കമുള്ള വഞ്ചി മൂളൂര്.(Gems from prehistoric past N Mahalingam Madras 1981 .pp 11)മൂന്നാം സംഘകാലത്തെ കൃതികളിൽപരാമർശിക്കുന്ന പലകാര്യങ്ങളും ഒന്നും രണ്ടും സംഘകാലത്ത് സംഭവിച്ചവയാണ്. മൂന്നാം സംഘകാലത്തെ പല കവികളും പഴവഞ്ചി കുടനാട് വന്ദേരിഭൂഭാഗത്തുനിന്നുള്ളവരാണ്. വള്ളുവനാട്ടും ചെറുവള്ളുവനൂരും വന്ദേരിയിലുണ്ട്. മണിമേഖല ഇന്നാട്ടിലെ ജനങ്ങളുടെ പാണ്ഡിത്യം വർണ്ണിക്കുന്നു. സംഘത്തിൽ പാണരും പുലയരും വൈശ്യരും പറയരുമുണ്ട്. അന്ന് ജാതിമതഭേദം കേരളത്തിലുണ്ടായിരുന്നില്ല. ഹാർവാഡ് യൂണിവേഴ്സിറ്റിയിലെ G.L.Hart ഇതിനെക്കുറിച്ചെഴുതിയത് ഇങ്ങനെഃ It gives a more accurate picture of the social life and customs of the area which it belongs than does any other classical literature of India എന്നാണ്. പറയരും തുടിയരും പാണരും വേലരും സ്ത്രീകളും ക്ഷേത്രപുരോഹിതരായിരുന്നു. കുടി എന്ന് ഓരോ ഗ്രൂപ്പിന്റെ വാസസ്ഥാനത്തിനും പേരുണ്ടായിരുന്നു. The caste according to the original connotation of the word in Sangam Literature denotes sections of the population who had to perform certain functions for the community as a whole.(pp 95 Kerala Gazetter). നമ്പൂരി മുതൽ ആദിവാസിവരെ ഒരേ ജനിതകം,ഒരേ തരം ജീവിതരീതി, ഒരേ തരം ആചാരം. ജോലി (കർമ്മം,profession)മാത്രം വ്യത്യസ്തം. ലോഗനും (മലബാർമാന്വൽ) ഇ.എം എസ്സും (Kerala Gazetter പേജ് 95-96)ഇതേ അഭിപ്രായം പറഞ്ഞിട്ടുണ്ട്. ഭൂസ്വത്ത് വഹിക്കുന്നതുകൊണ്ടാണ് ജനത ഭിന്നിച്ചതെന്ന അഭിപ്രായം ശരിയല്ല. ഭൂസ്വത്ത് ആരും വഹിച്ചിരുന്നില്ലെന്നതാണ് സത്യം. ഭൂമി ഈശ്വരന്റേതാണ്,ക്ഷേത്രസ്വത്താണ്. രാജാവും ജനങ്ങളും ട്രസ്റ്റികളും പാലകരും മാത്രമാണ്. ജന്മമെന്നതുകൊണ്ട് ഒരാൾക്ക് ജനനം കൊണ്ടു ലഭിച്ച കർമ്മഭൂമി എന്നാണ് അർത്ഥം. സ്വന്തമായി ഭൂമി അയാളുടേതാണെന്നല്ല. ഈ അർത്ഥം പെരുമാക്കന്മാരുടെ ഭരണം തീർന്ന് നാട് വിഭജിച്ച ശേഷം ,വിദേശികളുടെ കയ്യില് ഭരണം വന്നശേഷമുള്ള അർത്ഥമാണ്. പിന്നീട്, അതുമാത്രമായി അർത്ഥം.ഈശ്വരന്റെ സ്വത്തല്ല ഭൂമി,മനുഷ്യന്റേതാണെന്ന നില വന്നു. അപ്പോഴാണ് വിഭിന്നതാരാധകരായി മനുഷ്യവർഗ്ഗം അധഃപതിച്ചത്. ഇത്

ഇന്ത്യയുടെ പാരമ്പര്യമല്ല. സമൂഹജീവിതമാണ് ,വ്യക്തിസ്വത്തല്ല,പഴയ ഭാരതത്തിന്റെ പ്രധാനഅടിത്തറ.

മനുഷ്യരുടെ പരസ്പരസംവേദനം ഭാഷ മാറുമ്പോൾ കുറഞ്ഞുപോകുന്നു. പക്ഷേ തീർത്തും നശിച്ചുപോകുന്നില്ല. ഭൂമി ഈശ്വരന്റെ സ്വത്തല്ല,രാജാവിന്റെ സ്വത്താണ് എന്ന വിചാരം ബ്രിട്ടീഷ് ലാന്റ്റിഫോംസ് വന്നതോടെ ഇവിടത്തെ രാജാക്കന്മാരിലും ജന്മിമാരിലും മാത്രമല്ല, ജനങ്ങളിലും വന്നു. ജന്മി എന്ന സമുദായം ട്രസ്റ്റിയല്ല, ഭൂവുടമയാണെന്ന വിചാരം എല്ലാവരിലും രൂഢമൂലമായി. അവസാനം വന്ന ആ ഘട്ടത്തെയാണ് ജനങ്ങൾതമ്മിലുള്ള അകൽച്ചയ്ക്ക് കാരണമായി ഇ.എം.എസ്സ് കാണുന്നത്. ആ ഘട്ടത്തിനു കാരണമായി പ്രവർത്തിച്ച മനോനിലയേയോ അടിസ്ഥാനമായി തത്ത്വചിന്തയിലുണ്ടായ മാറ്റത്തേയോ അല്ല. മലയൻ വന്ന് അഗ്നി കൊളുത്താതെ ഉത്സവം ആരംഭിക്കാത്ത ശ്രീപത്മനാഭസ്വാമിക്ഷേത്രവും ചെറുമിയുടെ പുണ്യമാല ചൂടാതെ ഉത്സവമില്ലാത്ത നാവാമുകുന്ദക്ഷേത്രവും പുലയപ്പാടത്ത് ചടങ്ങില്ലാതെ ഉത്സവമില്ലാത്ത കൊടുങ്ങല്ലൂരിലെ അമ്മക്ഷേത്രവും ജാതിവ്യവസ്ഥയെ പോഷിപ്പിച്ചിരുന്നില്ല. ഭാഗവതസമ്പ്രദായത്തിലൊരിടത്തും ജാതിയില്ല.

പണ്ട് ഒരു മരക്കുററിയായിരുന്നു ശിവലിംഗം. (കാണ്ഡു). അതിനു ചുറ്റും ചാണകം മെഴുകി യാദവകുലം അതിനെ ആരാധിക്കും. വൃക്ഷാരാധനയുടെ ഭാഗമാണിത്. ഓണത്തിന് മഹാദേവനെ തൃക്കാക്കരയപ്പനായി കേരളീയരാരാധിക്കുന്നത് ഇപ്പോഴും കളിമണ്ണ്,മരക്കുററി രൂപത്തിലാണ്. തൊൽക്കാപ്പിയത്തില് കാന്തളി എന്ന വാക്കിനെ നച്ചിനാർക്കിനിയനാര് വിശേഷിപ്പിച്ചത് ,കാണ്ഡുവിനെപ്പോലും ആരാധിക്കേണ്ടാത്ത പൂർണ്ണജീവന്മുക്താവസ്ഥ എന്നാണ്.കാന്തളൂരുകളിലെ പണ്ഡിതസംഘം ഇത്തരം ജീവന്മുക്ത സംഘമാണ്. യോഗിവര്യരുടെ സഭയാണ്. കാവുകളാണ് കോട്ടങ്ങളും കോയിൽപ്പള്ളികളും ആയി പരിണമിച്ചത്.

പുറനാനൂറ്,കലിത്തൊകൈ,ചിലപ്പതികാരം ഇവയില് കോവിലുകളേയും കോട്ടങ്ങളേയും പരാമർശിക്കുന്നതുകൊണ്ട് ഇവക്ക് മുമ്പാണ് ഈ പരിണാമം നടന്നിട്ടുള്ളത്. നെടുനാൽവടൈയില്( വലിയ നാലുവശമുള്ള മഹാഗൃഹം, ബൃഹദ്ഗൃഹം) വരുന്ന കരുവൊടുപെയറിയ ,കമ്പു മുതലായ പ്രയോഗങ്ങൾക്ക് ഗർഭഗൃഹമെന്നാണ് അർത്ഥം. നെടുനാൽവടൈ എന്ന പദം നാലപ്പാട്ട്, നാലുകെട്ട് എന്നിവയുടെ പ്രാചീന തമിഴപദമാണ്. വാസ്തുസംബന്ധമാണ് ആ പദം. ഇത്തരം മന്റങ്ങളുടെ നടുവിലാണ് സ്വത്ത് (ആദ്യം കാലികളും,പിന്നെ ഭണ്ഡാരവും ഗര്ഭഗൃഹവും) സൂക്ഷിക്കുന്നത്. സർവ്വതോഭദ്രമായ വാസ്തുവിശേഷത്തെ ചതുഷ്കമായും ചതുക്കമായും ചൌക്കിയായും നാലപ്പാട്ടായും നാലുകെട്ടായും വിവിധഭാഷകളിലറിയുന്നു. ഉത്തരേന്ത്യയിലെ ധൂളീചൌക്കിയും തമിഴനാട്ടിലെ കോലവും ഇതിന്റെ രേഖാചിത്രങ്ങളാണെങ്കിൽ ഭാരതത്തിലെ ക്ഷേത്ര

വാസ്തു ഇതിന്റെ നഗരസംവിധാനമോഡലാണ്.



**നെട്ടനാൽവഴൈ (നാലുകെട്ട്)നാലപ്പാട്ട്,ചതുഷ്കം ,സർവ്വതോഭദ്രമായ വാസ്തുവിധാനം**

ആദിസംഘകാലത്ത് അലമർചെൽവന് മുതുമുതൽവനെന്നും ആതിരേയനെന്നും (ആര്ദ്രാനക്ഷത്രത്തിന്റെ പുത്രൻ)ശിവനെ നാളുപറഞ്ഞ് (സ്വാതിതിരുനാളെന്നൊക്കെ പറയുന്നപോലെ) വിളിക്കുന്നതുകൊണ്ട് ശിവന് (പരമേശ്വര)രാജസ്ഥാനം ഉണ്ടായിരുന്നതായും ആദിമുതൽവനായ മഹാവിഷ്ണുവിന്റെ ഭൂമിയിലെ പ്രതിനിധിയായി രാജാവിനെ അംഗീകരിച്ചിരുന്നതായും മനസ്സിലാക്കാം. ജൈനരും ശിവപദം ഉപയോഗിക്കുന്നു.

അനേകം തറകൾ ചേർന്ന് ഒരു കൂട്ടം.(നാട്ടുകൂട്ടം).അഥവാ നാട് ഉണ്ടാവുന്നു.കുറേ കൂട്ടങ്ങൾ(നാടുകൾ) ചേർന്ന ഒരു മണ്ഡലത്തിന് ഒരു രക്ഷകനായി(കാപ്പ്) രാജപുത്രനായ ഒരു രക്ഷകനുണ്ടാവും. കാപ്പ് അഥവാ വള വലയരൂപമാണ്. തിരുവലയനാട്,വല(ള)പട്ടണം,പെരുവലംകടൽ എല്ലാം ഇത്തരം വലയങ്ങളിൽനിന്ന് ഉണ്ടായ നാമങ്ങളാണ്.വലയം മണ്ഡലവുമാണ്. വലനം (deflection of light and sound waves കൊണ്ട് സംഭവിക്കുന്ന geodesic )കൊണ്ട് ഉണ്ടാവുന്നതാണ് ചക്രവാളം(ചക്രവാലം എന്ന് പഴയ സംസ്കൃതം).അതും മണ്ഡലരൂപം. അതിന്റെ കാപ്പുതമ്പുരാന്മാരും മണ്ഡലാധിപതികളും ഗ്രഹനക്ഷത്രാദികളാണ്. വളയെന്ന ചിഹ്നത്തെക്കുറിച്ച് സൈന്ധവ ലിപികളെ പരാമർശിക്കുന്ന അടുത്ത ഭാഗത്തില് കൂടുതലായി പറയും. വന്നേരിയിലെ അണ്ഡത്തോട് മണ്ഡലം മണ്ഡലാംകുന്നിന് മണത്തലകാക്കും മണക്കുളം രാജാവും ബന്ധുവായ കാപ്പുതമ്പുരാൻ പുന്നത്തൂര് കോട്ടയിലെ തമ്പുരാനും രക്ഷകന്മാരാണ്.

മൂന്നാം സംഘത്തിലെ അംഗങ്ങളുടെ എണ്ണം നോക്കിയാൽ ബ്രാഹ്മണരുടെ എണ്ണം കുറവാണ്. ആകെ 192 പേരുണ്ട് സംഘത്തില്. 29 പേരേ ബ്രാഹ്മണരുള്ളൂ, 13 പേര് ക്ഷത്രിയരും. ബാക്കി 57 വെള്ളാളരും,36 സ്ത്രീകളും 17 ഗിരിജനങ്ങളും 13 കാടന്മാരും 7 വണികരും 7 വൈശ്യരും ഒരിടയനും ഒരു കുശവനും സംഘത്തിലുണ്ട്. ജാതിയും വിദ്യയും ബഹുമാന്യതയും സംഘാംഗത്വവും തമ്മിലൊരു ബന്ധവുമുണ്ടായിരുന്നില്ല എന്ന് വ്യക്തം. എണ്ണും (ഗണിതം) എഴുത്തും മുത്തമിഴും (ഇയലിശൈനാടകം) എല്ലാവരും അഭ്യസിച്ചിരുന്നു. പേരെഴുതി ഒപ്പിടലായിരുന്നില്ല,സാക്ഷരത.ബ്രാഹ്മിയും വട്ടെഴുത്തും ലിപി. അഞ്ചുവയസ്സിൽ തിണ്ണെപ്പള്ളി എന്ന കുടിപ്പള്ളിക്കൂടത്തിലാണ് കുട്ടികൾക്ക് കണക്കായാനെന്ന ഗുരു വിദ്യാരംഭം കുറിക്കുന്നത്. കൂടുതലായി പഠിക്കണമെന്ന് ആഗ്രഹിക്കുന്നവർ എഴുത്തായാ ൻ(എഴുത്തച്ഛൻ) ആചിരിയൻ(ആചാര്യൻ) എന്നിവരെ സമീപിക്കുന്നു. കരയാശാന്മാരെക്കൂടാതെ ആയോധനമുറപരിശീലിപ്പിക്കാനായി പൊറവൈ (പുറച്ചേരി ,പുറങ്ങ്) എന്ന കളരികളുമുണ്ട്. പോർവിഴാ എന്ന മത്സരപരീക്ഷ ആണ്ടുതോറും നടത്തിയാണ് യോഗ്യതാപരീക്ഷണം. പാണരുടെ (പാട്ടുകാർ) പാട്ടിന് വിറലികളുടെ (മഹാത്മാക്കളായ ദേവദാസീസംഘം) നൃത്തം വേണം. സംഗീതവും നൃത്തവും പഠിച്ചും പഠിപ്പിച്ചും ക്ഷേത്രകലയായി വളർത്തി. മളവ്(മിഴാവും മൃദംഗാദി ഉപകരണങ്ങളും), മത്തളം (മദ്ദളം) കുഴലെന്നിവ പള്ളിയം (പള്ളി അഥവാ ദേവാലയത്തിലെ ഉപകരണങ്ങളായി) ആയിട്ടാണ് അറിയപ്പെട്ടിരുന്നത്. പുറനാനൂറിൽ 108 സംഗീതോപകരണങ്ങളെ പരാമർശിച്ചിട്ടുണ്ട്. ഏറ്റുപാട്ടും ഞാറുപാട്ടും ഏർക്കളപ്പാട്ടും കാർഷികഗാനങ്ങളായിരുന്നു. കുറത്തിപ്പാട്ടും അമ്മാനൈപ്പാട്ടും വഞ്ചിപ്പാട്ടും പടയണിപ്പാട്ടും അന്നത്തെ ഗ്രാമീണകേരളത്തിന്റെ സംഘകാലദേശീരാഗങ്ങളാണ്.
പരണർകപിലരെന്നീ പാണസംഘത്തിൽപ്പെട്ട ഔവ്വയാരെന്നവനിത ചേരനാട്ടുകാരിയായിരുന്നു. പുറനാനൂറിലെ 15 കവികള് താണകുലക്കാരായ സ്ത്രീകളാണ്. കൂടലൂരിലെ കിഴാർ (കവിത 229) പൈങ്കുനിയിലെ കാർത്തികനാളില് ഒരു നക്ഷത്രം ഉദിച്ചു പൊങ്ങി ഉയർന്ന് ജലത്തിലേക്കു പതിക്കുന്നത് ചേരനാട്ടിലെ ജനങ്ങളെല്ലാം കണ്ടു എന്നും 7 ദിനം കഴിഞ്ഞപ്പോള് ചേരരാജാവ് മരിച്ചു എന്നും രേഖപ്പെടുത്തുന്നു. ജ്യോതിശ്ശാസ്ത്രത്തിലെ നിരീക്ഷണം,ധൂമകേതുദർശനം എന്നിവ നിളാതീരത്തെ കൂടല്ലൂരില് സംഘകാലത്തേ ഉണ്ട് (ദിഗ്ഗണിതപരമേശ്വരന്റെ കാലത്തിന് 1400-1500 വർഷം മുമ്പ്) എന്നതിന് തെളിവാണിത്. കൃഷിക്കാരും മീനവരും യുദ്ധത്തിനുപോകുന്ന ക്ഷത്രിയരും വ്രതജപാദിനിത്യകർമ്മങ്ങൾക്കുവേണ്ടി നാഴിക ഗണിക്കുന്നവരും ജ്യോതിശ്ശാസ്ത്രത്തില് തൽപ്പരരായിരുന്നു. കൂടൽ (സഭാസമ്മേളനം) അതാതു ഖണ്ഡത്തിലെ മഹാനദികളിലെ ഗംഗാസംക്രമം വരുന്ന മാസത്തിലാണ് വർഷത്തിലൊരിക്കല് അതാതു മണ്ഡലത്തിൽ നടക്കുക. വ്യാഴവട്ടം (12 കൊല്ലം) കൂടുമ്പോൾ മഹാകുംഭമേള എന്ന മഹാമഹം

(മാമാങ്കം)നടക്കും.അന്ന് കേരളപ്പെരുമാളുടെ തിരുനാവാ യോഗത്തിലാണ് അടുത്ത പെരുമാളെ തെരഞ്ഞെടുക്കുന്നതും കിരീടധാരണവും. കർക്കിടകത്തില് ഭാരതപ്പുഴയില് ഗംഗാസാന്നിദ്ധ്യമുള്ളതുകൊണ്ട് കർക്കിടകവാവിന് ഗാംഗേയര് ഭാരതപ്പുഴയില് പിതൃക്കൾക്ക് ജലതർപ്പണം ചെയ്യും. പതിറ്റപ്പത്തിലെ വൈരിയർ പേരെടുത്ത പാണസംഘമാണ്. ആസ്ഥാനഗായകരായ ഇവർഗ്രാമസഭാസ്ഥാനത്ത് എല്ലാവർക്കും കാണാനും കേൾക്കാനുമായി സംഗീതവിരുന്നു നടത്തും (കേരള ഗസറ്റിയർ പേജ് 117).വന്ദേരി വൈരിയരുടെ വൈരത്തൂരാണ് ഇവരുടെ സ്ഥാനം. വൈരത്തൂരിലെ പഴയ തിരുവഞ്ചിക്കുളം ക്ഷേത്രം ഇവരുടെ ക്ഷേത്രകലകളാൽ സമൃദ്ധമായിരുന്നു. തിരുവരങ്ങത്തുപാണരാണിവർ. പാലൈ പാടുന്ന പാണർക്ക് മൂന്നിതളുള്ള സുവർണ്ണപുഷ്പം (സൈന്ധവസരസ്വതീസംസ്കാരത്തിലെ പുരോഹിതപ്രതിമയുടെ ഉത്തരീയത്തില് കാണുന്ന മൂന്നിതളുള്ള ട്രിഫോയിൽ പുഷ്പം) വെള്ളിനൂലിൽ കോർത്ത വൈജയന്തി ചേരരാജാവ് സമ്മാനിച്ചിരുന്നു. (മൂന്നിതളിലായി ലക്ഷ്മി,സരസ്വതി,പാർവ്വതിമാരെയാണ് സങ്കൽപ്പിക്കുന്നത്. )പുറനാനൂറിലിത് പറയുന്നുണ്ട്. സംഗീതശാസ്ത്രത്തിൽ കര കണ്ടവർക്കാണ് സാരസ്വതത്തിന്റെ ഈ വൈജയന്തിമാല. (വിഷ്ണുവിന്റെ കഴുത്തിലെ മാല). സപ്തസ്വരങ്ങളാൽ തമിഴകം (ചേരനാടുൾപ്പെട്ട)മുഖരിതമായിരുന്നു.പൺപാടുന്ന പാണന്റെ സപ്തസ്വരങ്ങൾക്ക് പേരുകളുണ്ട്.

കുരൾ- ഷഡ്ജം

തുത്തം-ഋഷഭം

കൈക്കിളൈ-ഗാന്ധാരം

ഉഴൈ -മദ്ധ്യമം

ഇളൈ –പഞ്ചമം

വിളരി-ധൈവതം

താരം-നിഷാദം

കുറിഞ്ചി(കുറവഞ്ചി)രാഗം ചേരനാട്ടിന്റെ പ്രത്യേകതയായിരുന്നു. തൊൽക്കാപ്പിയത്തിലെ ഏഴ് മെയ്പ്പാട്ടുകള് നാട്യശാസ്ത്രത്തിലെ സ്ഥായിഭാവങ്ങളാണ്. ഏഴോ ഒമ്പതോ തേവരടിയാൾ ആയ കുടസ്ത്രീകള്(കുടനാട്ടിലെ സ്ത്രീകൾ, കുടം കയ്യിലേന്തിയ സ്ത്രീ,കുടച്ചി,കുരവൈ പാടുന്ന സ്ത്രീ) കൈകോർത്തു പിടിച്ച് വട്ടം ചുററി ആടുന്ന വടവള്ളിക്കൂത്തിനെക്കുറിച്ച് തൊൽക്കാപ്പിയം പറയുന്നുണ്ട്ഃ മറ്റ വള്ളികള് വാടും .ഈ വള്ളി വാടുകയില്ല. കുറവർ വീരയോദ്ധാക്കളെ വീരമുരശടിച്ച് വീരക്കല്ലുനാട്ടി മറവുചെയ്യുമ്പോൾ കുടച്ചികള് വള്ളൈപ്പാട്ടു (വഞ്ചിപ്പാട്ടു)പാടും.( പേജ് 120 കേരള ഗസറ്റർ). ഇതുതന്നെയാണ് ഫുണീഷ്യരുടെ പതിവും. ഫണീശരായ കേരളീയരാണ് ഫുണീഷ്യ

രെന്നതിന് ഒരു ന്യായം കൂടി. സഞ്ചാരികളായ മീനവരും ഇടയരുമായ മൂഷക കേര ളവംശജരുടെ പതിവാണിത്.
തേവരടിയാൾ, അടിയാർക്കും അടിയാരെന്നീ വാക്കുകളെല്ലാം തമിഴ് ഭക്തിസാഹിത്യ ത്തിൽ ദേവദാസി,ദാസാനുദാസനെന്നീ വാക്കുകൾക്കു സമാനാർത്ഥമാണ്. അടിക ളെന്നത് ഭയഭക്തിബഹുമാനപുരസ്സരം കൊടുക്കുന്ന പേരാണ്. ദൈവീകപരിവേഷമു ള്ള ഈ നാമം പൂജാരികൾക്കും മഹത്തുക്കൾക്കും കൊടുക്കുന്നു. ഇളങ്കോ അടികളും അരവണൈ അടികളും കവുന്തിയടികളും ചിലപ്പതികാരത്തിലുണ്ട്. തേവരടിയാൾ, തേവരച്ചി, (അച്ചി-ഭാര്യ)ദേവന്റെ ഭാര്യയാവുന്നതാണ് രാധയും മീരയും ആണ്ടാളുമട ങ്ങുന്ന ഭക്തിമാർഗ്ഗം. ദേവസ്ത്രീ ദേവന്റെ സ്ത്രീയാണ്. സ്ഥാണുരവിയെന്ന ചേരരാജാവി ന്റെ മകളെ കീഴാരടികളെന്ന് വിളിച്ചിരുന്നു. രാജരാജചോഴന്റെ വംശത്തിലും തേവരടി യാളായി സ്ത്രീകളുണ്ടായിരുന്നു. ധർമ്മസംസ്ഥാപനത്തിനുള്ള അറം വളർക്കും മന്റങ്ങ ളിൽ ഭക്തിമാർഗ്ഗത്തില് ചരിക്കുന്ന പാണരും വിറലികളും സംഗീതാത്മകമായി തങ്ങ ളുടെ ആശയം പരത്തിയിരുന്നു. തമിഴകത്തെന്നപോലെ ബംഗാളിലും ബൌൾഭക്തി ഗായകരുണ്ടായിരുന്നു. ഒരുമന്റത്തിൽനിന്ന് മറ്റൊന്നിലേക്ക് സാർത്ഥവാഹകരുടെ കൂടെ സംഗീതക്കാരും നൃത്തവാദ്യക്കാരും ധർമ്മോപദേശകരും ഭിക്ഷുക്കളും സഞ്ചരിച്ചി രുന്നു. സിന്ധുസരസ്വതിലിപി വായിക്കുമ്പോൾ ഇതിനുള്ള തെളിവുകള് കിട്ടുന്നതാണ്. മന്റങ്ങള് പള്ളി മാണവകർക്ക്(വിദ്യാർത്ഥി)താമസിക്കാനുള്ള സൌകര്യമുള്ളവയാ യിരുന്നു എന്ന് കുറുന്തൊകൈയിലുണ്ട്. സഞ്ചരിക്കുന്ന യൂണിവേഴ്സിറ്റികളായ ശാതവാ ഹകസംഘങ്ങളും പ്രാദേശികവിദ്യാലയങ്ങളായ വിവിധമന്റങ്ങളും തമ്മിലുള്ള നിരന്ത രസമ്പർക്കം വിദ്യാർത്ഥികൾക്ക് ഉപകാരപ്രദമാണല്ലോ. ഭാരതത്തിലെ പഴയ യൂണി വേഴ്സിറ്റികൾ (നളന്ദ,തക്ഷശില,തെന്മധുര,കാഞ്ചി,കടവല്ലൂര്, പെരുംചെല്ലൂര്, വലഭി) എങ്ങനെ പ്രവർത്തിച്ചിരുന്നു എന്നറിയാനാണ് ഇത്രയും കുറിച്ചത്. ഒരു കാവൽമരം . ചുറ്റും ഉയർന്ന തറ. തറമേൽ വീരക്കല്ലുകൾ,പരദേവതകൾ,നാഗക്കല്ല്,ചിത്രകൂടം. ഈ കാവിന്റെ നാലുവശവും ശാലകൾ. കളരി,മന,നാടകശാല,സംഘക്കാരായ നാൽപ്പ ത്തെണ്ണായിരവും ഓത്തർമഠങ്ങളും ഇത്തരം മന്റം,കളരി,മണ്ഡപങ്ങളുടെ പിൻതുടർച്ച ക്കാരാണ്.
ചിങ്ങമാസത്തിൽ സൂര്യനും അവിട്ടം നക്ഷത്രത്തില് പൂർണ്ണചന്ദ്രനും നിൽക്കുന്ന ആവ ണി അവിട്ടം മുതൽ28 ദിനമായിരുന്നു തിരുവോണമഹോത്സവം. പാവൈനീരാട്ട് എ ന്ന പേരിൽ ഉള്ള പെൺകിടാങ്ങളുടെ നീരാട്ട് മാർകഴിനീരാട്ടായി വൈഷ്ണവരും ആ ർദ്രാവ്രതമായി ശൈവരും ആഘോഷിക്കുന്നു.വൈഷ്ണവശൈവഭേദമില്ലാത്ത ആരാധ നകളാണിവ. ഓണവും അങ്ങനെത്തന്നെ. തൊൽക്കാപ്പിയത്തിനുള്ള പേരാശിരിയ രുടെ ഭാഷ്യത്തില്, ഭരണിനക്ഷത്രം കൊറ്റവൈയുടെ ഉത്സവമെന്ന് പറഞ്ഞിട്ടുണ്ട്.

അന്ന് യുദ്ധക്കളത്തിലാടുന്ന തുണങ്കൈക്കൂത്ത് എന്ന നൃത്തം നടത്തും. ആട്ടുക്കൊട്ടുചേ രൽ ആതനെന്ന ചേരനാട്ടിലെ യുവരാജാവ് ഇതില് വിദഗ്ധനായിരുന്നു. കളിവിള ക്കിനുമുന്നിൽ സ്ത്രീകളോടൊത്ത് രൌദ്രരസമുളള യുദ്ധക്കളത്തിലെ തുണങ്കൈക്കൂത്താ ടിയ അദ്ദേഹത്തെ ഒറ്റ ചെങ്കുവലയപുഷ്പം (കണ്ണ്)കൊണ്ട് എറിഞ്ഞ് അടക്കിയ റാണി യെ കാക്കൈപ്പാടിനിയാരെന്ന കവയത്രി പുകഴ്ത്തിയിട്ടുണ്ട്. കാട്ടകാമ്പാലിലെ പഴവ ഞ്ചിയിലാടുന്ന കാളിയുടെ ദാരികവധം ഒരുതരം തുണങ്കൈക്കൂത്താണ്. കപ്ലിയങ്ങാ ടൻകല്ലുവഴിച്ചിട്ട കഥകളിയുടെ വേഷവിധാനങ്ങളുടെ ഉത്ഭവം ഇത്തരം കലാരൂപങ്ങ ളിൽനിന്നാവണം. കലിംഗത്തുപ്പരണി യുദ്ധവീരന്മാരുടെ ജീവത്യാഗം, വീര മൃത്യു എ ന്നിവയെ പ്രകീർത്തിക്കുന്നു. യുദ്ധത്തിൽ തോറ്റവര് തങ്ങൾക്കു പരാജയം തന്ന ദേവി യെ ശകാരിക്കുന്നതും ഭരണിപ്പാട്ടാണ്,കേരളക്കരയിലുള്ളവർക്ക്. തെക്കൻ ആർക്കോ ട്ടുജില്ലയിലെ തിരുക്കോവലൂരിൽ സ്ത്രീകളുടെ ഭരണിനോമ്പിനെ പരാമർശിക്കുന്ന ലിഖിത ങ്ങളുണ്ട്. തൊണ്ടകപ്പറ അടിച്ച് മുരുകനും മായോനും വേണ്ടിയാടുന്ന കുരവൈക്കൂത്തു പോലെ ഒന്ന് മരിച്ചുവീണ വീരന്റെ ജഡത്തിനു ചുറ്റും നിന്ന് ആടുന്ന സമ്പ്രദായം ഉണ്ടാ യിരുന്നു. വീരന്മാരുടെ തലൈപ്പലി കൊതിക്കുന്ന ദുർഭൂതങ്ങള് ഭരണിനാളിലെ ദാരിക വധം കണ്ടുസന്തോഷിക്കുമെന്ന സങ്കൽപ്പം ക്ഷത്രിയരുടെയാവണം. മീനത്തിലാണ് ചേർത്തല,ശാർക്കര,കൊടുങ്ങല്ലൂരുകളിലെ ഭരണി. വന്ദേരിയിലെ കുംഭഭരണിക്ക് പ്രാ ധാന്യമുണ്ട്. അന്ന് തിറയും പൂതനും കാവായ കാവുകളിലെല്ലാം പഴയ മഹാമഹസ്മ രണകളോടെ നിരക്കുന്നു. തിറ (കാഴ്ച്ചദ്രവ്യം)താലത്തിലെടുത്ത് ദേവിക്ക് സമർപ്പിക്കുന്ന താലപ്പൊലി ദേവീക്ഷേത്രങ്ങളിലെ വിജയോത്സവമാണ്. ആറാട്ട്, തിരുവനന്തപുര ത്തുള്ളപോലെ കടലാട്ട്, ഇവ ദൈവപുരുഷനും രാജപുരുഷനും അകമ്പടിക്കാരും ആബാലവൃദ്ധം ജനങ്ങളും ഒന്നായി,ഒരുപോലെ,ജലോത്സവം ചെയ്യുന്നതിന്റെ പ്രതീ കമാണ്. തീർത്ഥവരി അഥവാ തീർത്ഥം കൊടുക്കലെന്നും ഇതിനുപേരുണ്ട്.
മല്ലരെന്നും മലവരെന്നും മറവരെന്നും പറയുന്ന മലബാറിലെ അഭ്യാസികൾ വാക പ്പൂവും പനമ്പൂവും ചൂടി വാളഭ്യാസം നടത്തുന്ന തിറയാട്ടം, വേലക്കളി, ചാത്തർകളി യെന്ന സംഘക്കളി, ഇവയെ പത്തുപ്പാട്ട് പരാമർശിക്കുന്നു. ജനങ്ങൾ അരയില് മണി കെട്ടി തെരുവിലൂടെ നൃത്തംചവിട്ടിനടക്കുന്ന ഉഴിവിഴാ വഞ്ചിയില് മാത്രമേ ഉണ്ടായിരു ന്നുള്ളു. ഇത് വെളിച്ചപ്പാടിന്റെ നൃത്തമാണ്. വൃശ്ചികവ്രതം (ഉപവാസം)കഴിഞ്ഞ് തൈ ഊണ് (പൊങ്കൽ),അതുകഴിഞ്ഞാൽ പൊങ്കലിളമഴ, പൊങ്കൽ വെണ്മഴ എന്ന് രണ്ടു തരം വലുതും ചെറുതുമായ മഴ കിട്ടും. അതോടൊപ്പം അദൃശ്യമായ മൂന്നാംമഴ (സാരസ്വ തം) കൂടി ലഭിക്കുമെന്ന വൈദികത്രിവേണീസങ്കൽപ്പം തമിഴകത്ത് ഇന്നുമുണ്ട്. ദൈവം കഴിഞ്ഞാൽ അന്നം പ്രധാനമെന്ന് തൊൽക്കാപ്പിയം. ഇത് ഉപനിഷത്തിലും കാണാം. അന്നവും അന്നം തരുന്ന മഴയും മഴ തരുന്ന കടലും സൂര്യനും കാറ്റും അതിനാലാണ്

ആദരിക്കപ്പെട്ടതും പൂജിക്കപ്പെട്ടതും. നാട്ടാർ(നാട്ടുകാര്)എല്ലാവരും കൃഷിക്കാരായിരുന്നു.കൃഷിയില്ലാത്ത വേളകളിലാണ് അവരെല്ലാം മറ്റു ജോലികളിലേർപ്പെട്ടത്. അങ്ങനെ കുലത്തൊഴിലുകളുണ്ടായിവന്നു. പ്രൊഫഷനലിസം വെച്ച് ഒരു വിഭജനം ജനങ്ങൾക്കിടയിലുണ്ടായി. ജാതി എന്ന് നാമിന്നുപറയുന്നത് ഈ വർണ്ണവ്യവസ്ഥയെയാണ്.

.

സംഘകാലത്തെ ജലാശയങ്ങൾ:-സംഘകാലം വരെയും അറബിക്കടലിനെ ഉതിർപ്പെരുവലം കടലെന്നാണ് പറഞ്ഞിരുന്നത്.ഉതിർമഴ പെയ്ത് , ഉണ്ടായി, ഭാരത ഭൂഖണ്ഡത്തെ വലം വരുന്ന (ചുറ്റി ക്കിടക്കുന്ന) വലിയ കടലെന്ന് അർത്ഥം. ഇതില്നിന്നാണ് തലശ്ശേരിക്കടുത്ത  പെരുവലശ്ശേരി എന്ന പെരളശ്ശേരിഎന്ന സ്ഥലനാമത്തിന്റെ ഉത്ഭവം. ചിലഇനം ജലാശയങ്ങൾക്ക് നികുതി ഉണ്ടായിരുന്നില്ല.അവയുടെ പേരുകളിങ്ങനെ:- കുളം,ഉതരുത്തുപ്പോന വൈക്കലുകള്, പുലത്തിരുക്കുളം, കയനിക്കുളം (പുഞ്ചക്കായ ൽ) ഉരുനിൻകുലുലം, കരൈ(ബണ്ടുകെട്ടി നിർത്തിയ ജലം)നീൾനാട്ടുക്കനിർപ്പായപ്പോനവൈക്കൾ, വൈ (വൈയ്യം എന്ന വന്ദേരിനാട്ടിലെ കായല് ഇത്തരം ജലാശയമാണ്),നീരോടൈകൾ,കിണർ. കരയുള്ള വലിയചിറയിൽനിന്ന് ചാലുകീറിയ കൃഷി ഗ്രാമങ്ങളിലെല്ലാം പതിവായിരുന്നു. കലപ്പ,ഏറ് ,കന്ന്,പോത്ത്,പള്ളിമരം അഥവാ പള്ളിവടുതലെന്നു വിളിക്കുന്ന മരക്കഷ്ണം (ചീർപ്പുള്ള ഈ മരം കള നീക്കാനായിട്ടും കട്ടയുടക്കാനും കാളയെക്കൊണ്ട് വലിപ്പിക്കുന്നു.)മുതലായ കാർഷികായുധങ്ങള് , ഉരലും ഉലക്കയും എന്നിവയെ ഗ്രാമീണര് തങ്ങൾക്ക് അന്നം തരുന്നതിനാലാണ് ആരാധിച്ചിരുന്നത്.വേദമന്ത്രങ്ങളിലും ഇവയെ ആരാധിക്കുന്നുണ്ട്. ചെയ്യും തൊഴിലേ ദൈവം എന്ന് അവരറി ഞ്ഞിരുന്നു. (work is worship).പഴവഞ്ചിയെന്ന പഴയ വഞ്ചിമൂതൂരിന്റെ കാൽക്കരൈനാട്ടില് വിരലില് വരുണനണിയിച്ച (ആഴി) പരിയകം ആഴി (പരിച്ചകം ആഴി)എന്ന വിരൽമോതിരമണിഞ്ഞിട്ടുണ്ട് എന്നു സംഘകാലസാഹിത്യം. മിട്ടി (മിഞ്ചി) എന്നാണ് കാൽവിരലിലെ മോതിരത്തിനു പേര്. നന്ദന്റെ സുഹൃത്തായ മിഞ്ചിലി പരിച്ചകം ആഴിദേശക്കാരനാണ്. വന്ദേരി നന്ദൻമുക്കിനടുത്തെ (നന്നംമുക്ക്) പരിച്ചകമാണ് ഈ ദേശം.

രാമനാഥപുരം ഡിസ്ട്രിക്ട് പുലംകുറിച്ചി ലിഖിതത്തില് (എഡി 3ആംനൂറ്റാണ്ട്) അവിടത്തെ അന്നത്തെ രാജാവ് ചേന്ദൻ കുട്ടനെന്ന കുട്ടുവനാണെന്നു കാണാം. എഡി 640ൽ കാഞ്ചി സന്ദർശിച്ച ചൈനീസ് സഞ്ചാരി അവിടെ ചേന്ദന് ജയന്തവർമ്മനെന്ന കടുംകോനാണ് രാജാവെന്ന് പറഞ്ഞിരിക്കുന്നു.(ചേന്ദനെന്നത് ചേന്ദമംഗലമെന്ന ജയന്തമംഗലത്തിന്റെ ഉടമസ്ഥാവകാശമുള്ള വ്യക്തിയുടെ നാമമാണ്. വന്ദേരിയിൽ ഈ പേരുള്ള ബ്രാഹ്മണനായ ചേന്നാസുനമ്പൂതിരിപ്പാട്ടും ക്ഷത്രിയനായ പാലിയത്തച്ചനുമുണ്ടായിരുന്നു. (ചേന്നാസ് ഇപ്പോഴുമുണ്ട്. പാലിയത്തച്ചനാകട്ടെ, കൊച്ചി

ത്തമ്പുരാനോടൊപ്പം വന്ദേരി വിട്ടുപോയി ഇപ്പോഴത്തെ ചേന്ദമംഗലത്ത് താമസമാക്കി.)ഈ ചേന്ദന്റെ പി ൻഗാമി അരികേസരിമാരവർമ്മൻ(വേൾവിക്കുടി,ചിന്നമാന്തൂർ ശാസനങ്ങള്) തിരുജ്ഞാനസംബന്ധരുടെ സമകാലീനനാണ്. ഇദ്ദേഹം കേരളത്തിലെ രാജാക്കന്മാരെ തുടരെത്തുടരെ പരാജയപ്പെടുത്തിയിട്ടുമുണ്ട്. അതിനു ശേഷം വന്ന കൊച്ചുചടയന് രണധീരന് വാനവന് ചെമ്പിയന് ചോഴന് ആയ് വേളിനെ മരുതൂരിൽ വെച്ച് പരാജയപ്പെടുത്തി. അടുത്ത രാജാവ് ജടില പരാന്തകനെടും ചടയൻ (ആനമല,തൃശ്ശിനാപ്പള്ളി ലിഖിതം) വേണാട്ടിലെ വിഴിഞ്ഞംകോട്ട നശിപ്പിച്ചു. മലനാട്ടിലെ ചടയൻ കരുനനന്ദനെ തോൽപ്പിച്ച് അയിരൂരിലെ (അരിയൂര്) കോട്ട നശിപ്പിച്ചു. മൂഷകവംശക്കാരനായ കരുനന്ദന്റെ അയിരൂർക്കോട്ട കാത്തിരുന്ന അയിരൂർ പണിക്കന്മാരുടെ പഴയശാഖ ഇന്നും വന്ദേരിയിലുണ്ട്. പൊന്നിവടി ലിഖിതങ്ങളിൽ പറയുന്ന മൂലന് കണ്ടന് ഇരവി എന്ന കളഭ്രരാജാവ് ചന്ദ്രാദിത്യവംശജനാണ്. (ചന്ദ്രൻ സഞ്ചരിക്കുന്ന നക്ഷത്രവും ,ഇരവി എന്ന സൂര്യനാമവും സ്വീകരിക്കുന്ന രാജവംശമാണത്. പുണർതം പിറന്ന സൂര്യവംശജനാണ് ശ്രീരാമനെന്നതുപോലെ.) കണ്ടനെന്ന ബിരുദവും ഉണ്ട് എന്നതുകൊണ്ട് തലപ്പള്ളി മൂഷകവംശക്കാരനാവണം. ഇരവി ചേരന്മാരുടെ പൊതുനാമമാണ്. കോയമ്പത്തൂരിലെ കൊങ്ങുചേരത്തുനിന്നാണ് ഈ ലിഖിതം കിട്ടിയിട്ടുളളതും. കലമുപയോഗിച്ച് (കപ്പലാണ് കലം) കച്ചവടവും യുദ്ധവും നടത്തുന്ന കളഭ്രരെന്ന വംശം പാശ്ചാത്യർക്കു മാത്രമല്ല റോമിലാ ഥാപ്പറെപ്പോലുളള പുതുതലമുറ ചരിത്രകാരന്മാർക്കും കടൽക്കൊള്ളക്കാരുടെ (Pirates) വംശമാണ്. എഡി ഏഴാം നൂറ്റാണ്ടുവരെ (ശതവാഹനരുടെ പ്രതാപം തീരുംവരെ ) ഇവർ ഇന്ത്യയിലെ പ്രധാനഡിഫൻസിന്റെ നട്ടെല്ലായിരുന്നു.കരയിലും കടലിലുമായി പെരുമാൾ കല്ലരെന്നു വിളിക്കുന്ന കാരു(കാരി)ക്കൾ തീർത്ത പ്രതിരോധശൃംഖല തകർന്നതോടെ രാജ്യം വിദേശികളുടെ കയ്യിലേക്ക് വ്യാപാരം മാത്രമല്ല,സമ്പദ്വ്യവസ്ഥയോടൊപ്പം രാജ്യഭരണവും അടിയറ വെച്ചു. അയിരൂർ ചെറായി കോട്ട നശിച്ച ശേഷമാണ് വന്ദേരിയിലെ ആസ്ഥാനത്തിന്റെ പ്രതാപം നഷ്ടപ്പെടാനാരംഭിച്ചതെന്നു പറഞ്ഞാല് തെറ്റാവുകയില്ല. അപ്പോഴേക്കും ശക്തമായിരുന്ന കൊടുങ്ങല്ലൂരിലേക്ക് വന്ദേരി കൊച്ചിവംശത്തിന്റെ പ്രധാനശാഖ താമസം മാറ്റാനും തുടങ്ങിയിരുന്നു. പുതിയ ആസ്ഥാനത്തിനടുത്തും ചെറായ് എന്ന പേരിൽത്തന്നെ കടലോരം പറവൂരിനടുത്ത പെരുമ്പാവൂരില് കാണാം. ചിന്നമാന്തൂര് ദലവൈപുരം ശാസനത്തില് ശ്രീമാരവല്ലഭന് (835-862)വേണാട്ടരചനെ യുദ്ധത്തിൽ വധിച്ചതായി പറയുന്നു. അദ്ദേഹം തെക്കേ കേരളം മാത്രമല്ല , വടക്ക് കുറുനാടെന്ന (നെടുമ്പ്രനാടിന്റെ ചെറിയ ആസ്ഥാനം) കുറുമ്പ്രനാടും പൂർണ്ണമായി നശിപ്പിച്ചു. ഇക്കാലത്തെ പല്ലവശാസനങ്ങളില് കുറുമ്പന് ആദിത്യനെന്ന ചേരനാട്ടുടയ കടുപട്ടിപ്പേരയ്യന് എന്ന രാജാവ് പൊന്നേരി താലൂക്കിലെ സത്യവീട്ടില് മാതംഗേ

ശ്വരക്ഷേത്രത്തിന് ഭൂദാനം ചെയ്ത രേഖ കാണാം. അദ്ദേഹത്തിന്റെ പത്നി പൊറ്റി ന ങ്കൈയും കൂടെ ക്ഷേത്രദർശനം ചെയ്തിരുന്നു.  ഇത് അപരാജിതവർമ്മന് പല്ലവന്റെ നാലാം ഭരണവർഷത്തിലെ (884 എഡി)രേഖയാണ്. കുറുനിലമന്നനായിമാറിപ്പോയ പുറനാട്ടടികൾ വലഭന് അഥവാ നമ്പിയാരെന്ന വിക്കിഅണ്ണനാണിദ്ദേഹം. നമ്പിയാ രുടെ സ്ത്രീലിംഗമാണ് നങ്കൈയാര് അഥവാ നങ്ങയാര്. കുറുംപുറൈനാട്ടിലെ രാജ വംശം അപ്പോഴേക്കും നാമമാത്രമായിരിക്കുന്നു. വേൾവിക്കുടി ശാസനത്തില് ജടിലപരാ ന്തകൻ ആയ് വേള് ചക്രവർത്തിയെ നടുക്കുറുംപുറനാട്ടില് (നടുനാടായ കുറുമ്പ്രനാട്) വെച്ച് പരാജയപ്പെടുത്തുന്നത് തന്റെ കുറുംബപ്പടകളുടെ സഹായത്തോടെയാണെന്ന ത് ശ്രദ്ധേയമാണ്. കുടിപ്പകകൊണ്ട് പരസ്പരം നശിപ്പിച്ച രാജവംശങ്ങളുടെ കഥയാ ണ് വിദേശികളുടെ വിജയഗാഥയായി മാറിയത്.

800-900 വരെ ഭരിച്ച പരാന്തകവീരനാരായണന് തന്റെ പിതാവ് തോൽപ്പിച്ച ചേര രാജാവിന്റെ വംശത്തിലെ രാജകന്യകയെ വിവാഹം കഴിച്ചു. തിരുനെൽവേലി ചേര മാതേവി പാർവ്വതീക്ഷേത്രം അവർക്കായി പണിയിച്ചയാണ്. ചേരരാജാക്കന്മാർ ചേര മാതേവി, തെങ്കാശി, കലക്കാട്, തൃക്കണൻകുടി, വള്ളിയൂർ ക്ഷേത്രങ്ങളില് ചെന്നുപാ ർത്ത് ഭജിക്കൽ പതിവുണ്ട്. ( പി.ശങ്കുണ്ണിമേനോന്റെ ഹിസ്റ്ററി ഓഫ് ട്രാവൻകോർ) പതിനേഴാം നൂറ്റാണ്ടുവരെ ഈ പതിവ് തുടർന്നിരുന്നു. തമിഴകവും കേരളവും തമ്മി ലുള്ള രാജവംശവൈവാഹികവേഴ്ച്ചകളുടെ പരിണതഫലമാണിത്. ചേരമാതേവി യുടേയും പരാന്തകവീരനാരായണന്റേയും മകനായ രാജസിംഹൻ മൂന്നാമന് (900-920) പരാന്തകചോളൻ ഒന്നാമനെ തോൽപ്പിച്ചു. അമ്മയുടെ രാജ്യമായ കേരള ത്തിലേക്കു തിരിച്ചുവന്ന് ഇവിടെ താമസമാക്കി. വടക്കൻകോലത്തിരിവംശം സ്ഥാപിച്ച ആദിരാജപ്പെരുമാളെന്ന് ഇദ്ദേഹത്തെ വിളിക്കാറുണ്ട്. ഇദ്ദേഹത്തിന്റെ സഹോദരനാ യ വീരപാണ്ഡ്യനെ സുന്ദരചോളനാണ് തോൽപ്പിച്ചത്. സുന്ദരചോളന്റെ പുത്രനാണ് വധിച്ചത്. പാണ്ഡ്യനാട് അന്നുമുതല് ചോളന്മാരുടേതായി. എലിവംശം കോലത്തു നാട്ടിലേക്കു ചുരുങ്ങിക്കൊണ്ടിരിക്കയായിരുന്നു. രാജസിംഹന്റെ ഒരു പുത്രനായ ഇന്ദു ക്കോതയെ കൊടുങ്ങല്ലൂരിലേക്ക് ദത്തെടുത്തു. ഇന്ദുക്കോതയുടെ വലിയമ്മയുടെ പുത്ര നാണ് നമ്പിയാർ വലിധരനെന്ന വിക്രമരാജാ. ഇന്ദുക്കോതയുടെ പുത്രിമാരിലൊരാൾ വേണാട്ട് ഗോവർദ്ധനമാർത്താണ്ഡഅടികള്ടെ പത്നി. മറ്റൊരാൾ പെരുമ്പടപ്പ കോ വിലധികാരിയുടെ പത്നി. പുത്രൻ ഭാസ്കരരവി. അഛന്റെ ജ്യേഷ്ഠന്റെ പുത്രന്മാരായ വട ക്കൻകോലത്തിരിമാർക്ക് കോലത്തുനാട്ടും മൂത്ത സഹോദരീപുത്രനു പെരുമ്പടപ്പ കോ യിലധികാരിസ്ഥാനവും  ഇളയ സഹോദരീപുത്രനു വേണാട്ടും കൊടുത്ത് സർവ്വസ്വ ദാനം ചെയ്ത് സ്ഥാനത്യാഗം ചെയ്തു. പൂന്തുറക്കോനെന്ന നാവികസഹോദരന്മാരായി രുന്നു (പെരുംപടകു മുത്തരയവംശം)അദ്ദേഹത്തിന്റെ സേനാധിപന്മാർ. അവർക്ക്

ഉടവാളും വെട്ടിപ്പിടിക്കാനുള്ള അധികാരവും കൊടുത്തു. മത്സരിച്ചും കലഹിച്ചും പരസ്പരം നശിപ്പിക്കാനുള്ള മാര്ഗ്ഗം അങ്ങനെ സുഗമമാക്കി. പൂന്തുറക്കോനായ സാമൂതിരി പെരുംപടകുമുത്തരയസ്ഥാനം തങ്ങളുടെ സുഹൃത്തുക്കളായ കുട്ട്യാലിമരക്കാർക്കും വംശത്തിനും നൽകി. പിന്നെ വന്ദേരിയിലെ വന്ദേരിമാടഭൂപതിവംശം അവിടെ ഉണ്ടായില്ല, അവരെല്ലാം ആദ്യം കൊടുങ്ങല്ലൂരിലേക്കും പിന്നെ മട്ടാഞ്ചേരി,തൃപ്പൂണിത്തുറയിലേക്കും പലായനം ചെയ്തു. വന്ദേരിയുടെ പ്രതാപം പേരിലേക്കു മാത്രം അവശേഷിച്ചു.

ഇവിടെ ഒരു രാജവംശത്തിന്റെ ക്രോണോളജിയോ ചരിത്രമോ അല്ല, പ്രധാനം. ഒരു രാജ്യം എങ്ങനെ വളരുന്നു,എങ്ങനെ തളരുന്നു എന്നതാണ്. വളർച്ചയുണ്ടാവാനെന്തു വേണം. ഈ ചിന്തയിലേക്ക് ഒരു വാതില്തുറക്കലാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ഭരിക്കുന്നവരാരായാലും അവർക്ക് ചില ധർമ്മങ്ങളുണ്ട്.അവ പാലിക്കപ്പെടണം. ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും ,പലതരക്കാരാണ്. എല്ലാം ത്യജിക്കുന്നവരും എല്ലാം നേടിയിട്ടും ആർത്തിതീരാത്തവരും, ആർത്തി കൂടാതെ സർവ്വവും ജനങ്ങൾക്കായി നേടി സർവ്വസ്വദാനം ചെയ്യുന്നവരും ,രാഷ്ട്രസ്നേഹികളും രാഷ്ട്രദ്രോഹികളും –മാനേജ്മെന്റ് സയൻസിന്റെ ഭാഷ പറഞ്ഞാല് Builders and destroyers_ സംസ്കാരത്തെ സൃഷ്ടിച്ചവരും നശിപ്പിച്ചവരും ഒരേ വംശത്തിന്റെ ക്രോണോളജിയിൽ ഉൾപ്പെടുന്നുണ്ട്. പുരുഷോത്തമനും അംബിയും ചേർന്നതാണ് അലക്സാണ്ഡറുടെ കാലത്തും ഭാരതവംശപാരമ്പര്യം. ലോകമുള്ള കാലത്തോളം കിളിജനിതകം A,a എന്നിവക്ക് സമാനമായ ഈ രണ്ടു പ്രതിഭാസങ്ങളും മനുഷ്യജനിതകത്തിലുമുണ്ട്. സകല പ്രതിസന്ധികളേയും നേരിട്ട് ഭാരതജനത ഇന്നും നശിക്കാതെ തങ്ങളുടെ സംസ്കാരം നിലനിർത്തുന്നതാണ് യഥാർത്ഥത്തിലുള്ള ഭാരതചരിത്രം. രാജവംശങ്ങളുടെ നാമ,വംശാവലികളെ കടന്നുനിൽക്കുന്ന ആ subaltern history യിലേക്കുള്ള കാലഗണനക്കു മാത്രമാണ് ഇത്ര വിശദമായി ഇതെല്ലാം ചർച്ച ചെയ്യപ്പെടേണ്ടതിന്റെ ആവശ്യകത തന്നെ.

എഴുതാത്ത ആ ചരിത്രത്തിന്റെ സ്നേഹസന്ദേശം ,രക്ഷാസന്ദേശം - കേൾക്കപ്പെടാതെ പോകുന്നതും കേൾക്കേണ്ടതുമായ ശാന്തിസന്ദേശം – അതാണ് ഈ പുസ്തകത്തിന്റെ ലക്ഷ്യം തന്നെ. ഒരു Predestined Harmony യിൽ ആരുടെ ശബ്ദവും –വ്യാസന്റെ പോലും- കളിയാട്ടം കഴിഞ്ഞ വിധിനിർണ്ണായക നിമിഷത്തിന്റെ മൌനത്തിലല്ലാതെ, കളിനടക്കുന്ന കോലാഹലവേളയിൽ ആരും കേൾക്കാറില്ല. ആ മൌനത്തിൽനിന്ന് പുതിയൊരു മഹാസർഗ്ഗം ആരംഭിക്കുന്നു. പ്രലയത്തിന്റെ മഹാമൌനത്തിൽനിന്ന് വീണ്ടും പ്രഭവത്തിന്റെ സർഗ്ഗചക്രമായി ഒരു മഹോദയം,ഒരു പെരുമ്പടപ്പ്.

**ചേന്നാസും പാലിയത്തച്ചനും ദേവസ്ഥാനം പാലിയങ്ങളും**

കഴിഞ്ഞ അദ്ധ്യായത്തിൽ ഇങ്ങനെ ഒരു പാരഗ്രാഫ് കണ്ടത് ഓർക്കുക:- രാമനാഥപുരം ഡിസ്ട്രിക്ട് പുലംകുറിച്ചി ലിഖിതത്തിൽ (എഡി 3ആംനൂറ്റാണ്ട്) അവിടത്തെ അന്നത്തെ രാജാവ് ചേന്ദൻ കുട്ടനെന്ന കൂട്ടവനാണെന്നു കാണാം. എഡി 640ൽ കാഞ്ചി സന്ദർശിച്ച ചൈനീസ് സഞ്ചാരി അവിടെ ചേന്ദൻ ജയന്തവർമ്മനെന്ന കടുംകോനാണ് രാജാവെന്ന് പറഞ്ഞിരിക്കുന്നു.(ചേന്ദനെന്നത് ചേന്ദമംഗലമെന്ന ജയന്തമംഗലത്തിന്റെ ഉടമസ്ഥാവകാശമുള്ള വ്യക്തിയുടെ നാമമാണ്.വന്ദേരിയിൽ ഈ പേരുള്ള ബ്രാഹ്മണനായ ചേന്നാസുനമ്പൂതിരിപ്പാട്ടും ക്ഷത്രിയനായ പാലിയത്തച്ചനുമുണ്ടായിരുന്നു. (ചേന്നാസ് ഇപ്പോഴുമുണ്ട്. പാലിയത്തച്ചനാകട്ടെ, കൊച്ചിത്തമ്പുരാനോടൊപ്പം വന്ദേരി വിട്ടുപോയി ഇപ്പോഴത്തെ ചേന്ദമംഗലത്ത് താമസമാക്കി.)

തമിഴകത്തും കേരളത്തിലും ഉള്ള ചേന്ദമംഗലം ,ചേന്നാസു നമ്പൂതിരിക്കും പാലിയത്തച്ചന്മാർക്കും പൊതുവാണ്.വന്ദേരിയിലെ ചേന്നാസുകുടുംബത്തെ പരിചയപ്പെടുക. കേരളത്തിലെ ഇന്നുള്ള എല്ലാ ക്ഷത്രിയവംശങ്ങളുടേയും മൂലസ്ഥാനം വന്ദേരിയിലാണ്. അതുകൊണ്ടുതന്നെ വന്ദേരിചരിത്രം പ്രധാനവുമാണ്. പന്നിയൂർ കഴകത്തിലെ ഗ്രാമമായിരുന്നു വന്ദേരി എന്നു പറഞ്ഞാലത് ശരിയാവുമോ എന്ന് സംശയമാണ്.പന്നിയൂരിന്റെ ഭൂപ്രദേശം വന്ദേരിയിലാണ് ഉൾപ്പെട്ടിരുന്നത് ,പന്നിയൂരിന്റെ വാൾനമ്പിസ്ഥാനം ഏറെക്കാലം (പാതിത്യം ഭവിക്കുംവരെ) തലപ്പള്ളി കോവിലകത്തിനായിരുന്നു. ആദ്യം 32 ഇല്ലമുണ്ടായിരുന്ന വന്ദേരിയില് പിന്നീട് 14 ഇല്ലമായി.ഇവരുടെ പേര്: പുഴ,ചേന്നൻ,മുല്ല,കളത്തി,തൊഴ,പട്ടര്, പാണ്ടര്, എളെടം, ആമ, കാട്,കരുവാൻ ,പള്ളി എന്നൊക്കെ വിളിപ്പേരായിരുന്നു.ഈ വിളിപ്പേരിലൊന്നായ ചേന്നനെന്നത് എഡി മൂന്നാം നൂറ്റാണ്ടുമുതലേ തമിഴകത്ത് പ്രചരിച്ചിരുന്ന പ്രസിദ്ധനാമമാണ് എന്ന് ലിഖിതത്തിൽനിന്ന് കാണാം.
(പുഴക്കര,ചേന്നാസ്,മുല്ലമംഗലം,കൊളത്താപ്പള്ളി,തൊഴുവാന്നൂർ,മുല്ലപ്പള്ളി,കുമ്മിലെളേടം,പാണ്ടമ്പറമ്പ്,ഗ്രാമത്തിലെളേടം,ആമയൂര്,കാട്ടുമാടം,കരുമത്താഴം, കരുവാട്,പള്ളിപ്പാട് യഥാർത്ഥനാമം)മറ്റു ഇല്ലങ്ങളെല്ലാം പതിമൂന്നാം നൂറ്റാണ്ടിനുശേഷം സ്ഥലനാമങ്ങളായി മാറി. കപ്പൂരും,മണികണ്ഠേശ്വരവും പരുരും,ചമ്മണ്ണൂരും, ആറ്റുപുറവും, കുന്നത്തുരും, പൂഴിക്കോളും, കടിക്കാട്ടും,മണക്കാട്ടും,കോടത്തുരും കൊയപ്പാമഠവും ഗ്രാമവും, പരിച്ചകവും ,കപ്ലിയങ്ങാട്ടും തോട്ടവും പേരാങ്ങോട്ടും,കൊരട്ടിക്കരയുമെല്ലാം വന്നേരി വിട്ടുപോയവരാണ്.

തന്ത്രസമുച്ചയം രചിച്ച ചേന്നാസ് നാരായണൻനമ്പൂതിരി(എഡി 1427)എന്ന ഗ്രന്ഥകാരനാണ് പ്രശസ്തനായ ചേന്നാസില്ലത്തെ കവി. 10 ഇല്ലങ്ങളാണ് ചേന്നാസിന്റേതായി വന്ദേരിയിലുണ്ടായിരുന്നത്. അതിലിപ്പോളൊന്നേ ബാക്കിയുള്ളു. (പുഴക്കര ചേന്നാസ്). പുഴക്കര ചേന്നാസും കാട്ടുമാടവും കരുമത്താഴവും വന്ദേരിയിലെ ധനികരായ ഇല്ലക്കാരാണ്, അഷ്ടഗൃ

ഹത്തിലെ ആഢ്യനെന്ന പ്രതാപം കൊണ്ട് ഏറ്റവും പ്രതാപം പാണ്ടമ്പറമ്പത്ത് പട്ടേരിക്കായിരുന്നു. വന്ദേരിനാട്ടിലെ പട്ടത്താനസദസ്സിനെ സാമൂതിരി കോഴിക്കോട്ടേക്കു പറിച്ചു നട്ടിട്ടും അതിന്റെ ചുമതലക്കാരിൽ പലരും വന്ദേരിക്കാരായിരുന്നു. മാറഞ്ചേരിക്കടുത്തുള്ള മുല്ലപ്പള്ളിക്കും ചേന്നാസിനും പ്രത്യേകമായ ചുമതലകളുണ്ട്. ചേന്നാസിന് ജയന്തമംഗലം, ചേന്ദമംഗലം,ചേന്നോത്ത് ,ചേന്നാസ് എന്ന് നാലുപേരുകളുണ്ട്. ചേന്നോത്തപ്പനെന്നത് പാലിയത്തച്ചന്മാരുടെ ചേന്ദമംഗലത്തപ്പനുമാണ്. പാലിയത്തച്ചന്മാരും വാസസ്ഥാനത്തെ ചേന്ദമംഗലമെന്നു വിളിക്കുന്നു. ചേന്നാസിന് നാലു ശാഖയുണ്ടായിരുന്നു വന്ദേരിയില്. ഇതിലെ പെരിണ്ടിരി (പെരുമുടിശ്ശേരി)യും പുഴക്കരയും പരസ്പരം ലയിച്ചു.ഈ പുഴക്കര ചേന്നാസാണ് ഇപ്പോൾ വന്ദേരിയിലുള്ള ഏകചേന്നാസില്ലം. മറ്റുരണ്ടു ശാഖകളായ പാങ്ങോട്ടും ചെരിയത്തും കൊച്ചിത്തമ്പുരാനോടൊപ്പം ആലുവക്കടുത്തേക്കു മാറിത്താമസിച്ചു. (പാങ്ങോട്ടിന്റെ നാമം ക്രിസ്തുവിനു മുമ്പുള്ള തമിഴ്നാട്ടിലെ ഒരു ലിഖിതത്തിലുണ്ട്.ഇത് മറ്റൊരു പുസ്തകത്തില് പ്രതിപാദിക്കും) നാലുശാഖക്കും കൂട്ടുടമസ്ഥത പുന്നയൂർക്കുളംകാവ് എന്ന ദേവീക്ഷേത്രത്തിലുണ്ടായിരുന്നു. വന്ദേരിയുടെ ഗ്രാമക്ഷേത്രമായ ഗോവിന്ദപുരം, കോയിൽപ്പള്ളി എന്ന കൊയപ്പള്ളി ഇവക്കും ചേന്നാസാണ് തന്ത്രി.ഇപ്പോഴും ഗുരുവായൂരിലെ തന്ത്രിയാണ്. പാങ്ങോട്ടിന് കൊച്ചി രാജാവിന്റെ തന്ത്രിസ്ഥാനമാണ്. പുഴക്കരചേന്നാസിന് സാമൂതിരി തന്ത്രിസ്ഥാനം കൊടുത്തത് അദ്ദേഹം പണ്ടേ കൊച്ചി കോലത്തിരി വംശത്തിന്റെ തന്ത്രിയായതുകൊണ്ടാണ്. ചെരിയത്തു ശാഖയാണ് ഇപ്പോഴത്തെ പാലിയത്തച്ചന്റെ ശാഖ. ചെരിയത്തുകാർക്ക് വന്ദേരിമാടഭൂപതിയുടെ മന്ത്രിസ്ഥാനമായിരുന്നു.

എരമംഗലം അങ്ങാടിയിൽനിന്ന് ഒന്നരകിലോമീറ്ററപ്പുറത്ത് ,പടിഞ്ഞാറുഭാഗത്തായി ചാരത്തുപറമ്പ് കാണാം. അവിടെ ഇടിഞ്ഞുപൊളിഞ്ഞ നാലുകെട്ടും പടുത്തുകെട്ടിയ കിണറും മച്ചില് കുട്ടിച്ചാത്തവിഗ്രഹങ്ങളുമുണ്ട്. ഇതാണ് നാലു ചേന്നാസുശാഖക്കും മൂലസ്ഥാനം.ഇതിപ്പോഴും പുഴക്കര ചേന്നാസിന്റേതാണ്. എനിക്ക് ഏഴോ എട്ടോ വയസ്സുള്ള കാലത്ത് പുഞ്ചക്കായലിലൂടെ വഞ്ചി തുഴഞ്ഞുചെന്ന് ഞങ്ങളൊരു മനോഹരമായ കുന്നിൻപുറത്ത് ചെന്നു.(പാഥേയത്തിലിത് വിവരിച്ചിട്ടുണ്ട്) പടുത്തുകെട്ടിയ ചിറയും കിണറുമുണ്ട്. കുറെ തകർന്നടിഞ്ഞ കല്ലുകഷ്ണങ്ങളും.അഛൻ ഞങ്ങളോടു പറഞ്ഞു: കുട്ടികളേ,ഇതാണ് പാലിയത്തച്ചനെന്ന കൊച്ചിരാജാവിന്റെ പ്രധാനമന്ത്രിയുടെ താവളമായിരുന്ന ചെരിയത്തുകുന്ന്.ഇനി ഇവിടെ നിങ്ങൾക്കെല്ലാം പഠിക്കാനായി ഒരു സ്കൂൾവരും. ഇന്ന് വന്ദേരി ഹൈസ്കൂൾനിൽക്കുന്ന ചെരിയത്തുകുന്ന് വന്ദേരിമാടഭൂപതിയുടെ പ്രധാനസചിവനായ പാലിയത്തച്ചന്റെ താമസസ്ഥാനമായിരുന്നു.വന്ദേരി എന്ന പേരിലിന്നവശേഷിക്കുന്നത് ഈ ഒരു ഹൈസ്കൂൾ മാത്രമാണെന്നത് ചരിത്രനിയോഗം. (പിന്നെ ഒന്ന് പെരുമുടിശ്ശേരിയിലെ അയ്യപ്പസേവാസംഘം 202ആം നമ്പർശാഖയുടെ നാമത്തിലാണ്) ചേന്നാസ് നാരായണൻനമ്പൂതിരിയുടെ പുത്രനും ശിഷ്യനുമായ ചേന്നാസ് ശങ്കരൻനമ്പൂതിരിപ്പാടിന്റെ ശേഷസമുച്ചയത്തിലാണ് ദുരുജി

ത്തിന്റെ വിധാനം ഉള്ളത്. നാലപ്പാട്ടിന് കാട്ടുമാടം ഉപദേശിച്ച രുദ്രജിത് വിധാനം അദ്ദേ ഹത്തിന്റെ സ്വന്തം കൈപ്പടയിൽ പകർത്തിയത് ഇയ്യിടെയാണ് കൊടുങ്ങല്ലൂരിലെ പൂജാരി ത്രിവിക്രമനടികൾക്ക് ഞാന് കൊടുത്തത്.അതൊരു ചരിത്രസ്മാരകമാണ്. ഈ രണ്ടു ചേ ന്നാസുകൾക്കുപുറമേ 1044ലെ പട്ടത്താനത്തിലും മറ്റൊരു ചേന്നാസ് പട്ടത്താനത്തിൽ കിഴി ചാർത്തിയതായി കാണുന്നു. പാർത്ഥിവപുരം,തൃക്കാക്കര ക്ഷേത്രദാതാക്കളിൽ കോതൈ നാരായണനും,കോതൈ കേരളനും കോതൈ പുറയനും ഒപ്പം ഒരു തേവൻ ചേന്നനേയും കാണുന്നത് ഇവിടെ സ്മരിക്കുന്നു.

വന്ദേരിയുടെ മൂർദ്ധന്യാധികാരകാലത്ത് രാജ്യത്തിന് 4000 ചതുരശ്രഅടി വിസ്താരമുണ്ടായി രുന്നു. അതിന്റെ അതിർത്തികളിങ്ങനെയായിരുന്നു. തെക്ക് കരപ്പുറം,കരുനാട്, കുന്നത്തുനാ ട്, ഉദയംപേരൂർ,ചെമ്പിൽ, ചേർത്തല, വൈക്കം , ഏറ്റുമാനൂര്( വേണാടിന് ഏറ്റുമാനൂർകിട്ടും മുമ്പ് ഇത് പെരുമ്പടപ്പിന്റെയായിരുന്നു).വടക്ക് പൊന്നാനിതാലൂക്കും വന്നേരിയും കവളപ്പാറ യും വള്ളുവനാട്ടുമുഴുവനും പെരുമ്പടപ്പുവകയായിരുന്നു.കൂടാതെ പൊറക്കാട്, വടക്കുംകൂര്, തെ ക്കുംകൂറ്,മങ്ങാട്ട്,പറൂര് എന്നിവ കീഴേടങ്ങളായിരുന്നു. കിഴക്ക് പശ്ചിമഘട്ടം, പടിഞ്ഞാറ് അറബിക്കടലെന്നീ അതിർത്തികളോടെ കേരളം മുഴുവനും ഇവരുടെ കയ്യിലായിരുന്നു.പി ൽക്കാലത്ത് അതിർത്തി ചുരുങ്ങി. വടക്ക് ഭാരതപ്പുഴയും വാകയൂരും, കിഴക്ക് ആറങ്ങോട്ടു സ്വരൂപവും തെക്ക് ചേറ്റുവാ മണപ്പുറവും പടിഞ്ഞാറ് അറബിക്കടലുമായി. പിന്നെ അതും നഷ്ടമായി. വന്ദേരിനാടെന്നത് ഒരു ചരിത്രാതീതകാലസ്മരണമാത്രമായി.

പാലിയമെന്ന നാമം നാം കാണുന്നത് തമിഴ്ലിഖിതങ്ങളിലും കേരളചരിത്രത്തിലും മാത്രമല്ല. ആന്ധ്രയിലെ പ്രമുഖക്ഷേത്രമായ തിരുമലതിരുപ്പതി വെങ്കടാചലദേവസ്ഥാനത്ത് ഈ നാമം കാണാം. അവിടത്തെ കോവിലധികാരികളെ ജീയാംഗറെന്നുപറയും. സീനിയറായ ജീയാംഗ റുടെ ഗ്രാമത്തിന് പാലിയമെന്നും പറയും. പ്രധാനഗ്രാമത്തിന് ജീപാലിയമെന്നും അദുസുപാ ലിയമെന്നും പേരുണ്ട്. ജൂനിയറ് ജിയാംഗറുടെ സ്ഥാനമായ ഗ്രാമത്തിന് നെല്ലപ്പള്ളി എന്നും കൃഷ്ണപാലിയമെന്നുമാണ് പേരുകളുള്ളത്. വന്ദേരിയിലും ഈ അർത്ഥത്തിലാവണം പാലിയ ങ്ങളുടെ സ്ഥാനം. തിരുപ്പതിയുടെ അതിരുകളുടെ നാമങ്ങളിലും കേരളത്തിലെ ഗ്രാമങ്ങളുമാ യി സാമ്യമുണ്ടെന്നതാണ് മറ്റൊരു വസ്തുത.

വൃന്ദാവനത്തിലെന്നപോലെ തിരുപ്പതിയും 24 കോട്ടങ്ങളെ നടുവിലുള്ള കാച്ചി(കാഞ്ചി)ക്കുചുറ്റും വിന്യസിച്ചാണ് വാസ്തുകൽപ്പന ചെയ്യപ്പെട്ടിരിക്കുന്നത്.




കേരളത്തിലും കാച്ചാംകുറിച്ചിയെന്ന കാച്ചിയും വെങ്കുനാട്ട്നമ്പിടിസ്ഥാനമായ കൊല്ലങ്ങോട്ടും, കോട്ടക്കലിനടുത്തുള്ള വെങ്കിടക്കോട്ടയും, ചിറ്റൂരും, തിരുച്ചുകനൂരെന്ന ശുകപുരവും കാളഹസ്തി യെന്ന ഭൂഭാഗവും ഏതാണ്ട് ഇതേ രീതിയിലാണല്ലോ വിന്യസിക്കപ്പെട്ടിരിക്കുന്നത്. തിരുപ്പതി രേഖകളിൽ പല്ലവകാലത്ത്, തിരുക്കുടവൂരിന്റെ ഭാഗമായിരുന്ന തിരുവെങ്കിടക്കോട്ടമെന്നും അവിടെയായിരുന്ന തിരുച്ചോകിനൂരെന്നും (ശുകപുരം) ലിഖിതം കാണുന്നുണ്ട്. ഇപ്പോൾ കുടവൂരെന്ന തിരുക്കുടവൂരിനെ കാണുന്നില്ലെന്നു പറഞ്ഞിരിക്കുന്നതും ശ്രദ്ധേയമായിത്തോന്നി. തൊണ്ടമണ്ഡലത്തിന്റെ തിരുവെങ്കടക്കോട്ടം തൊണ്ടയരെന്ന ജനതയുടേതും അവരുടെ രാജാവായ തൊണ്ടമാന്റേയും സംരക്ഷണയിലായിരുന്നു.

എഡി 833-34 ലെ കോവിജയദന്തിവിക്രമതേവരുടെ അമ്പത്തൊന്നാം ഭരണവർഷശാ സനത്തിൽ , ഉലഗപ്പെരുമാനാര് ശോലനാട്ടിലെ ശോലനൂരിലാണ് (ഷോളയാറ്) വാഴുന്ന തെന്നും തിരുച്ചുകനൂര് കുടവൂരുനാട്ടിലെ തിരുവെങ്കടക്കോട്ടം ജില്ലയിലാണെന്നും പറയുന്ന

ണ്ട്. ഉലഗപ്പെരുമാനാരും സീയഗനും പല്ലവവംശജരാണ്. (സീയഗനെന്ന് തമിഴ്ലിഖിത ത്തിലുള്ള നാമം ആന്ധ്രയിലെ ജീയാംഗറെന്ന സ്ഥാനപ്പേരുതന്നെയാണ്. കോവിലധികാ രിയാണ് അത്. ഉലകപ്പെരുമാളും കോവിലധികാരിയും പല്ലവവംശജരാണെന്നാണ് ഈ ലിഖിതത്തിന്റെ സാരം.)സീയഗനും വിജയാദിത്യമഹാവലി ബാണരായനും ദന്തിവിക്രമ വർമ്മനെന്ന പടിഞ്ഞാററ് ഗാംഗേയരാജാവിനുവേണ്ടി ജീവത്യാഗം ചെയ്യാനും മടിക്കാത്ത സാമന്തരാണ്.(ഗുഡിമല്ലം ശാസനം). ബാണരും ഗംഗരും പല്ലവരുടെ കീഴിലാണ് വരഗുണ ന്റേയും ഗോവിന്ദൻ മൂന്നാമനെന്ന രാഷ്ട്രകൂടന്റേയും കാലത്തും. വിജയദന്തിവിക്രമവർമ്മന് രാഷ്ട്രകൂടരുമായി ബന്ധമുണ്ട്. അമ്മ രേവയും മകനായ തെല്ലാരു നന്ദിവർമ്മന്റെ ഭാര്യ ശംഖയും രാഷ്ട്രകൂടത്തിലെ കന്യകമാരായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ അഗ്ഗലനിമ്മതി യാകട്ടെ കദംബരാജാവിന്റെ പുത്രിയാണ്. ഗംഗാധിപനായ രണസിംഹന് പല്ലവസാമന്തനും ഇരുങ്ങോളിന്റെ അധിപനുമാണ്. ( ഇരുങ്ങോലക്കോൻ ഗുണവാൻ അപരാജിതൻ). ഇരു ങ്ങോൾവനം കേരളത്തിലുണ്ട്. കോ പാത്രമഹേന്ദ്രനെന്ന മഹേന്ദ്രപന്മാറുടെ പതിനാലാം വർഷത്തിലെ ലിഖിതങ്ങളില് ,പല്ലവരാജകുമാരി സാമവൈ എന്ന ദേവി (പല്ലവപേർഗദൈ യാരുടെ പുത്രി) കാടവൻപെരുംതേവി എന്ന സത്തിവിതങ്കന്റെ ഭാര്യ തിരുപ്പതിദേവസ്ഥാന ത്തിനു കൊടുത്ത ദാനങ്ങളുണ്ട്. കോ പാർത്ഥിവേന്ദ്രവർമ്മനാകട്ടെ, പരാന്തകൻ രണ്ടാമന്റെ സാമന്തനും മാമല്ലനരസിംഹവർമ്മന്റെ അഛനുമാണ്. അദ്ദേഹത്തിന്റെ കാലം ഏതാണ്ട് എഡി 614 ലാണ്.

വേങ്കടത്തിലെ തിരുച്ചുകനൂരെന്ന ശുകപുരം::

ഇവിടെ രാഷ്ട്രീയവും ഭരണപരവും ദാർശനികവുമായ കാര്യങ്ങളുടെ തീരുമാനത്തിനായി പണ്ഡിതസഭ കൂടിയിരുന്നു. ദേവാലയകാര്യങ്ങളും ഭരണകാര്യങ്ങളും ചർച്ച ചെയ്യാനായി 108 അംഗങ്ങളാണ് സഭയിലുണ്ടായിരുന്നത്. പതിനൊന്നാം നൂറ്റാണ്ടിന്റെ മദ്ധ്യം വരെ ഈ സഭ അധികാരത്തിലുണ്ടായിരുന്നതായി തിരുപ്പതി രേഖകള് കാണിക്കുന്നു. അതിനുശേഷം ഭര ണം തിരുച്ചാനൂരെന്ന ചെറിയ ഒരു ഗ്രാമത്തിലേക്കുമാത്രമായി ചുരുങ്ങി. രാജരാജമൂന്നാമന്റെ ലിഖിതപ്രകാരം സഭക്ക് അടുത്തുള്ള ശിവക്ഷേത്രത്തിലെ അധികാരം പോലും നഷ്ടമായി. സഭ യുടെ നല്ലകാലത്ത് പൊതുഭരണത്തിന് തുറവരും (സന്യാസി,ബ്രാഹ്മണ)ഊരാട്ചിയും (രാ ജാവ്, ക്ഷത്രിയ) ബയ്യനും(വൈശ്യ) ഉദ്നിയോഗവും(മറ്റു വർണ്ണ) , കോയിർക്കോനും( കോയി ലധികാരി) വള്വക്കോനും (വള്ളുവക്കോനാതിരിയും)ഉണ്ടായിരുന്നു,നിയന്ത്രണത്തിന്. . ശ്രീ കാര്യമാണ് (കാര്യക്കാരെന്ന സെക്രട്ടറിമാര്) യഥാർത്ഥജോലി ചെയ്തിരുന്നത് . ചോളകാല ത്തിനുമുമ്പ് കടുത്തനികുതികളൊന്നും തന്നെ നാട്ടുകാരുടെ മേല് ചുമത്തപ്പെട്ടിരുന്നില്ല.

ചോളകാലത്ത് വിഭജനം നേരത്തെ പറഞ്ഞപോലെ 24 കോട്ടമായിത്തന്നെ.പക്ഷേ പെരു മ്പനപ്പടി എന്ന സ്ഥലം ജയക്കൊണ്ടചോളമണ്ഡലത്തിന്റെ ഭാഗമാക്കി എന്ന് പറയുന്നു. തിരു

ച്ചാണൂരിലും തിരുമുണ്ടിയത്തും രണ്ടു സഭകളുണ്ടായിരുന്നു. തിരുച്ചാണൂരിന് ദേവകാര്യങ്ങളിൽ കൂടുതലായി അധികാരമുണ്ടായിരുന്നു. കുലോത്തുംഗചോളതേവ എന്നാണ് ചില ലിഖിത ങ്ങളിൽ രാജേന്ദ്ര രണ്ടാമന്ന് ബിരുദം. പരാന്തക രണ്ടാമൻസുന്ദര ചോളന്റെ മറ്റൊരുപേ രാണ് പൊന്മാളികൈ തുഞ്ചിനാനെന്ന്. പൊന്മാളികൈതുഞ്ചിനാന്റെ രാജ്ഞിയും ചേര മാന്റെ പുത്രിയുമായ പരാന്തകതേവി അമ്മന്റെ രത്നം പതിച്ച സ്വർണ്ണപ്പട്ടവഴിപാട് തിരുമ ലതിരുപ്പതിയിലുണ്ട്. ഈ രാജ്ഞി രാജരാജചോഴൻ ഒന്നാമന്റെ അമ്മയല്ല,എങ്കിലും രാജ രാജന്റെ പതിനാറാം ഭരണവർഷമായ 1001 എഡിയിലാണ് വഴിപാട്. വാനവൻ മഹാതേവി കൊണ്ടവല്ലാർ എന്ന രാജരാജന്റെ അമ്മ പരാന്തകന്റെ കൂടെ സതി അനുഷ്ഠിച്ചു. പരാന്തക തേവിഅമ്മനാകട്ടെ, പരാന്തകന്റെ മരണത്തിനുശേഷം 31 വർഷം കൂടി ജീവിച്ചിരുന്നിട്ടുണ്ട്.

കാർഷികവിളവുകളിൽനിന്നുള്ള വരവാണ് ക്ഷേത്രങ്ങളേയും ജനങ്ങളേയും സംരക്ഷിച്ചി രുന്നത്. മേൽവാരം ,കീഴ്വാരം എന്ന് രണ്ടുവിധം വരവാണ്.മേൽവാരം ഉടമസ്ഥാവകാ ശമുള്ള ക്ഷേത്രത്തിനുള്ളതാണ്.കുടിവാരം നിലം ഉഴുതുമറിച്ച് കൃഷിയിറക്കി കൊയ്യുന്ന കുടി യാനുള്ളതും. പല്ലവചോളകാലത്തും ഇങ്ങനെയാണ് നിയമം. (മിയാച്ചി,കണിയാച്ചി എന്നാണ് മേൽവാര,കീഴ്വാരങ്ങൾക്ക് പേര്).കുടിയാന്റെ ഷെയറായ കുടിവാരം , ജന്മി ക്ഷേത്രമായാ ലും മറ്റാരെങ്കിലുമായാലും വ്യത്യാസം വരുന്നില്ല. കൃഷിക്കുവേണ്ടിയുള്ള ജലസേചനം സ്ഥിര മായ വരുമാനത്തിനുള്ള മൂലധനം കൂടിയാണ്. അതിനായി ജന്മിയോ ക്ഷേത്രമോ നിരന്തരം പുതിയ പദ്ധതികളും പുതിയ ജലശേഖരങ്ങളുടെ നിർമ്മിതിയും ചെയ്തുകൊണ്ടിരുന്നു. ഇത്തര മൊരു കാർഷികവും വിവേകപൂർവ്വവുമായ സെക്കുലറ് സമ്പദ്യവസ്ഥയാണ് രാഷ്ട്രത്തെ ഒന്നാക്കി യോജിപ്പിച്ച് ഒരുമയോടെ നിർത്തിയത്. തിരുപ്പതിക്ഷേത്രത്തിന് ജന്മമായി വിട്ടു കൊടുത്തിരുന്ന 115 ഗ്രാമങ്ങളില് 91ശതമാനം ഗ്രാമങ്ങളും മേൽവാരവും കുടിവാരവും (കീ ഴ്വാരം) കൊണ്ടാണ് കഴിഞ്ഞിരുന്നത്. സൈന്യം ഗ്രാമത്തിലുള്ളവർതന്നെയായതു കൊ ണ്ട് സൈന്യത്തിനുള്ള ശമ്പളഇനത്തിൽ ,ഗ്രാമത്തിൽനിന്നുള്ള വരുമാനം തന്നെ മതിയായി രുന്നു. സൈനികരെല്ലാം യുദ്ധകാലത്ത് മാത്രം സൈനികവേല ചെയ്തു.മറ്റുകാലങ്ങളിൽ മറ്റു തൊഴിലുകൾ (പ്രധാനമായും കൃഷി)ചെയ്തിരുന്നു. ശ്രോത്രീയമെന്ന നിശ്ചിതവരവുമാത്രമാണ് ശ്രോത്രീയർക്കുണ്ടായിരുന്നത്. അവർക്ക് ഗ്രാമത്തിന്റെ മറ്റുവരവുകളിലോ ഗ്രാമീണരിലോ വേറെ ഒരധികാരവുമുണ്ടായിരുന്നില്ല. അവരുടെ പ്രതിഫലം അവർക്കു ജനത കൊടുക്കുന്ന ബഹുമാനമാണ്.

മേൽവാരമെന്ന രാജകീയഭണ്ഡാരവരവുമുഴുവനും ക്ഷേത്രത്തിനു കൊടുക്കുന്നു. ജലസേച നമോ മറ്റേതെങ്കിലും പുതുമാർഗ്ഗമോ ഉപയോഗിച്ച് വരവു വർദ്ധിപ്പിക്കുന്നവർക്ക് അവരുടെ പേരിൽ ചില അപ്പപ്പടികള് (നിവേദ്യം) അവകാശമായി ക്ഷേത്രത്തിൽനിന്നു കിട്ടും. കീഴ്വാ രത്തിൽ ക്ഷേത്രത്തിന് യാതൊരവകാശവുമില്ല. തിരുമല തിരുപ്പതിയിലെ ഈ നിയമങ്ങ

ളാണ് കേരളത്തിലും മറ്റെല്ലാ ഭാരതീയക്ഷേത്രങ്ങളിലും പണ്ടുകാലത്തുണ്ടായിരുന്നത്. കാരണം ഇവിടെ ഭാരതീയജനത അവർക്കുവേണ്ടി ഉണ്ടാക്കിയ നിയമങ്ങളാണുണ്ടായിരുന്നത്. വിദേശനിയമങ്ങളായിരുന്നില്ല. ഈ സ്ഥിതി രാജ്യം വിദേശാധിപത്യത്തിലായതോടെ പാടേ മാറി. നികുതി കൊണ്ട് കുടിയാന്റെ കഴുത്തൊടിഞ്ഞു. നികുതി പിരിക്കാൻ മുകളിലുള്ള വിദേശീയരുടെ സമ്മർദ്ദത്തിനുവഴങ്ങിയ ജന്മികളും രാജാക്കന്മാരുമെല്ലാം ജനതയിൽനിന്ന് അകന്നു.അങ്ങനെ അകലാതെ നിന്നവരും ജനങ്ങളും പടവെട്ടി വിദേശപ്പടകളോടേറ്റുമുട്ടിയും ഒളിപ്പോരു നയിച്ചും ജീവിതമവസാനിപ്പിച്ചു. ഇത് പിന്നീടുണ്ടായ ചരിത്രസത്യം.

**പെരുമാളുടെ കള്ളരോ,കല്ലരോ**

ദക്ഷിണേന്ത്യൻ  സോഷ്യൽ ആന്ത്രപ്പോളജിക്കൽ അനാലിസിസ്സിൽ, എടുത്തുപറയേണ്ട രണ്ടു ഗ്രന്ഥങ്ങളാണ് ബ്രെണ്ട ബെക്കിന്റെ  പെസന്റ് സൊസൈറ്റി ഇൻ കൊങ്കു,(Peasant society in Konkg) ലൂയിസ് ഡ്യൂമോണ്ടിന്റെ ( Louis Dumont) കള്ളരെന്ന ദക്ഷിണേന്ത്യൻ ഉപജാതിയെക്കുറിച്ചുള്ള പഠനവും.  തമിഴ്നാട്ടിൽ രണ്ടുവർഷത്തെ ഫീൽഡ് വർക്കിനുശേഷം രചിച്ച ഡ്യൂമോണ്ടി്ന്റെ കള്ളർപഠനമാണ് ഈ അദ്ധ്യായത്തിനാധാരം. അദ്ദേഹത്തിന് പ്രധാനവിവരങ്ങള് ശേഖരിച്ചുകൊടുത്തവരാണ് പെരിയകറുപ്പത്തേവരും മുത്തുസ്വാമിത്തേവരും. 1950 വരെയുള്ള പഠനങ്ങളിൽ ട്രൈബുകൾ(ട്രൈബലുകൾ) ഹിന്ദുക്കളല്ല എന്നായിരുന്നു, ബ്രിട്ടീഷുകാരുടേയും സഹായികളുടേയും നിഗമനം. (ഹിന്ദു എന്നാൽ ഇന്ത്യനെന്ന വാക്കിന് പാശ്ചാത്യനാട്ടിലുണ്ടായ തദ്ഭവമായ വാക്കായിരിക്കെ ഇന്ത്യയിലെ ട്രൈബലുകളാരും ഇന്ത്യക്കാരല്ല എന്ന ഈ നിഗമനത്തിന്റെ സാധുത അന്നാരും ചോദ്യം ചെയ്തിരുന്നുമില്ല)അമ്പതുകളിലെ ഡ്യൂമോണ്ടിന്റേയും എൻശ്രീനിവാസിന്റേയും പഠനങ്ങൾക്കുശേഷം ഇതിലൊരു മാറ്റം വന്നു. ഒരു പാൻ ഇന്ത്യൻ സിവിലിസേഷനില് (pan Indian civilization) ട്രൈബലുകളുടെ പങ്കം അവരുടെ ആചാരാനുഷ്ഠാനങ്ങളും മതവിശ്വാസങ്ങളും കൂടുതല് പരിഷ്കരിച്ച അവരുടെ സഹോദരങ്ങളിൽനിന്ന് വിഭിന്നമല്ല എന്ന അറിവുവന്നു. ഒരേ ഭാഷ സംസാരിച്ച് ,ഒരേ മതാചാരങ്ങളും ഉത്സവങ്ങളും അനുസരിച്ച്, ഒരേ സംസ്കാരത്തിന്റെ അംഗങ്ങളായ ,എല്ലാ മനുഷ്യരും ഒരു പൊതുസ്ഥാപനമായ (A common Institution) ദേശത്തിന്റെ,രാഷ്ട്രത്തിന്റെ ഘടകങ്ങളാണെന്ന എത്നിക് (Ethnic)ദർശനം അതോടെ ഉരുത്തിരിഞ്ഞുവന്നു. ഇങ്ങനെയൊരു സമീപനമായിരുന്നു ഡ്യൂമോണ്ടിന്റെ കള്ളർപഠനം.

തമിഴ്നാട്ടിലും വടക്കൻശ്രീലങ്കയിലുമാണ് കള്ളസമുദായം കൂടുതലായി ഇപ്പോളുള്ളത്. 1931ലെ സെൻസസ്സില് 510,000 പേരാണ് തമിഴ് നാട്ടിലെ കള്ളരുടെ അംഗസംഖ്യ. തഞ്ചാവൂരിലും മധുരയിലും പുതുക്കോട്ടയിലും ഇവ രുടെ എണ്ണത്തിൽ ആധിക്യമുണ്ട്. പുതുക്കോട്ടരാജാവ് കള്ളർസമുദായക്കാരനാണ്. രാമനാട്ടുമുതൽ തൃശ്ശിനാപ്പള്ളിവരെ ഇവരുടെ വാസസ്ഥാനത്തു പെടും. (തെക്കുകന്യാകുമാരിമുതൽ വടക്ക് കാവേരീതീരംവരെ )മറവരെന്നും അകമ്പടിയാരെ

ന്നും പേരുണ്ടായിരുന്നവരുടെ പരമ്പരക്കാരായ യോദ്ധാക്കളാണ് കള്ളരെന്ന സമുദായം. ഭീലുകളേയും കോളികളേയും ഇവരോട് താരതമ്യപ്പെടുത്താം. മറവരും അകമ്പടിയാരെന്ന അകമ്പടി ക്കാരും കള്ളരും ഒരുപോലെ മൂവേന്തരുടെ കുലമാണെന്ന് ഡൂമോണ്ടുതന്നെ കണ്ടെത്തിയിട്ടുമുണ്ട്. ഇന്ദ്രകുലമാണ് മൂവേന്തരുടെ കുലമെന്ന് ഡൂമോണ്ട് പറയുന്നതിനർത്ഥം ,ഇന്ദ്രപുത്രനായ ജയന്തന്റെ തലമുറക്കാരാണെന്നാണ്. (ഗന്ധർവ്വകുലമെന്നും പറയാം) അക മ്പടിക്കാരില് യോദ്ധാക്കളും നൃത്തവാദ്യസംഗീതക്കാരും ഉണ്ടാവുമെന്നതിനാലാണ് ഇങ്ങനെ ഇന്ദ്രകുലമായ മൂവേന്തർകുലം എന്ന പരാമർശം. ചുരുക്കത്തിൽ സംഘകാലത്തെ ചേര,ചോള, പാണ്ഡ്യകുലത്തിന്റെ ശേഷിപ്പുകളാണ് ഇവരെന്ന് അർത്ഥം. ആദിശൂദ്രക്ഷത്രിയകുലമെന്നും പറയാറുണ്ട്. കേരളത്തിലെ അകമ്പടിനായന്മാരും ഇതിലാണ് പെടുന്നത്. കൃഷിക്കാരായ വെള്ളാളരും ഇവരുടെ പിതൃക്കളാണ്. മൂവേന്തർകുലത്തിലെ മറവരും അകമ്പടിക്കാരും കള്ളരും കൃഷിക്കാരാണ്. കുല മഹിമാക്രമം വെച്ച് കള്ളർ,മറവർ,അകമ്പടിയൻ, വെള്ളാള നെന്ന് വരുന്നു. കള്ളരാണ് കുലമഹിമകൊണ്ട് മുന്നിലെന്ന് സാരം. മൂവേന്തരിൽ മറവകു ലമായ ചേരനാണ് കള്ളനും അകമ്പടിനായരും വെള്ളാളനും എല്ലാം ആയത്.കള്ളരുടെ വിശ്വാസം ഇന്ദ്രന് അഹല്യയിലുണ്ടായ കുട്ടികളാണ് തങ്ങളെന്നാണ്.കല്ലായി മാറിയവളുടെ പുത്രരാകകൊണ്ട് കല്ലരെന്നും ,മറഞ്ഞിരിക്കുന്നവരെന്നും (കല്ലായി മറഞ്ഞ മറവകുലം),അകം അഥവാ (ഗുഹയുടെ)ഉള്ളിൽ ചേർന്നവരെന്നും (അകം ചേർന്ന നായരെന്ന പോലെ) പുറത്ത് പ്രത്യക്ഷപ്പെടുന്നവരെന്നു മാണ് (കല്ലിൽനിന്ന് പുറത്ത് വരുന്ന ശിൽപ്പംപോലെ) അഹല്യയു ടെ നാലുവകഭേദങ്ങളുടെ സൂക്ഷ്മാർത്ഥമായ കള്ളരുടെ നാമാർത്ഥം. ദേവപുത്രരാകയാലാണ് തേവരെന്ന നാമം .( തലപ്പള്ളിസ്വരൂപം  തേവനാമം ഉപയോഗിക്കുന്നതായും അവരെല്ലാം വാൾനമ്പിസ്ഥാനമുള്ളവരായും നേരത്തെ പറഞ്ഞു) ജോലികൊണ്ട് ഇവരെല്ലാം ബ്രഹ്മക്ഷ ത്രരാണ്,ആദിശൂദ്രരെന്ന പഴക്കമേറിയ പ്രഹ്ലാദ,മഹാബലികുലവുമാണ്. (ജയന്തമംഗലത്തെ ചേന്നാസിന് ബ്രാഹ്മണ,ക്ഷത്രിയപാരമ്പര്യമുള്ള രണ്ടു ശാഖ നാം കണ്ടു.മൂഷകവംശത്തിലെ ശർമ്മ,വർമ്മവിഭജനമാണിത്) .പിതാവായ ഇന്ദ്രനാണ് നീതിപരിപാലനവും നഷ്ടപ്പെട്ട വസ്തു ക്കളെ തിരഞ്ഞുകണ്ടുപിടിച്ച് മടക്കിഎടുക്കലും കൂടി അവരെ ഏൽപ്പിച്ചത് എന്നാണ് അവരു ടെ വിശ്വാസം.വേദത്തിലെ ഇന്ദ്രന്റെ മക്കളെന്ന് വിശ്വസിക്കുന്നവരെ ഹിന്ദുക്കളല്ലെന്ന് പറ യാനാവില്ല. ട്രൈബലുകളുടെ ഇന്ത്യൻവംശജരെന്ന ഹിന്ദുത്വം ഡൂമോണ്ടിന്റെ വിശദീകരണ ത്തിലൂടെ നമു ക്ക് മനസ്സിലാക്കാം. നീലഗിരിയിലെ തോഡരുടെ സ്ഥിതിയും ഇതാണെന്ന് മറ്റൊരിടത്തിൽ ഞാനെഴുതിയിരുന്നു. (നരവംശശാസ്ത്രപരമായി, തോഡരും വള്ളുവക്കോനാ തിരിയുടെ ഹിരണ്യഗർഭം കഴിഞ്ഞ് സർവ്വസ്വദാനം ചെയ്ത മൂത്ത പുരുഷനുമാണ് വാമന നെപ്പോലെ ശിരസ്സിൽ പെരുവിരൽകൊണ്ടു സ്പർശിച്ച് അനുഗ്രഹിക്കുന്ന രണ്ടുവംശക്കാരെ ന്നത് ശ്രദ്ധേയം.വിജയാദിത്യന് മഹാബലി ,ബാണബിരുദങ്ങളുള്ളതും വള്ളുവക്കോനാതി രിബന്ധം കൊണ്ടുതന്നെയാണ്.)കല്ലരെ വടക്കും മറവരെ മദ്ധ്യദേശത്തും അകമ്പടിയാരെ

തെക്കും ഇതിന്നായി ഇന്ദ്രന് നിയോഗിച്ചു. ഇവരാണ് മൂവേന്തരെന്ന് കരുതപ്പെടുന്നു. മധുര യിലേയും തഞ്ചാവൂരിലേയും പാണ്ഡ്യ,ചോള നഗരങ്ങളുണ്ടാക്കിയത് അഹല്യാപുത്രരായ കല്ലരാണ്. (കല്ലാശാരി).മധുര അഥവാ നാടിലെ കള്ളര് കിഴക്ക് അമ്പലക്കാരരെന്നും പടിഞ്ഞാറ് പരമാലകള്ളരെന്ന പെരുമാൾ കള്ളരെന്നും രണ്ടായി വിഭജിക്കപ്പെട്ടു. ഈ രണ്ടുകൂട്ടരുടേയും മദ്ധ്യത്തിലാണ് മധുരാനഗരം. പുതുക്കോട്ട ഗുഹാക്ഷേത്രത്തിലും മാമല്ലപു രത്തുമുള്ള ലിഖിതങ്ങളിൽ പല്ലവ സൈന്യത്തില് കള്ളപ്പട,മറവപ്പട, അകപ്പട എന്ന് മൂന്നു വിഭാഗം കാണാം. നഷ്ടപ്പെട്ടത് തിരിച്ചെടുക്കുന്ന കള്ളപ്പട ചാരവൃത്തി,ഭേദം,ദണ്ഡം ഇവ കളിലൂടെയും വസ്തു (രാജ്യംതന്നെയും)തിരിച്ചെടുക്കുന്നതിൽ വൈദഗ്ധ്യം നേടിയിരുന്നു. ഇവ രാണ് ഗതാഗതമാർഗ്ഗങ്ങളെല്ലാം കാത്തുപോന്നിരുന്നതും. കാടിലും കുന്നിലും ഗറില്ലായുദ്ധ ക്കാരായ ഇവരുടെ സുരക്ഷാവിഭാഗം അതിർത്തിസംരക്ഷകരായി നിന്നു.ഇവരെയാണ് പിൽക്കാലവിദേശികളെല്ലാം ഡക്കോയിറ്റുകളെന്നും പൈററ്റുകളെന്നും വിളിച്ചത്. മറവപ്പട സൈന്യത്തിന്റെ ഏറ്റവും പ്രധാനവിഭാഗമായിരുന്നു. രാജാക്കന്മാരും രാജപുത്രരും പ്രധാന യോദ്ധാക്കളുമെല്ലാം ഇതിലാണ് ഉണ്ടായിരുന്നത്.മറവപ്പടയുടെ അധിപനാണ് ചേരരാജാ വ്. അകപ്പട രാജാവിന്റേയും അന്തഃപുരത്തിന്റേയും സംരക്ഷകരായ അതീവവിശ്വസ്തരായ വിഭാഗമാണ്. (ഈ സുരക്ഷാ സംഘക്കാരാണ് അകംചേർന്ന നായന്മാരെന്ന വിഭാഗം). കള്ളർ വടക്കോട്ടുനോക്കിനിന്ന് കറുപ്പണ്ണസ്വാമിയെ പ്രാർത്ഥിക്കുന്നു. ശവം തല വടക്കോട്ടാക്കി മറവുചെയ്യുന്നു. വടക്കിരുന്ന്(വടക്കോട്ടുനോക്കി)ഉപവസിച്ച് സമാധിയാവുന്നു. വിന്ധ്യാപർവ്വത മാണ് ഇവരുടെ ജനസ്ഥാനമെന്നതിനാലാണ് ഇത്. (മാഹിഷ്മതി)ഏറ്റവും പഴയ തമിഴ്ഗ്ര ന്ഥങ്ങളിലൊന്നും മറവരെന്നാണ് ഇവരെ വിളിക്കുന്നത് . തമിഴ് നാടിന്റെ വടക്കേ അതി ർത്തിയായിരുന്ന തിരുപ്പതിയിലെ കാവൽക്കാരാണ് കളവരെന്ന കൾവർകുലം എന്ന് പേരുണ്ടായിരുന്നവര്. തൊണ്ഡമണ്ഡലം (കാഞ്ചീപുരം)പല്ലവർ കീഴടക്കിയപ്പോള് ഇവര് സ്വന്തം നാട്ടിലേക്ക് (ആർക്കോട്ട്, തഞ്ചാവൂർ)പലായനം ചെയ്തു. ഇവരെ കളഭ്രരെന്ന് സം ഘകാലസാഹിത്യം വിളിക്കുന്നു. പുതുക്കോട്ടയിലെ കള്ളരുടെ കളഭ്രരാജാവിനെ തൊണ്ടമ ണ്ഡലാധിപനായ തൊണ്ടൈമാനെന്നു വിളിക്കുന്നു. മഹാവിഷ്ണുവിന് തൊണ്ടു ചെയ്യുന്ന തൊണ്ടമാന്റെ വംശം വേദകാലം മുതലേ ഇന്ത്യയിലുണ്ട്.തിരുനെല്ലിക്കു ചുറ്റുമുള്ള നാടിനും തൊണ്ടർനാടെന്നാണ് പേരെന്നത് സാന്ദർഭികമായി ഓർക്കുന്നു. മറ്റൊരു സിദ്ധാന്തം കുറുംബരെന്ന ആദിവാസികളാണ് കള്ളരെന്നാണ്. തിരുമങ്കൈ ആഴ്‌വാരും മെയ്കണ്ട തേവരെന്ന ശിവജ്ഞാനബോധവും കള്ളസമുദായക്കാരായിരുന്നു എന്നത് കള്ളര് പ്രധാനവൈഷ്ണവശൈവധാരയായ ഇന്ത്യന് സമൂഹത്തിൽനിന്ന് വ്യത്യസ്തമായ ഒരു സമൂഹമായിരുന്നില്ല എന്നതിന് തെളിവാണ്. ചരിത്രത്തിന്റെ ഏടുകളിലെല്ലാം ബ്രിട്ടീഷുകാ ർക്കും നവാബുമാർക്കും എതിരെ സ്വാതന്ത്ര്യസമരയുദ്ധം നടത്തിയവര് കള്ളരാണെന്ന് കാണാം. സ്വതവേ ശാന്തരും കൃഷിത്തൊഴിലിലേർപ്പെട്ടവരും പോലും അത്തരം ഘട്ടത്തില്

ആയുധമേന്തി തങ്ങളുടെ സഹോദരരും വന,ഗിരിനിവാസികളുമായ യോദ്ധാക്കളോടൊത്ത് യുദ്ധത്തിൽ പങ്കെടുത്തിരുന്നു. സംഘകാലത്ത് കാവൽക്കാരായ കള്ളസമുദായങ്ങളുടെ ഒരു സ്ഥിരപരിപാടി കന്നുകാലികളെ അടുത്ത ഗ്രാമത്തിൽനിന്ന് മോഷ്ടിക്കുന്നതാണ്. വെട്ച്ചിപ്പോരെന്ന യുദ്ധം ഇതിനെത്തുടർന്ന് രണ്ടു ഗ്രാമം തമ്മിലുണ്ടാവുന്നു. കുതിരാനിലും ആരുവാമൊഴിച്ചുരത്തിലും സാർത്ഥവാഹകരുടെ രക്ഷിതാക്കളും അവരിൽനിന്നു കപ്പം വാങ്ങി രാജാവിനു കൊടുക്കേണ്ടവരുമായി ഇത്തരം കള്ളസംഘമെന്ന പൊലീസുകാരുണ്ടായിരുന്നു. വഴിയാത്രക്കാരുടെ പേടിസ്വപ്നമാക്കി ഇവരെ ചിത്രീകരിച്ചിരുന്നു. കള്ളരെന്ന കള്ളന്റെ കാവലിന് (പൊലീസിങ്ങ്) കൃത്യമായ രാജഭോഗം (ചുങ്കം) കൊടുക്കുന്നവർക്കേ ഉള്ളു. പറ്റിക്കാൻ നോക്കുന്നവർക്ക് എല്ലാം നഷ്ടമാവും.

പരമാലൈകള്ളരെന്ന പെരുമാൾകള്ളരാണ് കള്ളരിലെ ഏറ്റവും പഴയതും യാഥാസ്ഥിതികവുമായ വിഭാ ഗം. മധുരക്ക് പടിഞ്ഞാട്ടുള്ള ഭൂഖണ്ഡമാണ് ഇവരുടെ വാസസ്ഥാനം. പുരാമലൈ, പറാമലൈ, പിരാൻമലൈ എ ന്ന് മൂന്നുവിധം ഉച്ചാരണം കൂടി പരമാലൈ പെരുമാൾകള്ളർക്കുണ്ട്. മലയുടെ പുറത്തുള്ളവർ (അപ്പ റം-പുറനാട്ടടികളെപ്പോലെ),പുറത്തെ മലയിലുള്ളവർ, പിരാനെന്ന പ്രഭുവിന്റെ-വിഷ്ണുവിന്റെ മലയിലുള്ളവരെ ന്ന് ഇതിന്ന ർത്ഥം. പിറാൻമല 20 കിമീ കിഴക്കായി അമ്പലക്കാരർഭാഗത്തു കാണുന്നുമുണ്ട്. അവിടംമുതൽ പാലക്കാട്ടു ചുരം വരെയുള്ള പാത കാക്കുന്നത് ഇവരാണ്. തിരുമംഗലം താലൂക്കിന്റെ വടക്കുഭാഗം,വടക്കെ അതിർത്തി യിൽ നാഗമലയും വൈകൈനദിയുടെ ഫലഭൂയിഷ്ഠമായ തീരവുമാണ് കള്ളർനാടെന്നറിയപ്പെടുന്ന തമിഴ് പ്രദേശം. കിഴക്കുനിന്ന് പടിഞ്ഞാട്ട് കമ്പം താഴ്‌വര കടന്ന് പുതുക്കോട്ടഗ്രാമത്തിനപ്പുറമെത്തിയാല് കള്ള ർനാട്ടിലേക്ക് പ്രവേശിച്ചു. (മധുരയിൽനിന്ന് ആറു നാഴിക) അവിടെനിന്ന് 19 നാഴികകഴിഞ്ഞ് ഉശിലം പട്ടി ഗ്രാമം വിട്ടാല് കള്ളർനാട് വിട്ടു. ഉശിലംപട്ടിയെ പടിഞ്ഞാറു കാക്കുന്നത് സഹ്യപർവ്വതമാണ്. ദീർഘചതുരമായി (18 നീളം,10 വീതി) മധുരക്കുള്ള മൂന്നുപാതകളാലും ക്രോസ്സ് ചെയ്യപ്പെട്ട പ്രദേശത്താണ് കാവൽക്കാരായ കള്ളരുടെ കള്ളർനാട്. (മധുര-ഉശിലംപട്ടി, തിരുമംഗലം-ഉശിലംപട്ടി, തിരുമംഗലം-ചോലവന്തൻ എന്നീ മൂന്നു പാതകളും ,പടിഞ്ഞാറ് ഉശിലംപട്ടിക്കു തെക്കുനിന്നുള്ള ചെറിയ ഒരു പാതയും കള്ളർനാട്ടിലൂടെ വേണം കടന്നുപോകാന്.കരുമാട്ടൂരാണ് കള്ളരുടെ പ്രധാനമായ ആരാധനാകേന്ദ്രങ്ങളിലൊന്ന്. അമ്പലക്കാർകള്ളരുടെ ഗ്രൂപ്പിലെ ചെറുപ്പക്കാര് മധുരക്ക് പടിഞ്ഞാട്ടുള്ള ഭാഗത്തിന്റെ ഭൂമികാവൽക്കാരായി നിയമിക്കപ്പെട്ടുന്നു. ഒരു വീട്ടുകാവലിന് 3 അണ 2 പൈസ, ഒരേക്കറോളം നെല്ലുകൃഷികാവലിന് 12 പറ അരി, മറ്റു ധാന്യങ്ങൾക്ക് 13-16 നാഴി ഇതാണ് കൂലി.തൊട്ടിയനായിക്കരും ഗൌണ്ടരും (കൊംഗുവെള്ളാളരെന്നും ഗോണ്ടുകളെന്നും പേരുള്ളവരാണ്) കോക്കുളത്തെ കർക്കത്തുവെള്ളാളർ,കറുമാത്തുരിലെ മുതലിയാരും നായിക്കരും- ഇവരെല്ലാം കള്ളരെ ഈ ജോലി ഏൽപ്പിക്കും.അവരാകട്ടെ വിശ്വസ്തതയോടെ ജോലി ചെയ്കയും ചെയ്യും. കള്ളരുടെ പൂജാരിബ്രാഹ്മണനായ പുത്തുരിലെ പെരുമാളയ്യൻ (വിഷ്ണുവിന്റെ

പൂജാരി) കിഴക്ക് തിദിയനിലെ മലമുകളിലുള്ള എല്ലാ വിഷ്ണുക്ഷേത്രത്തിലേയും പൂജാരിയും തന്ത്രിയുമാണ്. ഈശ്വര(ശിവ)ക്ഷേത്രത്തിലെ പൂജാരികുടുംബവുമായാണ് അവരുടെ വിവാഹബന്ധം. (വിഷ്ണുസോദരി ശിവപത്നിയാണ്)കള്ളരും കള്ളരല്ലാത്ത സമൂഹങ്ങളും ഒരുപോലെ പെരുമാളയ്യനെ ആദരിക്കയും പൂജക്ക് കൂലിയായി ദക്ഷിണ കൊടുക്കുകയും സംസ്കാരച്ചടങ്ങുകൾക്ക് വിളിച്ച് ക്രിയ നടത്തിക്കുകയും ചെയ്യുന്നു.നാലു വൈഷ്ണവകുടുംബങ്ങളും ഒരു ശൈവകുടുംബവുമാണ് തിദിയനിലുള്ളത്.

**കൊങ്ങുപുളിയൻകുളത്തെ കള്ളരുടെ ഗ്രാമം:-**

1656ൽ കൊങ്ങുപുളിയൻകുളത്ത് ആൾപ്പാർപ്പില്ലാതെ കണ്ട തിരുമലനായക്കര് ഇരുളപ്പ ഗൌ ണ്ടർക്കും പിരമാൾകള്ളരുടെ തലവനായ പിന്നത്തേവർക്കും അവിടെ ഗ്രാമമുണ്ടാക്കാനും, തെക്കൻപാതയിലെ തലമ ഗൌണ്ടർക്കും വടക്കൻപാത തേവർക്കും മുഖ്യത്വത്തോടെ ഭരണസംവിധാനമുണ്ടാക്കാനും അവകാശം കൊടുത്തു. ഗൌണ്ടറുടെ സംശുദ്ധമായ വംശത്തിൽ ഒരുകാലത്ത് ഒരു കന്യകയും ബാലനായ സഹോദരനും മാത്രമായി. സഹോദരനേയും കമിതാവിനേയും രക്ഷിക്കണമെന്ന് കള്ളർതലവനോട് അഭ്യർത്ഥിച്ച് ,വർണ്ണസങ്കരമുണ്ടാവാനിഷ്ടമില്ലാത്ത കന്യക ആത്മഹത്യ ചെയ്തു. അതിനുശേഷം ഗൌണ്ടറുടെ കാര്യങ്ങളിലെല്ലാം മദ്ധ്യസ്ഥം വഹിക്കാനും ,വംശം രക്ഷിക്കാനും, ഗൌണ്ടറുടെ ക്ഷേത്രങ്ങളിലെ ബലിപൂജകളെല്ലാം നടത്താനും കള്ളർതലവന് അവകാശം കിട്ടി. ഗൌണ്ടരുടെ സ്വത്തുമുഴുവനും കള്ളർക്ക് കിട്ടി. ഗൌണ്ടരും കള്ളരും തമ്മിലുള്ള ബന്ധം വളരെ രമ്യമായി കൊങ്ങുപുളിയംകുളത്ത് കാണുന്നു. കള്ളർക്കു തമ്മിൽതമ്മില് കുടിപ്പക കൊണ്ടുള്ള ഹത്യകള് സാധാരണയാണ്. അതില്ലാതാക്കാനായി വിവാഹം വഴി സന്ധിയും ഇപ്പോളും പതിവാണ്. കള്ളരും സവർണ്ണരാണെങ്കിലും സവർണ്ണരുടെ ഏറ്റവും താഴത്തെ പടിയിലിരിക്കുന്നത് അവരുടെ മാംസഭക്ഷണരീതി ഒന്നുകൊണ്ടുമാത്രമാണ്. കള്ളരും മറവരും രഹസ്യസ്വഭാവമുള്ളവരല്ല. നേരിട്ട ഋജുവായ തുറന്ന സമീപനം,ലജ്ജയില്ലാതെ എന്തും തുറന്നുപറയുന്ന സ്വഭാവം,എന്തും അറിയാനുള്ള ജിജ്ഞാസ, സാഹസികത ഇവകൊണ്ട് വേറിട്ടുനിൽക്കുന്നവരാണ്. ഇവരുടെ സ്ത്രീകളിലും ഈ സ്വഭാവങ്ങളുണ്ട്. അവർ മാറുമറയ്ക്കാതെ അപരിചിതരുടെ മുന്നിലെത്തി ലജ്ജ കൂടാതെ സംസാരിക്കും. സ്ത്രീകളെല്ലാം വളരെ സ്വതന്ത്രചിന്താഗതിക്കാരും സാഹസികരുമാണ്. അവര് അഭിമാനിനികളുമാണ്. A people who are healthily extroverted without inhibitions or complications (pp 25) എന്നാണ് ഡ്യൂമോണ്ട് അവരെപ്പറ്റി പറയുന്നത്. മുതുക്കുളത്തൂരിലെ മറവരുടെ തണുത്ത ഉരുക്കുപോലുള്ള ഋജുവായ സ്വഭാവം കള്ളരിലും കാണുന്നതായി അദ്ദേഹം രേഖപ്പെടുത്തുന്നു. തന്റെ ഗ്രാമം വിട്ടാലോ ചന്തയിലെത്തിയാലോ കള്ളർ ലജ്ജാശീലരും വിനയശാലികളും inhibitions ഉള്ളവരുമാണ്. ഈ വൈരുദ്ധ്യമാണവരെ തനിമയോടെ നിർത്തുന്നതും.

കള്ളരുടെ സൈക്കോളജിയെക്കുറിച്ച് ഡൂമോണ്ടിന്റെ ഗ്രന്ഥത്തിൽ (പേജ് 89-90) ഫ്രാൻസിസ്സ് പറയുന്നത്: എല്ലാവരും കള്ളന്മാരാണ്. ബ്യൂറോക്രാറ്റ് കൈക്കൂലി വാങ്ങുന്നു. കച്ചവടക്കാർ പാലില് വെള്ളവും പഞ്ചസാരയില് ഉപ്പും കലർത്തുന്നു. കള്ളരുടെ വ്യത്യാസം അവരുടെ മാർഗ്ഗം ഒളിഞ്ഞല്ല, നേരിട്ടാണ് എന്നതാണ്.

1918-47 വരെയുള്ള കാലത്ത് ക്രിമിനൽട്രൈബ് ആൻഡ് കാസ്റ്റ് ആക്ട് (1911) കൊണ്ട് ബ്രിട്ടീഷുകാര് പെരു മാൾകള്ളരെ ക്രിമിനലുകളാക്കി ചിത്രീകരിച്ച് കർശനമായി നിയന്ത്രിക്കയും നിരോധിക്കയും ചെയ്തു. 1914ൽ 29 കള്ളർകാവൽക്കാരാണ് കിഴാക്കുടിഗ്രാമത്തില് ബാക്കി വന്നത്. 1915ൽ മേലുരപ്പന്നൂരും അടുത്ത ഗ്രാമങ്ങളിലുമായി വെറും 14 കള്ളർകാവൽക്കാരായി ചുരുങ്ങി. അന്ന് ഗോരിക്കാംപട്ടിഗ്രാമത്തിൽ 26 കാവൽക്കാരേ ഉള്ളു. 1918 ജൂൺ 5ന് (ഗവർമ്മേണ്ട് ഓഫ് മധുര ജി.ഓ. 1331)എല്ലാ കള്ളസമുദായക്കാരേയും അപകടകാരികളായി മുദ്രയടിച്ചു. 16 വയസ്സിനു മേലുള്ള കള്ളസമുദായത്തിലെ ഓരോ ആൺകുട്ടിയും രാത്രി പോലീസ് ഹെഡ് ക്വാർട്ടേഴ്സിലുറങ്ങണം. അല്ലെങ്കിൽ, രാത്രി രണ്ടു തവണ അവിടെ റിപ്പോർട്ടു ചെയ്യണം.ഈ നിയമം സഹിക്കവയ്യാതായ കള്ളസമുദായം മൂന്നു സ്ഥലത്ത് പോലീസ് സ്റ്റേഷനാക്രമിച്ചു. 1921ൽ എല്ലാ ഗ്രാമത്തിലും റജിസ്ട്രേഷന് കഴിഞ്ഞു. പോലീസിന്റെ മേൽനോട്ടത്തില് പഞ്ചായത്ത് എലക്ഷന് നടത്തി. ഓരോ ഗ്രാമവാസിയുടെ പെരുമാറ്റത്തിനും ആ പഞ്ചായത്തംഗങ്ങൾ പോലീസിനോട് ഉത്തരം പറയണം. കള്ളന്മാരെ കാവലിന് ജോലി ഏൽപ്പിക്കുന്നത് വിലക്കി.(തൊഴിൽരഹിതരാക്കി) അവരെക്കുറിച്ച് പോലീസിന് റിപ്പോർട്ടു ചെ യ്യണം..സമൂഹത്തിൽനിന്ന് ബഹിഷ്ക്കരിക്കണം. ഇതെല്ലാം അനുസരിക്കാത്ത പഞ്ചായത്തിനും ഗ്രാമത്തിനും നിരന്തരം ബ്രിട്ടീഷ് പോലീസിന്റെ ശല്യം ഉണ്ടായി. സമാധാനം കാംക്ഷിക്കുന്ന ഗ്രാമം അവസാനം ഇതിനെല്ലാം കീഴടങ്ങി. അങ്ങനെ കള്ളസമുദായം ഒറ്റപ്പെട്ടു. 1947ൽ ഈ സിസ്റ്റം മദ്രാസ് പ്രസിഡൻസിയില് നിലവിലില്ലാതായി. എന്നാലും ഒറ്റപ്പെട്ട ചിലയിടങ്ങളില് ഈ നിയമം വീണ്ടും തുടർന്നു. (ബംഗാളിലെന്നപോലെ). 1948ലെ Habitual offender's act 1950ലെ ക്രിമിനൽകുറ്റം തടയാനുള്ള ,special public power എന്നിവക്കു കീഴില് കള്ളസമുദായകുടുംബാംഗങ്ങളെ പോലീസ് ചോദ്യം ചെയ്യുകയുണ്ടായി. അച്ഛന്റേയും മുത്തശ്ശന്റേയും പല തലമുറ മുമ്പുള്ള പൂർവ്വീകരുടേയും തെറ്റോ ശരിയോ എന്നു നിർവ്വചിക്കാനും കൂടി കഴിയാത്ത പ്രവൃത്തികളുടെ പേരിൽ, കള്ളർ മാത്രമല്ല ഇന്നും ചോദ്യം ചെയ്യപ്പെടുന്നത്. ബ്രാഹ്മണിസമെന്നും സവർണ്ണരെന്നുമുള്ള പേരില് ബ്രാഹ്മണസഹോദരങ്ങളെ മുഴുവനും ,ഡൈനാസ്റ്റിക് റൂളെന്ന പേരില് ക്ഷത്രിയസമുദായങ്ങളെ മുഴുവനും ഭാരതത്തിലെ ഇന്നത്തെ ചരിത്രകാരന്മാരും രാഷ്ട്രീയക്കാരും ബുദ്ധിജീവികളെന്നഭിമാനിക്കുന്നവരും പ്രതിക്കൂട്ടിലേറ്റിയിരിക്കയാണ്. കള്ളരെ നന്നാക്കാനായി ബ്രിട്ടീഷുകാർ സ്കൂളുകളുണ്ടാക്കുകയും സ്കോളർഷിപ്പുകള് കൊടുക്കുകയും ചെയ്തിരുന്നു.ഡൂപ്പോണ്ട് എഴുതുന്നു (പേജ് 28-29)ഃ- A certain number had returned to their villages, as teachers, often as Christians. Those who

go further ,who enter Government service  or take important jobs , are very rare. പലരും സംസ്കൃതവും തമിഴും മാത്രമറിയാവുന്ന രീതി മാറി ഇംഗ്ലീഷുഭാഷ വന്ന പ്പോള്, എഴുത്തും  വായനയുമറിയാത്തവരായോ കഷ്ടിച്ചുമാത്രമറിയുന്നവരായോ അവശേഷിച്ചു. 1949ലെ കള്ളർനാട്ടിലെ ജലസേചനപദ്ധതികളാണ് അവർക്ക് പലർക്കും ഉപജീവനമാർഗ്ഗമായത്. 1911ലെ കള്ളർസംഘം ,1933ലെ മൂവേന്തർസംഘം എന്നിവയാണ് ഇവരുടെ സംഘങ്ങൾ. കൃഷിക്കാരും യോദ്ധാക്കളുമായ കള്ളസമുദായം   Irrigation projectsൽ ശോഭിച്ചു.  Intellectual jobs ഇഷ്ടപ്പെട്ടില്ല എന്ന് ഗ്രന്ഥകാരൻ പറയുന്നു.

കോക്കുളമാണ് കള്ളരുടെ ടെറിട്ടോറിയല് യൂണിറ്റായ ഗ്രാമത്തിന് ഉദാഹരണമായി ഡൂപോണ്ട് എടുത്തു പഠിച്ചത്. തെങ്കലപ്പട്ടിയാണ് അവരുടെ കുടി അഥവാ വാസസ്ഥാനം(Residential cluster ). കോക്കുളത്ത് നാലായിരം പേരാണുണ്ടായിരുന്നത്. 1300 പേരുണ്ട് തെങ്കലപ്പട്ടിയിൽ. നികുതിക്കണക്ക് സൂക്ഷിക്കുന്ന വ്യക്തിയുടെ സാമാന്യനാമം കർണ്ണം(Diagonal) എന്നാണ്. ഇയാളൊരു വെള്ളാളനായിരിക്കും. ഗ്രാമമുഖ്യനും കർണ്ണവുമാണ് ഗ്രാമഭരണം നടത്തേണ്ടത്. കള്ളർനാടിന്റെ വടക്കുകിഴക്ക് ആണ് കോക്കുളം.വടക്കുപടിഞ്ഞാറ് ഒരൊറ്റ ചിറയേ ഉള്ളൂ. മധുര,തിരുമംഗലം റോഡുകൾ കടന്നുപോകുന്ന ഇടത്തിലാണത്.  ചെക്കനുരണിയിലാണ് പോലീസ് സ്റ്റേഷനും സ്കൂളും ,ആഴ്ച്ചചന്തയും പീടികകളുമുള്ളത്.ഇത് കള്ളർനാടിനു പുറത്താണ്.

കള്ളർനാടിന്റെ കാനേഷുമാരി

| വർഷം | വീട് എണ്ണം | പുരുഷ | സ്ത്രീ | ആകെ | മുസ്ലിം | ക്രിസ്ത്യാനി |
|---|---|---|---|---|---|---|
| 1890 | 235 | - | - | 1359 | - | - |
| 1921 | 721 | 1578 | 1733 | 3311 | 12 | 15 |
| 1931 | 835 | 1780 | 1800 | 3580 | 9 | 29 |
| 1941 | 728 | 1911 | 1938 | 3949 | - | - |

തിരുമംഗലം ചോളവന്ദൻപാതയിലാണ് തെങ്കലപ്പട്ടി. ഫലഭൂയിഷ്ഠമായ വൈകൈ താഴ്വരയെ(വടക്ക്) തെക്ക് വിരുദുനഗറിലെ പ്രധാനവ്യാപാരകേന്ദ്രത്തോടും അങ്ങാടിയോടും ബന്ധിക്കുന്ന പാതയാണത്. പടിഞ്ഞാറ്വടക്കുപടിഞ്ഞാറ്- കിഴക്ക് തെക്കുകിഴക്ക് ദിശയിലായി ചെറിയചെറിയ കുന്നുകളുടെ ഒരു നിരയെ തിരുമംഗലം റോഡ് ക്രോസ് ചെയ്യുന്നിടത്താണ് തെങ്കപ്പട്ടി. കുന്നുകളുടെ ഇടയിലുള്ള ചെറിയ വിടവുകളെ (gaps) പറമ്പ് എന്നാണ് ഇവിടങ്ങളിലെ ആളുകൾവിളിക്കുന്നത്. മലയാളത്തിലെ പറമ്പുപദം താരതമ്യപ്പെടുത്തുക. പറമ്പിമല (പറമ്പിക്കുളം) പറമ്പിത്തളി മുതലായ പദങ്ങളുടെ ഉത്ഭവം കാണാനായേക്കും. ഈ പറമ്പുകൾ

കുന്നുകളുടെ ഇടയിലായതുകൊണ്ട് സുരക്ഷിതവും (വെള്ളപ്പൊക്കമുണ്ടാവില്ല,ശത്രുക്കളുടെ വരവു നിരീക്ഷിക്കാനായി കുന്നുകളിലെ ഉയരം കൂടിയ ഭാഗങ്ങളുണ്ട്) ആരോഗ്യകരവുമായ വാസസ്ഥാനങ്ങളാണ്.വയലിലോ ചിറയിലോ എന്നപോലെ കളിമണ്ണുച്ചുമരുകൾവീഴുകയില്ല. ജലസേചനത്തിന് വെള്ളം കുറവാണ്. തെക്കെ കല്ല്(തെങ്കല്ല്) തേൻകല്ല് (അമൂല്യമായ ഒരിനം വെളുത്ത കല്ല് ഇവിടെ ഖനനം ചെയ്യുന്നു.അതിന്റെ പേര്) എന്നീ പദങ്ങളിൽനിന്നാണ് ഗ്രാമനാമം . നാഗമലയുടെ ഒരു ഭാഗമാണ് തെങ്കല്ല്പ്പട്ടി. 300 മീറ്ററുയരത്തില് പടിഞ്ഞാറുമാറി വടക്കൻ അതിർത്തിയിലാണ് നാഗർമല. വൈഗൈനദിയിലെ ചോളവന്ദനിലേക്ക് അതിലൂടെ ഒരു വഴിയുണ്ട്. മധുരയിൽ മരണമില്ലാതെയും ചോളവന്ദനില് നിലം ഉഴാതെയും തെങ്കൽപ്പട്ടിയി ല് കലഹമില്ലാതെയും ഒരു ദിനമില്ല എന്നാണ് ചൊല്ല്.

തെങ്കൽപ്പട്ടിയില് തെക്കുകിഴക്ക് ചക്കിലിയന്മാരുടെ ചേരിയാണ്. ബാക്കി ഭാഗം രണ്ടായി വിഭജിച്ചിരിക്കുന്നു. വടക്കോട്ടുപോകുന്ന പ്രധാനപാതയുടെ പടിഞ്ഞാറ് പ്രധാനതെങ്കൽപ്പട്ടി. കിഴക്ക് മായാനിഗൌണ്ടൻപട്ടി. (ഇത് തെക്കുകിഴക്ക് ഒരു കിമീ അപ്പുറമുള്ള കൊങ്ങർപുളിയംകുളത്തിന്റെ ഭാഗമാണ്.)ഗവർമ്മെണ്ടിന്റെ അളവുകണക്കിലേ ഇവതമ്മില് വെവ്വേറെയാവുന്നുള്ളു. കോക്കുളത്തുകാർ നേരിട്ട് രാജഭോഗം കൊടുക്കുന്നവരാണ്. പുളിയംകുളം ഇനാംഭൂമി (സമ്മാനം,ദാനം)ഭൂമിയാണ്. മധുരമീനാക്ഷിക്ഷേത്രത്തിനാണ് പാട്ടക്കാര് ഭോഗം(നികുതി) കൊടുക്കുന്നത്. ഇത് കൃഷിനിലങ്ങൾക്കുള്ള വ്യത്യാസമാണ്. വീടുകൾക്ക് വ്യത്യാസമില്ല. പടിഞ്ഞാറുള്ളവർക്ക് കിഴക്കും കിഴക്കുള്ളവർക്ക് പടിഞ്ഞാറും കൃഷിയുണ്ടുതാനും .സമൂഹജീവിതവും ഒന്നാണ്.

ഗവണ്മെന്റ് ജൂൺ 1948ൽഎടുത്ത കാനേഷുമാരിയും ചേരികളെ കൂട്ടാതെ ഡൂപ്പോണ്ട് എടുത്ത കാനേഷുമാരിയും താരതമ്യപ്പെടുത്താം.

ഗവണ്മെന്റ് 1948

| തെങ്കൽപ്പട്ടി | 203 വീട് | 916 പേര് |
|---|---|---|
| മായാണ്ടിപ്പട്ടി | 113 | 538 |
| ചേരി | 36 | 158 |
| ആകെ | 352 | 1612 |

ഡൂപ്പോണ്ട്

| തെങ്കൽപ്പട്ടി | മായാണ്ടിപ്പട്ടി |
|---|---|
| കള്ളർ 175 വീട് .803 പേര്<br>കള്ളരല്ലാത്തവർ 13വീട് 58പേര്<br>ആകെ 188വീട് 861 പേര് | 92 വീട് 433 പേര്<br>6 വീട് 29 പേര്<br>ആകെ 98 വീട് 462 പേര് |
| രണ്ടുഗ്രാമവും കൂടി ആകെ 286 വീട് 1323 | |

| പേർ | |
|---|---|

പെരിയവ്യാധിയെന്ന് നാട്ടുകാർ വിളിക്കുന്ന കുഷ്ഠരോഗം മാത്രമാണ് കള്ളരുടെ ഇടയില് കണ്ടെത്താനായ രോഗം. 100 പേർക്ക് ഈ രോഗമുണ്ട്. അവരെല്ലാം ഒഴിഞ്ഞും ഒളിഞ്ഞു മാണ് കഴിയുന്നത്. കുഷ്ഠരോഗിക്ക് വിവാഹം അനുവദിച്ചിട്ടില്ല. പാമ്പുവിഷവും നാഗശാപവു മാണ് കുഷ്ഠരോഗകാരണമെന്ന് നാട്ടുകാര് വിശ്വസിക്കുന്നു. ചേരി ഒറ്റത്തെരുവുള്ള ഗ്രാമമാ ണ്. ശക്കിലിയരെന്ന ചെരുപ്പുകുത്തികളെല്ലാം അവിടെയാണ്. കോക്കുളത്താണ് പറയടിക്കു ന്ന പറയരുടെ ചേര്. ശിക്കംപട്ടിയിലുമുണ്ട് പറയരുടെ ചേരി. ചേരിയുടെ കിഴക്കായി അവ ർക്കുമാത്രമുള്ള ശ്മശാനത്തില് ചെറിയകല്ലുകള് കുഴിച്ചിട്ടിട്ടുണ്ട്.അവയിലെല്ലാം ലിഖിതങ്ങളു മുണ്ട്. (ചേരിക്കാർക്കും അക്ഷരമറിയാമെന്ന് അർത്ഥം).ഞാറുനടാനും കളപറിക്കാനും കൊയ്യാനും ശക്കിളിയസ്ത്രീകള് കള്ളരുടെ നിലങ്ങളില് സഹായിക്കും. കൊയ്ത്തിന് അരിയും ഞാറുനടുന്നതിനും കളപറിക്കും കാശുമാണ് കൂലി. വിവാഹം,ശവദാഹം,ഉത്സവം ഇവക്ക് ചക്കിളിയർക്ക് പ്രധാനപങ്കുണ്ട്. ചർമ്മവാദ്യങ്ങളും തുപ്പലിന്റെ സ്പർശമുള്ള സുഷിരവാദ്യങ്ങളും അശുചിയായതുകൊണ്ട് അവ ഉപയോഗിക്കുന്നത് ചക്കിളിയരുടെ മാത്രം കുത്തകയാണ്. വിവാഹത്തിന് കൊട്ടയിലും പാത്രത്തിലും ഭക്ഷണം സമ്മാനമായെത്തിക്കുന്നതും (ദീപാവലി ക്കൊട്ടപോലെ) അവരാണ്. ശവദാഹത്തിന് കരയുന്നത് ,അതിനായി പ്രത്യേകഅവകാശം സ്വീകരിക്കുന്നത് (രുദാലി പോലെ) അവരാണ്. കല്ലരും ചക്കിലിയരും തമ്മിലുള്ള ബന്ധം പരസ്പരസഹായത്തിന്റേയാണ്.

സ്ഥിരമായി ഒരേ യജമാനനുവേണ്ടി ജോലി ചെയ്യുന്നവർക്ക് ഒരു കുറുക്കം ഭൂമി സ്വന്തമായി കൃഷിചെയ്യാനായി ലഭിക്കും.യജമാനഗൃഹത്തിൽനിന്ന് നിത്യച്ചെലവും വിവാഹാദികളില് സമ്മാനങ്ങളും കിട്ടും. കൃഷിക്കാരായ ചക്കിളിയന്മാർ പരസ്പരം ഇവ കൈമാറും. പക്ഷേ ചക്കി ലിയസംഗീതജ്ഞർ 3 കുടുംബങ്ങളിലെ പരമ്പരാഗത അവകാശക്കാരാണ്. ഇതിലൊരാൾ ചക്കിളിയക്ഷേത്രത്തിലെ പൂജാരിയുമാണ്. ഈ മൂന്നുപേരുടേയും പറ വ്യത്യസ്തമാണ്. കൊട്ടിയ റിയിക്കാനുള്ള പറയും കനംകുറഞ്ഞ് ഇരുവശം ചർമ്മമുള്ള ഉടുക്കും  പൂജാരിക്കുള്ളതാണ്. പ്രധാനപെരുമ്പറ രണ്ടാമനും ഉരസിക്കൊട്ടുന്ന ഇനം പറ മൂന്നാമനുമുള്ളതാണ്. പുറച്ചേരിയി ലെ ചക്കിളിയമുഖ്യനാണ് ഗ്രാമത്തിന്റെ ദൂതന്. ഇത് ഏറ്റവും വിശ്വസ്തനായ വ്യക്തിക്കു മാത്രം കൊടുക്കുന്ന ബഹുമതിയാണ്. (കൃഷ്ണന് സുഷിരവാദ്യവായനയും ദൂതും ഉണ്ടായിരുന്നതായി പുരാണേതിഹാസങ്ങളിലുണ്ട്). കോക്കുളത്തെ പറച്ചേരിമുഖ്യന് ഊരുതോറ്റി(ഗ്രാമത്തിലെ രുദാലി)യാണ്. അതിനുമാത്രം 17 രൂപ ശമ്പളം. എല്ലാ പ്രധാനസന്ദേശങ്ങളും അധികാര സ്ഥാനങ്ങളിലെത്തിക്കുന്നതും എല്ലാ കാര്യവും ഗ്രാമവാസികളെ പറ കൊട്ടി അറിയിക്കുന്നതും അയാളുടെ ചുമതലയാണ്. കാട്ടുമൃഗങ്ങളേയും അലഞ്ഞുതിരിയുന്ന മൃഗങ്ങളേയും പിടിക്കുക, അപകടത്തിൽ പെട്ടവരെ പോലീസ് വരുംവരെ രക്ഷിക്കുക എന്നീ ചുമതലകളും അവരുടേ താണ്. വിളവെടുപ്പിന് ഓരോ നിലത്തിലും നിന്ന് ഒരുനാവി അരിവീതവും മെതിനിലത്തുനിന്ന്

3 കുടന്നവീതവും,വിവാഹത്തിന് 3 നേരം ഭോദനവും വസ്ത്രവും നന്നാഴി അരിയും പണവും പ്രത്യേകം കിട്ടുന്നത് നേരത്തെ പറഞ്ഞ സേവനങ്ങളുടെ പ്രതിഫലത്തിനുപരിയായിട്ടാണ്. ഇതോട് കുറുക്കനിലത്തെ സ്വന്തം അരിയും കിട്ടും. ആകെക്കൂടി ചക്കിലിയപറച്ചേരികളി ലെല്ലാം ആദികാലത്ത് ജീവിതം സുഭിക്ഷമായിരുന്നു. ശ്മശാനത്തിലും ചടങ്ങുകൾക്കു ശേഷവും ഭക്ഷണവും അരിയും കിട്ടും. ചത്തമൃഗങ്ങളെ നീക്കം ചെയ്യുന്നതും തോലെടുത്ത് ഊറക്കിടുന്നതും ഇവരാണ്. ഇതിന് ചില നിശ്ചിതസ്ഥലങ്ങളുണ്ട്. തെങ്കൽപ്പട്ടി ചക്കിലിയന് മായാണ്ടിപ്പട്ടിയി ലെ ചത്ത മൃഗങ്ങളെ  മാത്രമേ നീക്കം ചെയ്യൂ. കുടയും മെടിയടിയും ചെരിപ്പും ഉപയോഗിക്കാന് കള്ളർക്കേ അവകാശമുള്ളു. (രാജചി ഹ്നം).പക്ഷേ ചക്കിലിയരിലെ സംഗീതജ്ഞർക്ക് ചെരി പ്പും ഉടുപ്പും ധരിക്കാം .കൊയ്ത്തുമെതിക്കാലത്ത് കള്ളരും ചക്കിലിയരും ഒരേ തരം കൃഷിപ്പണിയി ൽ ഒരുമിച്ചുപങ്കെടുക്കുന്നു. ബ്രിട്ടീഷുകാലത്ത് കള്ളരും ചക്കിലിയരും ഒരുപോലെ ദരിദ്രരായി ത്തീർന്നു.

10 വീട്ടിലായി 48 കുംഭകാരന്മാരാണ് കള്ളരുടെ നാട്ടില് ഉണ്ടായിരുന്നത്. 2 വീട് മായാണ്ടി പ്പട്ടിയിലാണ്.4 വീട്ടിലായി 21 അലക്കുകാരം (പകുതി മായാണ്ടിപ്പട്ടിയിൽ)ഒരു വീട്ടിൽ 4 ബാ ർബർമാരും (അംബഷ്ഠ)2 വീട്ടിലാ യി 7 ആശാരിമാരും ഗ്രാമത്തിനുപുറത്തായി തുണിവിൽക്കു ന്ന ചെട്ടിവീട്ടിൽ 6 പേരും (ഇതിലൊരാളായിരുന്നു ഗ്രാമദേവതയുടെ പൂജാരി) ഒരു കുറത്തിയും (ഒറ്റക്ക് ഒരു വീട്ടിൽ)എന്നിവരാണ് കള്ളരിലും ചക്കിളിയരിലും പെടാത്ത ഗ്രാമവാസിസമു ദായം. ഇവരെല്ലാം ഗ്രാമത്തിന്റെ സേവനത്തിനായി കൊണ്ടുവന്നു താമസിപ്പിച്ചവരാണ്. (service class/caste)കള്ളരാരും കുംഭാരന്റെ വീട്ടിലുണ്ണില്ല.(.കുന്തിയും മക്കളും ഉണ്ടിരുന്നു) കുംഭാരന്റെ ക്ഷണം കിട്ടാതെ അവന്റെ  വീട്ടിലേക്ക് കയറുകയുമില്ല. വിദേശത്തുനിന്നു വന്ന കച്ചവടക്കാരും ഭരണാധികാരികളുമായ ക്രിസ്ത്യൻമുസ്ലീം സഹോദരരോട് ഇന്ത്യക്കാര് ഇതേ സമീപനമാണെടുത്തത്. അത് മതപരമായ വിവേചനമായിരുന്നില്ല. മര്യാദാപരമായ ഒരു സോഷ്യൽറൂളായിരുന്നു.

വിളവെടുപ്പുകാലത്ത് ഓരോ കുടുംബവും കൃത്യമായി അളവു ധാന്യം ആശാരി,ലോഹപ്പണിക്കാ ർ,  അലക്കുകാരന്,അംബഷ്ഠനെന്നിവർക്ക് അവരവരുടെ സേവനത്തിനുള്ള ശമ്പളമായി കൊടുക്കണം. കൂടാതെ, രണ്ടുകൈ കൊണ്ടും കൂട്ടിപ്പിടിച്ച് മൂന്നുപ്രാവശ്യം എടുക്കാവുന്ന മുക്കൈ ധാന്യം ചേരിക്കാരുൾപ്പെടെ കൃഷിയില് പങ്കെടുത്ത എല്ലാവർക്കും കൂടുതലായി കൊടുത്തിരി ക്കണം. അംബഷ്ഠനും അലക്കുകാരനും രാവിലെയും വൈകുന്നേരവും ഭക്ഷണം കൊടുക്കണം. ഇതൊക്കെ ശേഖരിക്കാനായി ഒരു കുട്ടിയോ സ്ത്രീയോ അതാതു കുടുംബത്തിൽനിന്ന് ഓരോ വീടും സന്ദർശിക്കും. ഓരോ കുടുംബവും വളരെ അടുപ്പത്തിലും സൌഹാർദ്ദത്തിലും സഹകര ണാടിസ്ഥാനത്തിലുമാണ് ഗ്രാമത്തില് ഒന്നിച്ചു ജീവിച്ചിരുന്നത്. വടക്കേ ഇന്ത്യയിൽ ഇത്രയും അടുപ്പം ഉണ്ടായിരുന്നില്ലെന്ന് ഡബ്ളിയു.എച്ച്. വൈസറുടെ ദി ഹിന്ദു ജജ്മാനി സിസ്റ്റമെന്ന

പുസ്തകം പറയുന്നു. ആശാരികളും മൂശാരികളും ഒരിക്കലും വേവിച്ച ഭക്ഷണം സ്വീകരിക്കയില്ല. തത്തുല്യമായ ധാന്യമാണ് കൊടുക്കേണ്ടത്. .ഇക്കാര്യത്തില് അവരെല്ലാം ബ്രാഹ്മണരെപ്പോലെയാണ്. അവരെല്ലാം തങ്ങളുടെ യജമാനന്മാരേക്കാളും (ഇവിടെ മറവരായ കള്ളസമുദായം)ഉയർന്ന കുലക്കാരാണ്. വിശ്വകർമ്മബ്രാഹ്മണരാണ്. ഗുജറാത്തിലെ പ്രാവീട്ടുകളെക്കുറിച്ച പഠനവും ഇത്തരം സമാനസ്വഭാവം വിവരിക്കുന്നു. പൊങ്കലിനും ശിവരാത്രിക്കും വിഷുവിനും മാട്ടുപ്പൊങ്കലിനും ആടിമാസം,ദേവീപൂജ,ദീപാവലി,കാർത്തികയിലെ 8 ഉത്സവം ഇവക്കും സർവ്വാണിസദ്യയും പലഹാരങ്ങളും വസ്ത്രവും ഗ്രാമത്തിലെ എല്ലാവർക്കും കൊടുക്കണം.വിവാഹം ശവദാഹം എന്നിവക്ക് അലക്കുകാർക്കും ക്ഷുരകർക്കും പ്രത്യേകച്ചുമതലകളും അതിന് പ്രത്യേക വരവും ഉണ്ട്. ഇതെല്ലാം എന്റെ കുട്ടിക്കാലത്തെ വന്ദേരിനാടിന്റെ ചിട്ടകളുമായി താരതമ്യപ്പെടുത്തുമ്പോളാണ് ഭാരതത്തിന്റെ കേന്ദ്രീകൃതഭരണസമ്പ്രദായവും അതോടനുബന്ധിച്ച ആചാരാനുഷ്ഠാനങ്ങളും വ്യക്തമായി മനസ്സിലാവുന്നത്. നമുക്കെന്നപോലെ മണ്ണാത്തിയുടെ മാറ്റില്ലാതെ ശുചിത്വമോ, ക്ഷുരകനും ഭാര്യയും കൂടാതെ പ്രസവമോ ,പൊക്കിൾക്കൊടി മുറിക്കലോ ശവദാഹമോ അവർക്കുമില്ല. ക്ഷുരകന് വൈദ്യസ്ഥാനം കൂടിയുള്ള അംഷ്ടപദവിയുണ്ടായിരുന്നു ചില കാര്യങ്ങളിലെങ്കിലും. ശവദാഹത്തിൽ പിതൃക്രിയ ചെയ്യിക്കുന്ന ഇളയതിന്റെ ക്രിയയും അംബഷ്ഠനാണ് ചെയ്യുന്നത്. അവരുടെ താമസം കല്ലുകൊണ്ടുള്ള വലിയ ഗൃഹങ്ങളിലാണ്,പക്ഷേ സ്വന്തമായി കൃഷിഭൂമി അംബഷ്ഠന്മാർക്കില്ല. നാലോ അഞ്ചോ വയസ്സാവുമ്പോൾ കുട്ടികളുടെ മുടിമുറിക്കലെന്ന ക്രിയ അംബഷ്ഠനാണ് ചെയ്യുക. മണ്ണാനെന്ന അലക്കുകാരൻ നാടാർമാരുടേയും മദ്യംചെത്തുന്ന തൊഴിലിലേർപ്പെട്ട ധനികരായ കച്ചവടക്കാരുടേയും വസ്ത്രം അലക്കുകയില്ല,മഴക്കാലത്ത് ആരുടെ വസ്ത്രവും അലക്കുകയില്ല.

തച്ചന്(ആശാരി)കല്ലാശാരി,മരാശാരി എന്ന് രണ്ടുവിധം. ഗ്രാമവാസികളുടെ എല്ലാ ഉപകരണങ്ങളും ആയുധങ്ങളും ,ഗൃഹങ്ങളും വാഹനങ്ങളും ഇവരാണ് ഉണ്ടാക്കുന്നത്. കലപ്പതൊട്ട് കപ്പൽവരെയും മരികതൊട്ട് രഥംവരെയും ആശാരി ഉണ്ടാക്കും. കല്ലുകൊണ്ടുള്ള ഗുഹാഗൃഹങ്ങളിൽ മനുഷ്യവാസം തുടങ്ങിയ മുതലേ, ശിലായുധനിർമ്മിതി തുടങ്ങിയ ആദിമമനുഷ്യവംശമാണ് കല്ലാശാരിയുടേത്.കല്ലരുടെ വംശം ഈ കാരുക്കളുടെ ആദിശൂദ്രവംശമാണ്.കാശ്യപ പ്രജാപതി, ഹിരണ്യകശ്യപൻ,പ്രഹ്ലാദൻ,മഹാബലി, ബാണനെന്നിങ്ങനെയാണ് ആദിശൂദ്രവംശാരംഭം. ബാണാസുരമല വയനാട്ടിലാണ്. മഹാബലി കേരളചക്രവർത്തിയാണെന്നത് നമ്മുടെ സ്വകാര്യമായ ഒരു ചരിത്രാതീതസ്മൃതിയാണ്. ഉലഗപ്പെരുമാനാരും സീയഗനും വിജയാദിത്യമഹാബലിബാണപ്പെരുമാളെന്ന പല്ലവവംശത്തിലെ ചോളരാജാവുമെല്ലാം തിരുപ്പതിയിലെ ദേവസ്ഥാനവുമായി ബന്ധപ്പെട്ടവരാണെന്നു നേരത്തേ പറഞ്ഞു.(തിരുപ്പതി ലിഖിതങ്ങളുടെ അടിസ്ഥാനത്തിൽ).കേരളവും ആന്ധ്രയും തമിഴകവും ഉൾപ്പെട്ട വിശാലസാമ്രാജ്യത്തിന്റെ ചരിത്രമാണ് വന്ദേരിയിൽനിന്ന് ആരംഭിച്ച ഈ തീർത്ഥയാത്രയില് എന്റെ കൺമുന്നില് വിടരുന്നത്. വിജയാദിത്യചോളന്റെ ദത്ത് (പല്ലവവംശത്തിൽനിന്ന്) നടന്നത് സ്കൂളിലേ

പഠിക്കാത്ത എന്റെ അമ്മ പറഞ്ഞുതന്ന ഗ്രെഗോർമെൻഡലിന്റെ സിദ്ധാന്താടിസ്ഥാ നത്തിലാണെന്ന് നാലപ്പാട്ടിന്റെ ചരിത്രമെന്ന അദ്ധ്യായത്തിൽ കാണുക. കള്ളരല്ല, കല്ല രാണ് പല്ലവവംശജരും കല്ലാശാരികളും ഗുഹാമനുഷ്യരുമായ ആദിമനുഷ്യവംശമെന്ന് മന സ്സിലാക്കണം.

കള്ളരുടെ പൊതുവേദിയും അമ്പലവും

മന്റെ (മന്റം) കള്ളസമുദായക്കാരുടെ ഗ്രാമമദ്ധ്യത്തിലെ ചതുരാങ്കണമാണ്.(നടുമുറ്റം) പ്രധാ നപാതക്കു പടിഞ്ഞാറും പാറക്കു വടക്കുമായാണ് ഇത് കാണുന്നത്. നടുവിലായി കല്ലു കൊണ്ടു ള്ള ഒരു പ്ലാറ്റ്ഫോമുണ്ട്. കല്ലുകൊണ്ടുള്ള ഒരു പ്രതിമയും(ദൈവം) മരത്തണലുമുണ്ട്. ഈ മണ്ഡലവും ചതുരവുമാണ് ഗ്രാമീണരുടെ പൊതുവേദി. (ഇത്തരം കേന്ദ്രങ്ങളാണ് പിന്നീട് അമ്പലങ്ങളായത്)ഇതിനെ മുടിവുശൊല്ലറതുക്ക് അമ്പലക്കല്ല് എന്നാണ് സമുദായം വിളിക്കു ന്നത്.തീർപ്പു കൽപ്പിക്കുന്ന അമ്പലക്കല്ല് ആണ് വിഗ്രഹം. പരമാരക്കല്ലരുടെ മൂത്ത ജ്യേഷ്ഠതാ വഴിയായ അമ്പലക്കാരന്റെ നീതിപീഠത്തെ ഈ കല്ല് പ്രതിനിധാനം ചെയ്യുന്നു.ഈ മൂത്ത വ്യക്തി ദൈവത്തിന്റെ പ്രതിപുരുഷനാണ്. മന്റവും അമ്പലവും പര്യായപദങ്ങളായിട്ടാണ് കല്ലരുടെ ഭാഷയില് ഉപയോഗിക്കുന്നത്. ആലുംവേപ്പും വിവാഹം കഴിച്ച വൃക്ഷം, ഗ്രാമക്കിണ റ്,കിഴക്കുവശത്ത് അലങ്കരിക്കപ്പെട്ടതും മുകളിലെ ചെറിയകുഴിയില് ദീപം കൊളുത്താവുന്നതു മായ കല്ലുകൊണ്ടുള്ള സ്തംഭം (കമ്പം) അതിനുമുന്നില് ഭൂപുരം രേഖപ്പെടുത്തിയ ശ്രീചക്രത്തി ന്റെ ബാസ്സ് റിലീഫ് (വേദിമേലാണിത്)വെറ്റിലക്കിണ്ണം ,മന്റെയിലെ കറുപ്പസ്വാമി ഇവയാ ണ് കല്ലരുടെ ആരാധനാകേന്ദ്രത്തിലെ പ്രധാനവസ്തുക്കൾ.(ഇതിലുള്ള പലതും ഇന്നും കേരള ത്തിലെ എല്ലാവർക്കും പരിചിതമാണ്).മരത്തിനും (ശാലിമന്റം)കല്ലിനും കറുപ്പസ്വാമിയോട് തന്മയത കൽപ്പിക്കുന്നു. കുത്തുകല്ല്,കരിംകല്ല് എന്നും കറുപ്പസ്വാമിയെ വിളിക്കാറുണ്ട്. കോക്കു ളത്ത് തൊട്ടിയൻകല്ലെന്നും പറയുന്നു. കറുപ്പസ്വാമിയുടെ മുന്നിലായി വൈഷ്ണവനാമം രേഖപ്പെ ടുത്തിയ ഒരു ത്രിശൂലം നാട്ടുന്നു. എന്നും സന്ധ്യക്ക് എണ്ണത്തിരി വെക്കുന്നു. ഉത്സവനാളിൽ ചുവന്ന കുങ്കുമം ,മഞ്ഞളെന്നിവകൊണ്ട് നാമം വരച്ച് മാല ചാർത്തുന്നു.ആരും ചെരിപ്പിട്ട് അതിൽ കയറുകയില്ല. അത്തി,ആൽ,ഇരുപ്പ,(മാഹ്വാ)കൊന്നമുതലായ മരങ്ങളാണ് ചുറ്റും പിടിപ്പിക്കുക. മന്റം നീതിന്യായപീഠവും ഉത്സവസ്ഥാനവും ആരാധനാകേന്ദ്രവുമാണ്. പഞ്ചാ യത്ത്സഭ അവിടെ നടക്കുന്നു. കുലസംഘത്തലവന്മാരാണ് അവിടെ സംസാരിച്ച് തീർപ്പുക ൽപ്പിക്കുക. സ്ത്രീകളടക്കമുള്ള പൊതുക്കൂട്ടം അവിടെ ശ്രോതാക്കളായി എത്തും. അമ്മന്റെ ഉത്സ വത്തിന് ഒരാഴ്ച മുമ്പ് ഉത്സവകാര്യം നിശ്ചയിക്കാനായി സഭ കൂടും. കടൈക്കുത്തകൈ, മൂടൈ ക്കുത്തകൈ,തോലുക്കുത്തകൈ മുതലായ നികുതികളും അവകാശങ്ങളും (SHOPS AND SALES, SACKS AND BAGS, HIDES) നിശ്ചയിക്കുന്നതും ലേലത്തിലെടുക്കുന്നതും ഇവിടെയാ ണ്. ചന്തമുഴുവനായി ലേലംവഴിഎടുക്കാനും വ്യാപാരികൾക്ക് അവസരം കിട്ടും. ഇങ്ങനെ

കിട്ടുന്ന പണമെല്ലാം നാട്ടുനടത്തിപ്പിനുള്ള പൊതുഖജനാവിലേക്ക് പോകുന്നു. (അമ്പലത്തിലെ ഫണ്ട് കൂടാതെ).ശിവക്ഷേത്രത്തിലെ കാളയെ ശിവനായി കരുതി ആരാധിക്കുന്നു. രാവിലെ എട്ടുമണിക്ക് കാള വടക്കുവശത്തെ വയലിലേക്ക് മേയാനായി പോകും .വൈകിട്ട് ആറുമണിക്ക് തിരിച്ചുവരും. കാള തികച്ചും സ്വതന്ത്രനാണ്. ഗ്രാമബാലന്മാർ അതിന്റെ വാലില് തൂങ്ങിയും അതിന്റെ പിന്നാലെ ഓടിയും കളിക്കും. ഒരളവുസ്വയംപര്യാപ്തമാണ് ഗ്രാമസംവിധാനം. ചേരികളിലുള്ളവരുടെ മേലും സേവനവ്യവസ്ഥയിലുള്ള കള്ളരല്ലാത്ത സമുദായത്തിന്റെ മേലും ഗ്രാമത്തിന് നിയന്ത്രണം പൂർണ്ണമല്ല. അവരുടെ സേവനം എപ്പോൾവേണമെങ്കിലും മറ്റൊരിടത്തേക്ക് മാറാം. ഗ്രാമങ്ങളിലെ കൾട്ടും വ്യാപാരശൃംഖലയും കുലസംഘാംഗങ്ങളും ഗ്രാമത്തിനപ്പുറം ഭാരതമൊട്ടാകെ വ്യാപിച്ചിരിക്കുന്നതുകൊണ്ട് സാമൂഹികമായി സ്വതന്ത്രവും സ്വയംപര്യാപ്തവുമാണ് ഓരോ ഗ്രൂപ്പും .ഒറ്റനോട്ടത്തിൽ കൊച്ചുകൊച്ചുറിപ്പബ്ലിക്കുകളായി തോന്നുന്ന ഈ ഗ്രാമശൃംഖലകളെല്ലാം വലിയ ഒരു റിപ്പബ്ലിക്കായ ചക്രവർത്തിമണ്ഡലമെന്ന സാമ്രാജ്യത്തിന്റെ ഘടകങ്ങളാണ്.ഒറ്റപ്പെട്ട യൂണിറ്റുകളല്ല.ദേശത്തോടും ജനിച്ച കുലത്തോടും തൊഴുന്ന ദൈവത്തോടും പ്രകൃതിയോടും ചെയ്യുന്ന തൊഴിലെന്ന ധർമ്മത്തോടും എല്ലാവരും നീതിപുലർത്തുന്നവരും കെട്ടുപെട്ടവരുമാണ്. (ചക്രവർത്തിമുതല് ചേരിവാസിവരെ അങ്ങനെയാണ്). Enlightenend citizenship എന്നു വിളിക്കാവുന്ന ഈ വ്യവസ്ഥയാണ് ബ്രിട്ടീഷുഭരണകാലത്ത് ആകെ തരിപ്പണമായത്. വടക്കുനിന്നുള്ള വടൈക്കാറ്റ് അനാരോഗ്യകരമായതുകൊണ്ട് വീടുകളെല്ലാം തെക്കോട്ടോ കിഴക്കോട്ടോ അഭി മുഖമാണ്.(നമുക്കും വാസ്തു അങ്ങനെയാണല്ലോ). തെക്കുകിഴക്കേ അഗ്നിമൂലയിലാണ് അവരുടെ അഗ്നി. കിഴക്കോട്ട് അഭിമുഖമായ വീട്ടിൽ തെക്കും, തെക്കോട്ടഭിമുഖമായതിൽ കിഴക്കും അഗ്നി ജ്വലിപ്പിക്കുകയെന്നത് എല്ലാ വീട്ടിലും പിന്തുടരുന്ന ആചാരമാണ്. വടക്കും കിഴക്കുമാണ് തൊഴുത്തുകളെല്ലാം. വലിയവീട്ടിലെല്ലാം മച്ച് (കലവറയായിട്ടും ഉപയോഗിക്കും) ,പട്ടാശാല അഥവാ കൂടം എന്ന സ്വീകരണമുറി ഇവ ഉണ്ടാവും .ചെറിയ കിളിവാതിലല്ലാതെ വലിയ ജനലുകളില്ല. നിലം ചാണകം മെഴുകുന്നു. പുറംചുമരിൽ പൊങ്കലിനും വിവാഹത്തിനും വരകളും ചുമർചിത്രങ്ങളുമുണ്ടാവും. നടുമുററമെന്ന മുറ്റം വലിയ കള്ളർവീടുകളിലെല്ലാം ഉണ്ടാവും. 7 മതിലുള്ള കോട്ട (ദുർഗ്ഗം)കള്ളരുടെ മുഖ്യർക്ക് ഉണ്ടായിരുന്നു. മച്ചിലെ ഉത്തരം ഓലപ്പുരക്ക് തീ പിടിച്ചാലും സുരക്ഷ യുള്ള തീത്താണി എന്നടണലോടുകൂടിയതാണ്. രാത്രി ഇരുമ്പുപലക കൊണ്ട് ഇതടച്ചുവെക്കും. ധാന്യവും ആഭരണങ്ങളും പനയോലഗ്രന്ഥങ്ങളും വിറകും ആയുധവും സൂക്ഷിക്കുന്നത് മച്ചിലാണ്. ചൂളക്കുവെക്കാത്ത ചതുരമായഇഷ്ടിക (ഉടൈക്കല്ല്)കൊണ്ട് തറ പണിയുന്നു. അല്ലെങ്കിൽ വെട്ടുകല്ലുപയോഗിക്കും. മണ്ണും ചരലും ചേർന്ന മിശ്രിതം ചുമരിലും തറയിലും ഉപയോഗിക്കും. കൽത്തൂണുകള് ഭാരം താങ്ങുന്നു. ചിതലിനെ തടുക്കുന്നു. ഉത്തരം,വള,മുഖം എന്നിവ വെച്ച് ഓലമേഞ്ഞ വീടുകളാണധികവും. മെടഞ്ഞഓല,വൈക്കോൽ,തരകുപ്പുല്ല് ഇവകൊണ്ട് ഓരോ കൊല്ലവും പുരമേയും. 10 കൊല്ലത്തിലൊരിക്കല് ഉത്തരവും മേൽക്കൂരയും മാറ്റും. ഭരണികളിൽ വീട്ടിനകത്തു

തന്നെ വീട്ടാവശ്യത്തിനുള്ള ധാന്യം ശേഖരിച്ചുവെക്കും.(വന്ദേരിയിലെ പാണ്ടമ്പറമ്പത്ത് ഇത്തരം ഭരണികളുണ്ടായിരുന്നു.ഐതിഹ്യമാല) ഒറ്റവേദിമേല് സിലിണ്ടറ്പോലെ കളിമണ്ണുകൊണ്ടുണ്ടാക്കിയ തൊമ്പറൈ എന്ന ഗ്രാനറി(പത്തായം)ഒന്നിലധികം കുടുംബങ്ങൾക്കുള്ളതാണ്. അതിൽ ഓരോ കുടുംബത്തിനുമായി ഉള്ളറകളുണ്ട്. ഭൂമിക്കടിയിൽ വീട്ടിനകത്തുതന്നെ കല്ലടപ്പോടുകൂടി കുഴിച്ചിടുന്ന ഭരണികളും ഷഡ്പദങ്ങളിൽനിന്ന് രക്ഷതന്ന് ധാന്യത്തെ സംരക്ഷിക്കുന്നു.(നന്നങ്ങാടികളെന്ന സംഭരണി).ചൂടുള്ള മച്ചറകളില് ചെന്നാൽശ്വാസതടസ്സം നേരിടുന്നുവെന്ന് ഡുപോണ്ട് എഴുതുന്നു.

ഇന്ത്യയിലെ ഏതൊരു ഗ്രാമീണന്റേയും ജീവിതം ഈ വിവരണത്തിലുണ്ട്. പരമാരകല്ലരെന്ന ട്രൈബലുകളും വന്ദേരിയിലെ പുന്നയൂർക്കുളത്തെ നമ്പൂരിയും രാജാവും നായരും തീയരും ആശാരിമൂശാരികരുവാൻതട്ടാനെന്നിവരും പാണനും മണ്ണാനും നായാടിയും പറയനുമുൾപ്പെട്ട ഗ്രാമീണസമുദായവും  തമ്മിലുള്ള അകലം വളരെ കുറവാണ്. മനുഷ്യരും മനുഷ്യരും തമ്മിലുള്ള അകലം ഒരേ ആചാരവും സംസ്കാരവും നിത്യജീവിതശൈലികളും ഒന്നാണെന്നു വരുമ്പോളാണ് ഇല്ലാതാവുന്നത്.

പെരുമാള്കല്ലരുടെ ഉത്ഭവം ആദിശൂദ്രരുടെ കാലം മുതലാണ്,ഗുഹാമനുഷ്യരുടെ കാലം മുതലാണ് എന്നു പറഞ്ഞു. ഇതിന്ന് രണ്ടു തെളിവാണ് നമുക്കിപ്പോളുള്ളത്.ഒന്ന് ശിലാലിഖിതങ്ങൾ,രണ്ട് ജനിതകപഠനം.

കോക്കുളം കൊങ്ങുപുളിയൻഗ്രാമത്തിനടുത്ത് പെരുമാൾകള്ളരുടെ വാസസ്ഥാനത്ത് പെരുമാൾകോവിൽമലയെന്ന മലയുണ്ട്. അവിടെ പ്രകൃത്യാ ഉള്ള ഗുഹാഗൃഹങ്ങളും ഏതാണ്ട് അമ്പതിലധികം കൽക്കിടക്കകളുമുണ്ട്. ഇവയിലായി 3 തമിഴ് ബ്രാഹ്മി ശിലാലിഖിതങ്ങളുമുണ്ട്.ശിലാലിഖിതങ്ങൾക്ക് ക്രി.മു രണ്ട്,മൂന്ന് നൂറ്റാണ്ടേ പഴക്കമുള്ളു.ഗുഹക്കും ശിലാമഞ്ചങ്ങൾക്കും വളരെ പഴക്കമുണ്ട്. മൂന്നുശിലാലിഖിതങ്ങൾക്കും പലവിധം വായനകളാണ് ഉണ്ടായിട്ടുള്ളത്. ഉദാഹരണമായി ഒന്നാമത്തെ ലിഖിതത്തിന് പലരുടെ വായന കൊടുക്കുന്നു:

| | |
|---|---|
| കുടുകൊടുപിത്തവൻ ഉപാച അന് (ഉ)പ (തു)വ | (കൃഷ്ണശാസ്ത്രി) |
| കുടുകൊടുപിത്തവൻ ഉപാച അന് ഉപാരുവന് | (സുബ്രഹ്മണ്യയ്യർ) |
| കുടുകൊടുപിത്തവൻ ഉപാച ഉപാതുവ. | (നാരായണറാവു) |
| കുറു കൊടുപിത്തവൻ ഊപാച അനഊപരുവ | (ടി .വി.മഹാലിംഗം) |
| കുറ കൊടുപിത്തവൻ ഉപചഅന് ഉപറുവ(ൻ) | (ഐരാവതം മഹാദേവൻ) |
| കുട്ടു കൊടുപിത്തവൻ ഊപാച അന് ഊപടുവ | (മയിലൈ ചീനി) |

ആദ്യാക്ഷരം കുടു,കുട്ടു, കുറു,കുറ എന്ന് നാലുവിധം വായിച്ചിരിക്കുന്നു.

മദ്ധ്യാക്ഷരം ഉപാച, ഊപാച, ഉപചഅൻ, എന്നാണ് വായന.

അന്ത്യാക്ഷരം ഉപതുവ, ഉപാരുവൻ, ഉപാതുവ, ഊപരുവ, ഉപറുവൻ, ഊപടുവ, എന്ന് 6 വിധം വായന. (ശ്രീ ശ്രീധർ, തമിഴ്നാട് അരശു തൊല്ലിയൽ തുറൈ 2006 തമിഴ് നാട് കൽവെട്ടുകള് പേജ് 28-31 കൊങ്കർപുളി യംകുളം) .ഇതുപോലെ മറ്റു രണ്ടു ശിലാലിഖിതങ്ങൾക്കും വിവിധ വിധം വായനകളുണ്ട്.

ആദ്യത്തേതിലെ കുറ എന്നതിന് കുറൈ,കുറ് എന്ന് രണ്ടുവിധ അർത്ഥമെടുത്താണ് വ്യാഖ്യാനിച്ചിരിക്കുന്നത്. കൊടുപി എന്നതിനെ കൊട്ടു എന്നാക്കി .കൊട്ടു എന്നതിന് കൊടുക്കുക, വഴങ്കുക എന്നും കൊട്ടുക എന്നതിന് ചെത്തുക്കുക എന്നുമാണ് അർഥം. ഉപചഅൻ സമയആശിരിയൻഅഥവാ ജ്യോതിഷിയാണ് .ഉപറുവനെന്നാ ല് കിണറും കുളവും കുഴിക്കുന്നവനും വീഥി, (ചാലൈ)പണിയുന്നവനുമാണ്. അതല്ലെങ്കിലൊരു വ്യക്തിനാമമാവാമെന്നും പറഞ്ഞിരിക്കുന്നു.

രണ്ടാമത്തെ ലിഖിതത്തിലെ കുറു കുറു എന്നാണ് എടുത്തിരിക്കുന്നത്. കൊടല് കൊട്ടലാക്കിയിരിക്കുന്നു. കൊടൽക്ക കൊടുക്കുന്നതിന്, കൊട്ടുവതർക്ക് ചെത്തുക്കുന്നതിന് എന്ന് അർഥം. അവസാനം കാണുന്ന രണ്ടു ചിഹ്നങ്ങളും പൊൻകൊട സംബന്ധമാണ്. പൊന്നിന്റെ എട,അളവ് ,തൂക്കം,എണ്ണിക്കൈ എന്ന് പറഞ്ഞിരിക്കുന്നു. മൂന്നാമത്തെ ലിഖിതത്തിലെ പാകനൂരെന്ന പദം മധുരയിലെ ചോളവന്താൻഭാഗത്തുള്ള പാകനൂരാണ്. ഈ ലിഖിതമിരിക്കുന്ന മലയുടെ മറുവശം വൈകൈനദിയാണ്. വൈകൈനദികൊണ്ട് ഫലഭൂയിഷ്ഠമായ പാകനൂർകുറ്റം പാണ്ഡ്യന്റെ വേള്വിക്കുടി ശാസനത്തിലും പരാമർശിക്കപ്പെട്ടതാണ്. പിടനെന്ന പദം ട്ട എന്ന് മാറ്റി പിട്ടനാക്കിയിരിക്കുന്നു. പിട്ടൻഈത്ത (വഴങ്കിയ) വെണ്പൊന്നെന്ന് അർത്ഥം . അവസാനത്തെ രണ്ടു ചിഹ്നം ഇവിടെയുമുണ്ട്. ഇവ മുദ്രകുത്തിയ പഴയ സ്വർണ്ണനാണ്യങ്ങളും , അഴകൻകുളത്തിലെ ഒരു പകിടയും പാനക്കഷ്ണങ്ങളും കിട്ടിയിട്ടുണ്ട്. തട്ടാന്റെ സ്വർണ്ണമുദ്രയാണ് ഇതെന്നു കരുതുന്നു.

എന്റെ വായന ഇങ്ങനെയാണ്.

ലിഖിതം

1. കുടുകൊടുലുത്തേവനിശവെപ്പൻശപത്രുവ(പാരുവ)ൻ.

കുട്ടുവനെന്ന കൊടുലുത്തേവവംശത്തിന്റെ വെണ്പൊന്നിന്റെ അംശത്തെ പാരുന്ന(നോക്കുന്ന)പാരുവനെന്നോ(ദർശക)പത്രുവനെന്നോ (ലിപിക)ആവണം.

2. കുട്ടകൊട്ടല്ലക്കു ഈത്തേവൻ ചേരആതേന് ഒൻപൊ. (ചിഹ്നം)കുട്ടക്കൊട്ടല്ലവിന് ഈ തേവനാകുന്ന ചേരൻ ആതന് .പൊന്നിന്റെ (ഒരു യൂണിറ്റ് അളവ് ചിഹ്നം)ദാനം
3. പാകാന്തുരിലെ പിടാരകനായ ആതന്റെ വെണ്പൊന്നിന്റെ (ചിഹ്നം)



ലിഖിതം 2ലെ ചിഹ്നം



ലിഖിതം 3ലെ ചിഹ്നം

ലിപികളുടെ വിവരണം മറ്റൊരവസരത്തിലേക്ക് മാറ്റിവെക്കുന്നു. തൊണ്ടമണ്ഡലം തൊണ്ടമാനെന്ന വൈദികഋഷിയുടേതായിരുന്നു. അറബിക്കടൽമുതല് കൊങ്ങുദേശമെന്ന ഗാംഗേയവും കൊയമ്പത്തൂരും സേലവും കരുവൂരും എല്ലാം ഇതില്പ്പെട്ടിരുന്നു.വേങ്കടാദ്രിമുതലായ ആന്ധ്രഭൂമിയും തൊണ്ടനാടിന്റേതായിരുന്നു. രാമനാട്ടിലെ സേതുപതിയുടെ യോദ്ധാക്കളെല്ലാം പെരുമൾകല്ലരായിരുന്നു.(Piramal Kallar fighters of Ramnad Sethupathi .pp 138 Vijayanagara The New Cambridge History of India. Burten Stein)

പെരുമൾകല്ലരുടെ ജനിതകത്തിന് വേദകാലത്തോളം പഴക്കമുണ്ടെന്ന് ഐതിഹ്യം.ഇത് സത്യമോ. ഹാർവാഡ് യൂണിവേഴ്സിറ്റിയും മധുരകാമരാജ് യൂണിവേഴ്സിറ്റിയും കൂടി നടത്തിയ ജനിതകപഠനം ഇവരുടെ ജനിതകത്തിന് ക്രിസ്തുവിന് മുമ്പ് 40000 വർഷം പഴക്കമുണ്ടെന്നാ

ണ് കണ്ടെത്തിയത്. പെരുമാളുടെ കല്ലാശാരിമാരായ ഗുഹാമനുഷ്യർക്കും പെരുമാൾക്കും ഒരേ പഴക്കമാണ്.ഇന്ത്യയിലെ മനുഷ്യവംശത്തിന്റെ പഴക്കം ചുരുങ്ങിയത് ബിസി 40000 വർഷമാണ് എന്ന് ജനിതകപഠനം കൊണ്ട് പെരുമാൾ കല്ലര് തെളിവുതന്നിരിക്കുന്നു. മുതലമടയിലെ കപ്പ് മാർക്കിങ്ങുകളുടെ കണ്ടെത്തലിലൂടെ ഞാനും ഇതാണ് പറയാനാഗ്രഹിച്ചത്.

(സപ്തസൈന്ധവം എന്ന ഗ്രന്ഥത്തിന്റെ ഒന്നാംഭാഗമായ ഈ ചെറിയ പുസ്തകം ഒരു തുടക്കമാണ്. ഇതിന്റെ രണ്ടാം ഭാഗം (ചിലപ്പതികാരവും മൂഷകവംശകാവ്യവും) സുകുമാർ അഴീക്കോടിന്റെ അവതാരികയോടുകൂടി ഭാരത് ബുക്ക്സ് പ്രസാധനം ചെയ്യുന്നുണ്ട്.)

ഡോ.സുവർണ്ണ നാലപ്പാട്ട്.